## ഗ്രന്ഥകാരന്റെ കൃതികൾ

പൊന്നും പെണ്ണും (കഥാസമാഹാരം)

വാളും കയ്യും ( ,, )



# വടക്കൻ പാട്ടുകൾ



കേരള സാഹിത്യ അക്കാദമി
യുടെ ധന സഹായത്തോടു
കൂടി പ്രസിദ്ധീകരിക്കുന്നതു്.



എം. സി. അപ്പുണ്ണിനമ്പ്യാർ

വിതരണം:

കറൻറ് ബുക്സ്, തൃശ്ശൂർ.

വില: 3_50

# VATAKKAN PATTUKAL

FIRST IMPRESSION DECEMBER 1960.

PUBLISHED WITH THE
FINANCIAL AID OF
THE KERALA SAHITHYA AKADEMI

*Copies 1000* **Price: 3-50**



*By*

**M. C. Appunni Nambiar**

*Published by the* AUTHOR

*Distributors:*
CURRENT BOOKS, TRICHUR

Printed at the
Deshabhimani Ptg. & Pblg. House, Ltd., Calicut.

# മുഖവുര

മലയാളസാഹിത്യത്തിന്റെ അതിപ്രധാനമായ ഒരു വിഭാഗമാണ് വടക്കൻപാട്ടുകൾ. നമ്മുടെ സാമൂഹ്യ സംസ്കാരവികാസത്തിന്റെ ചരിത്രം പഠിക്കുന്ന ഒരാൾക്ക് ഇവ നൽകുന്ന സഹായം നിസ്തുല്യമാകുന്നു. എത്രയോ തലമുറകളോളം നാട്ടിൻപുറത്തുകാരായ സാധാരണ ജനങ്ങളുടെ സാഹിത്യതൃഷ്ണയ്ക്കു തൃപ്തിയരുളുകയും ആശാനൈരാശ്യങ്ങളെ പ്രതിഫലിപ്പിക്കുകയുംസംസ്കാരമാതൃകകൾ സൃഷ്ടിച്ച് സമർപ്പിക്കുകയും ചെയ്തുവന്ന ഈ ഗാനങ്ങൾ സമഗ്രമായി ശേഖരിക്കുവാനും ശാസ്ത്രീയമായി സംപാദനംചെയ്തു പ്രസിദ്ധീകരിക്കുവാനും വേണ്ട ഏർപ്പാടുകൾ ഇനിയും ഉണ്ടായിക്കഴിഞ്ഞിട്ടില്ല എന്നതു് പരിതാപകരമത്രെ.

ഈ രംഗത്തു് പഥികൃത്തായിരുന്നതു് മലബാർ ജില്ലാകലക്ടരായിരുന്ന പെഴ്സിമാകവീൻ ആകുന്നു. അദ്ദേഹം നാനൂറോളം പാട്ടുകൾ ശേഖരിച്ചിട്ടുണ്ടത്രെ. ഈ ശേഖരണത്തിൽനിന്നെടുത്തവയാണ് മദിരാശി സർവ്വകലാശാലയിൽനിന്നു പ്രസിദ്ധംചെയ്ത രണ്ടു വാല്യങ്ങളിലടങ്ങുന്ന പാട്ടുകൾ. ഇവ പ്രസാധനത്തിന്നായി തിരഞ്ഞെടുക്കുകയും, ഇവയുടെ പ്രാധാന്യത്തിലേയ്ക്കു് സാഹിത്യപ്രണയികളുടെ ശ്രദ്ധയാകർഷിക്കുകയും ചെയ്തതിന്നു പരേതനായ ഡോക്ടർ ചേലനാട്ടു് അച്യുതമേനോനോടും അദ്ദേഹത്തിന്റെ അർഹനായ അനന്തരഗാമി ഡോക്ടർ എസ്. കെ. നായരോടും നാം കൃതജ്ഞരായിരിക്കേണ്ടതാണ്. പ്രസാധനസംസ്കാരങ്ങളൊന്നും കൂടാതെയെങ്കിലും എതാനും പാട്ടുകൾ അച്ചടിച്ച് ചുരുങ്ങിയ വിലയ്ക്കു് വായനക്കാർക്ക് കിട്ടാറാക്കിയ എ. ആർ. പി. പ്രസ്സ്, ശ്രീരാമവിലാസം, റെഡ്യാർപ്രസ്സ് എന്നീ സ്ഥാപനങ്ങളോടും നമുക്ക് നന്ദിപറയുക.

“ആകെക്കൂടി മുപ്പത്തഞ്ചു പാട്ടുകളോളം മാത്രമേ ഇന്നേവരെ അച്ചടിച്ചിട്ടുള്ളൂ. അതുകൊണ്ടു് ഈ വിഷയത്തിൽ ഭാഷാഭിമാനികൾ നേടീട്ടുള്ളതു് മണൽ, നേടേണ്ടതു് മല എന്ന നിലയിലാണ് വസ്തുസ്ഥിതി” എന്നു മഹാകവി ഉള്ളൂർ എഴുതിയിട്ടുള്ളതു് (കേ. സാ. ചാ. വാല്യം 1, പേജ് 211) അതിന്നുശേഷം മദ്രാസ് സർവ്വകലാശാലയിൽനിന്നു് പതിനേഴ് പാട്ടുകൾ പ്രസിദ്ധംചെയ്തിട്ടുണ്ടെങ്കിൽക്കൂടി, ഇന്നും സത്യമായിത്തന്നെയിരിക്കുന്നു. അതിനാൽ പ്രയത്നദാരിദ്ര്യത്തിന്റെ ഈ ഊഷരപ്രദേശത്തേയ്ക്കു് തന്റെ പണിയായുധങ്ങളുമേന്തി ധൈര്യത്തോടും ഉത്സാഹത്തോടുംകൂടെ പ്രവേ

ശിക്കുന്ന ശ്രീ: അപ്പുണ്ണിനമ്പ്യാരുടെ നേക്കു് കേരളത്തിന്റെ ആദരാഞ്ജലികൾ ഉയരേണ്ടതാണു്.

നാട്ടിൻപുറത്തെ പാട്ടുകാരിൽനിന്നു് നേരിട്ടു് നാല്പതോളം പാട്ടുകൾ ശ്രീ: നമ്പ്യാർ ശേഖരിച്ചുകഴിഞ്ഞിട്ടുണ്ടു്. ചെഴ്സി മാകവിന്റെ ഗാനശേഖരത്തിന്റെ ഒരു അനുക്രമണിപോലും ഇനിയും പ്രസിദ്ധം ചെയ്തിട്ടില്ലാത്തതിനാൽ, ഈ ഗാനങ്ങൾ അതിൽപ്പെട്ടവയോ അല്ലയോ എന്നു് തീർത്തുപറയാനാവില്ല. ഇപ്പോൾ പ്രസിദ്ധംചെയ്യുന്ന ഈ സമാഹാരത്തിൽ പതിനഞ്ചു ഗാനങ്ങളാണുള്ളതു്. സാഹിത്യഅക്കാദമി നൽകിയ ലഘുവായ ധനസഹായമാണു് ഈ നിലയിൽ ഈ ഗ്രന്ഥം പുറത്തുകൊണ്ടുവരാൻ ശ്രീ: നമ്പ്യാരെ ശക്തനാക്കിയതു്. ഈ സഹായം, അച്ചടിയുടെ ഇന്നത്തെ ചെലവാലോചിച്ചാൽ. തീരെ പര്യാപ്തമായിട്ടില്ല. ശ്രീ: നമ്പ്യാരുടെ കൈവശമുള്ള മററു പാട്ടുകൾകൂടി ഇതേരൂപത്തിൽ അച്ചടിച്ചിറക്കുന്നതിന്നു് കുറെക്കൂടി ഉദാരമായ സഹായം അക്കാദമി നൽകുമെന്നു് ഞാൻ ആശിക്കുന്നു. കൂടുതൽ ഗാനങ്ങൾ ശേഖരിയ്ക്കുന്നതിന്നു് ഈ സഹായം അദ്ദേഹത്തെ പ്രോത്സാഹിപ്പിയ്ക്കുമെന്നും ഞാൻ വിശ്വസിയ്ക്കുന്നു. കേരളസർവ്വകലാശാലയ്ക്കും ഈ വിഷയത്തിൽ ചില കടമകളുണ്ടു്. അവ നിറവേററാനുള്ള സന്മനസ്സു് ആ സ്ഥാപനത്തിന്നും ഉണ്ടാകേണ്ടതാണു്.

മാതൃഭൂമി, കോഴിക്കോടു്.
1960 ഡിസമ്പർ 7

**എൻ. വി. കൃഷ്ണവാരിയർ.**

# ഈ സമാഹാരത്തെപ്പററി

നമ്മുടെ പ്രാചീനഗാനസാഹിത്യത്തിൻെറ ഈടുവെപ്പിലെ അമൂല്യരത്നങ്ങളായ വടക്കൻ പാട്ടുകളിൽ ചിലതു് തിരഞ്ഞെടുത്തു്, ഒരു സമാഹാരരൂപത്തിൽ ഞാൻ സഹൃദയസമക്ഷം കാഴ്ചവെക്കുകയാണു്.

നാടൻപാട്ടുകളുടെ കലവറയാണു് കേരളനാട്. പുരാതനകേരളത്തിൻെറ സംസ്കാരത്തേയും, ജീവിതരീതിയേയും ഏറെക്കുറെ പ്രതിഫലിപ്പിക്കുന്നവയെന്ന നിലക്കു്, നാടൻപാട്ടുകൾക്കുള്ള സ്ഥാനം അദ്വിതീയമാണു്. പേരെടുത്തുപറയത്തക്ക കർത്താക്കന്മാരില്ലാത്ത ആ ഗാനങ്ങൾ, ഗ്രാമീണജനത തലമുറകളായി സ്മരണമണ്ഡലത്തിൽ കാത്തുസൂക്ഷിച്ചുവരികയാണു്. എഴുത്തും അച്ചടിയുമൊന്നും നിലവിലില്ലാതിരുന്ന ആ പഴയ കാലത്തു് വിശ്രാന്തിവിനോദങ്ങളെന്നനിലക്കു് രൂപംകൊണ്ട നാടൻകലകളോടൊപ്പം നാടൻപാട്ടുകളും ആവിർഭവിച്ചു. അദ്ധ്വാനിക്കുന്ന ജനവിഭാഗമാണു് നാടൻപാട്ടുകളുടെ സ്രഷ്ടാക്കളെന്നു പറയാം. ഇന്നും അവ പ്രചുരപ്രചാരത്തിലിരിക്കുന്നതു് അവരുടെ ഇടയിലാണല്ലൊ. അവരിൽപ്പെട്ട ഭാവനാസമ്പന്നരായ ആളുകൾ, അവരുടെ വിചാരവികാരങ്ങൾക്കു് ഗാനരൂപം നൽകി, ആ പാട്ടുകൾ പാടി പ്രചരിപ്പിച്ചു. അങ്ങിനെ, അവരുടെ വിയർപ്പുനീരിൽ പൂത്തു വിടർന്ന സമൂഹഗാനങ്ങളായി അവ രൂപാന്തരം പ്രാപിച്ചു.

''പരിഷ്കാരത്തിൽനിന്നു് വളരെ അകന്നുനില്ക്കുന്ന ഗ്രാമീണജനതയുടെ ക്ലേശഭൂയിഷ്ഠമായ ദൈനംദിനജീവിതത്തിന്നു് ഉണർവ്വും ചൊടിയും ചേർക്കുവാൻ, അവരിൽത്തന്നെ ഗാനവാസനയുള്ളവർ ഒന്നിച്ചുചേർന്നു് പാടിയും, വായ്ത്താരിയായിട്ടും ഗാനരൂപം പ്രാപിച്ചതാണു് നാടൻപാട്ടുകൾ'' എന്നാണു് ശ്രീ: എസ്സ്. ഗുപ്തൻനായർ നാടൻപാട്ടുകളുടെ ഉത്ഭവത്തെപ്പററി പറയുന്നതു്. അദ്ദേഹം തുടർന്നു ഇങ്ങിനെ പറയുന്നു: ''ജനങ്ങൾക്കുവേണ്ടി, ജനങ്ങളെപ്പററി, ജനങ്ങളാൽ ഉണ്ടാക്കപ്പെട്ടതാണു് നാടൻപാട്ടുകൾ.''

ഈ ജനകീയസ്വഭാവംകൊണ്ടാണു് നാടൻപാട്ടുകൾ, ഇന്നും ജനതാമദ്ധ്യത്തിൽ യാതൊരു നാശവുമില്ലാതെ നിലനിന്നുവരുന്നതു്. ''മണ്ണിൻെറ കവിതകൾ ഒരിക്കലും മണ്ണടിയുകയില്ല'' എന്നു മഹാകവി കീററ്സ് പറയുവാനുള്ള കാരണവും ഇതുതന്നെയാണു്. അനക്ഷരരും, അനഭിജ്ഞരുമായ ഒരുകൂട്ടം അപരിഷ്കൃതർ അക്ഷരശുദ്ധിയോ, അർത്ഥവ്യക്തതയോ ഇല്ലാതെ നീട്ടിയും കുറുക്കിയും മൂളിയ ശബ്ദജാലങ്ങളല്ല നമ്മുടെ നാടൻപാട്ടുകളെന്നു് ഇതിൽനിന്നു് വ്യക്തമാണല്ലോ. സാധാരണക്കാരൻ സാധാരണക്കാരന്നുവേണ്ടി പാടിയ ഈ ഗാനങ്ങളിൽ. വൃത്തനിബന്ധനകളൊന്നു ദീക്ഷിക്കപ്പെട്ടിട്ടില്ലെന്നതു് ശരിയാണു്; പക്ഷേ അതുകൊണ്ടു് ഇവയെല്ലാം നിസ്സാരമാണെന്നു കരുതി നമുക്കു തള്ളിക്കളയുവാൻ നിർവ്വാഹമില്ല. നമ്മുടെ നാടോടിക്കഥകളും, പുരാണങ്ങളുമെല്ലാം, കേരളത്തിൻെറ സാക്ഷാൽ ചരിത്രത്തിൻെറ ഒരു ഭാഗമാണെന്ന കാര്യ

ത്തിൽ സംശയമില്ല. സാഹിത്യപരമായി അവയ്ക്കു് എത്രമാത്രം പ്രാധാന്യമുണ്ടെന്നു് പ്രത്യേകം പറയേണ്ടതുമില്ലല്ലോ.

"ജനകീയഗാനത്തെ സാഹിത്യാവിഷ്കരണത്തിൻെറ ഏററവും മാനുഷികമായ രൂപമെന്നു വിളിക്കാം. അവ തികച്ചും ജനതയുടെ ധനമാണു്; ലേഖനകലയുടെ പ്രാദുർഭാവത്തിന്നുമുമ്പു്, ഗായകൻതന്നെക്കുറിച്ചുള്ള ചിന്ത തെല്ലുപോലുമില്ലാതെ, സമുദായത്തിന്നുവേണ്ടി സംസാരിച്ചപ്പോൾ, അന്തർലീനമായ സാഹിത്യവാസനയിൽനിന്നും പൊട്ടിപ്പുറപ്പെട്ടതാണു് അതു്" എന്നു് Ballards of all nations എന്ന ഗ്രന്ഥത്തിൻെറ അവതാരികയിൽ ബ്രിംലി ജോൺസൺ അഭിപ്രായപ്പെട്ടിട്ടുണ്ടു്.

ഇത്രമാത്രം പ്രാധാന്യമർഹിക്കുന്ന നാടൻപാട്ടുകളോടുള്ള കേരളീയരുടെ മനോഭാവമെന്താണു്? വേണ്ടത്ര ശ്രദ്ധ ഏതദ്വിഷയത്തിൽ പതിപ്പിക്കപ്പെട്ടിട്ടില്ല എന്നതാണു് പരമാർത്ഥം. വിവിധ വിഭാഗങ്ങളിൽപ്പെട്ട നാടൻ പാട്ടുകളുടെ ചില സമാഹാരങ്ങളും മററും ഇതിനകം പ്രസിദ്ധീകൃതമായിട്ടുണ്ടെന്ന കാര്യം ഞാൻ വിസ്മരിക്കുന്നില്ല. ഈ അശ്രദ്ധയുടെ ഫലമായി, ജനങ്ങളുടെ ഇടയിൽ പ്രചാരത്തിലുള്ള ഒട്ടേറെ ഗാനങ്ങൾ നമുക്കു നഷ്ടപ്പെട്ടുപോയിട്ടുണ്ടു്. മലയാളഭാഷയുടെ അനർഘസമ്പത്തായ അവയുടെ ശേഖരണത്തിലും മററും ഒരാസൂത്രിതപരിപാടിയ്ക്കനുസരിച്ചു് പ്രവർത്തിക്കുവാനുള്ള പ്രവണത ഈ അടുത്ത കാലത്തായി ചില കേന്ദ്രങ്ങളിൽ കാണപ്പെടുന്നതു് ഏതായാലും ശുഭോദർക്കമാണു്.

കേരളത്തിൽ പ്രധാനമായി, ദേവതാപൂജ, വീരപുരുഷാരാധനം, വിനോദം, ശാസ്ത്രം, കുലവൃത്തി, സദാചാരം എന്നിവയെ അധികരിച്ചാണു് ഭൂരിപക്ഷം നാടൻ പാട്ടുകളും ഉണ്ടായിട്ടുള്ളതു് എന്നാണു് മഹാകവി ഉള്ളൂരിൻെറ അഭിപ്രായം. ഇതിൽ വീരപുരുഷാരാധനാവിഭാഗത്തിൽ പെട്ടവയാണു് വടക്കൻ പാട്ടുകൾ.

മററു നാടൻപാട്ടുകളെ അപേക്ഷിച്ചു്, വടക്കൻപാട്ടുകൾക്കു ചില പ്രത്യേകതകളുണ്ടു്. ആ ഗാനങ്ങൾക്കോരോന്നിന്നും പൂർണ്ണതയുണ്ടെന്നതാണു് ഒന്നാമത്തെ കാര്യം. പൂർണ്ണതയുള്ള അപൂർവ്വം ചില നാടൻപാട്ടുകളുണ്ടെന്ന വസ്തുത ഞാൻ വിസ്മരിക്കുന്നില്ല. അതുപോലെ പദലാളിത്യംകൊണ്ടും, അനന്യസുലഭവും, വിസ്മയാവഹവുമായ അലങ്കാരബാഹുല്യംകൊണ്ടും വടക്കൻപാട്ടുകൾ മററുള്ളവയിൽനിന്നും വ്യത്യസ്തമായിനില്ക്കുന്നു. ഏററവും ചുരുങ്ങിയ ഒരു പ്രദേശത്തിലെ സംഭവങ്ങളേയും വ്യക്തികളേയും സംബന്ധിച്ചു്, ഇത്രയധികം പാട്ടുകളുണ്ടായിട്ടുള്ള മററു യാതൊരു ഉദാഹരണവും നമുക്കു് ചൂണ്ടിക്കാട്ടുവാൻ സാദ്ധ്യമല്ല.

വടക്കൻപാട്ടുകളുടെ ഈററില്ലമെന്നറിയപ്പെടുന്ന കടത്തനാട്ടിൽ (വടകരത്താലൂക്കിൽപ്പെട്ട ഒരു പ്രദേശം,) ഏതാണ്ടു് നാന്നൂറിലധികം പാട്ടുകൾ പ്രചാരത്തിലുണ്ടു്. ഇവയിൽ വളരെ കുറച്ചുമാത്രമേ ഇനിയും ശേഖരിക്കപ്പെട്ടിട്ടുള്ളു. എ. ആർ. പി. പ്രസ്സുകാരുടെ ഒരു പുസ്തകം, മദിരാശി സർവ്വകലാശാലയുടെ മൂന്നു പുസ്തകങ്ങൾ (ഒന്നു് പരേതനായ ഡോ: ചേലനാട്ടു് അച്യുതമേനോനും ബാക്കിയുള്ളതു് ഡോ: എസ്. കെ. നായരും പ്രസാധനം ചെയ്തതു്.)

കെ. ആർ. ബ്രദേർസിൻെറ ഒരു ചെറിയ പുസ്തകം. ഇത്രയുമാണ് ഇതേവരേയായും, പ്രസിദ്ധീകരിക്കപ്പെട്ട വടക്കൻപാട്ടുകളുടെ സമാഹാരങ്ങൾ. വടക്കൻ പാട്ടുകളെന്നു കേട്ടാൽ ഒരനുവാചകന്ന് പെട്ടെന്ന് മനസ്സിലുദിക്കുക, തച്ചോളി ഒതേനൻ, ആരോമൽ ചേകവർ, ഉണ്ണിയാർച്ച തുടങ്ങിയവരുടെ ധീരോദാത്ത ചരിതങ്ങളായിരിക്കും. പക്ഷേ ഇവരുമായി യാതൊരു ബന്ധവുമില്ലാത്ത ഒട്ടേറെ പാട്ടുകൾ വേറെയുമുണ്ട്. വടക്കൻപാട്ടുകളെപ്പററി അവഗാഢമായ പഠനം നടത്തിയ ഡോ: ചേലനാടൻ, അവയെ, മൂന്നായി വിഭജിച്ചിരിക്കുന്നു:
1. പുത്തൂരംപാട്ടുകൾ 2. തച്ചോളിപ്പാട്ടുകൾ. 3. ഒററപ്പാട്ടുകൾ.

ഈ സമാഹാരത്തിൽ തച്ചോളിപ്പാട്ടുകളും ഒററപ്പാട്ടുകളുമാണ് അടങ്ങിയിട്ടുള്ളത്.

കയ്യൂക്കുള്ളവൻ കാര്യക്കാരനെന്ന അലിഖിതനിയമത്തിൻെറ വാഴ്ച നില നിന്നിരുന്ന കാലഘട്ടത്തിലാണ് തച്ചോളിപ്പാട്ടുകളിലെ കഥകൾ നടക്കുന്നത്. പതിനെട്ടു നാട്ടിനെപ്പററിയും. ശേഷം പതിനെട്ട് നാട്ടുകത്തെപ്പററിയും മററുമെല്ലാം ഈ പാട്ടുകളിൽ പല ദിക്കിലും പ്രസ്താവിച്ചുകാണുന്നുണ്ട്. "ഉത്തര കേരളം നാട്ടുകളായി തിരിഞ്ഞു, ഒരു കേന്ദ്രഭരണത്തിൻ കീഴിൽ വരാതെ സാധാരണ ശാസ്ത്രീയാടിസ്ഥാനത്തിൽ ലക്ഷണനിർണ്ണയം ചെയ്യപ്പെട്ടിട്ടുള്ള നാടുവാഴി സമ്പ്രദായത്തിലുള്ള ഭരണക്രമത്തിൽ കഴിയുന്ന ഒരു കാലമായിരുന്നു അതെ"ന്നാണ് ശ്രീ. കെ. കെ. നായർ എം.എ.എം. ലിററ്. രേഖപ്പെടുത്തിയിട്ടുള്ളത്. "നിരവധി സാമാന്തപ്രഭുക്കന്മാർ അക്കാലത്ത് നിലവിലുണ്ടായിരുന്നു. ഓരോരുത്തർക്കും കൊല്ലും കൊലക്കുമുള്ള അധികാരവുമുണ്ടായിരുന്നു. പക്ഷെ ഈ സാമാന്തപ്രഭുക്കന്മാരാരുംതന്നെ ശക്തന്മാരായിരുന്നില്ല. സ്വന്തം ആധിപത്യം സ്ഥാപിക്കുവാനുള്ള വെമ്പലിൽ പരസ്പരം കലഹിച്ചുകഴിഞ്ഞ ഒരു കൂട്ടരായിരുന്നു അവർ. സാമാന്തന്മാർ തമ്മിലുള്ള കിടമത്സരങ്ങൾ, ആ കിടമത്സരങ്ങളെ അടിസ്ഥാനമാക്കിയുള്ള ശാക്തികസമീകരണം, ശരിയായ അർത്ഥത്തിൽ ഏകാധിപത്യമില്ലാത്ത അയഞ്ഞ മട്ടിലുള്ള മേല്ക്കോയ്മകളായ നാടുവാഴികളും, ദേശവാഴികളും;. നാടുവാഴിയേയും ദേശവാഴിയേയും അലംഘ്യമായ ഒരു നിയമസംഹിതയുടെ സ്വാധീനത്തിൽ, നാടുവാഴിയെപ്പോലും വെല്ലുവിളിക്കുവാൻ കഴിവുററ സാമാന്തനും മേൽക്കോയ്മയായംഗീകരിക്കുക; അങ്ങനെ നാടുവാഴി വ്യവസ്ഥയുടെരാഷ്ട്രീയവും സാമൂഹ്യവുമായ ചട്ടക്കൂടും പശ്ചാത്തലവും വടക്കൻപാട്ടുകളിൽ പ്രതിഫലിച്ചുനില്ക്കുന്നുണ്ട്."

തച്ചോളിപ്പാട്ടുകളുടെ കാലഘട്ടത്തെപ്പററി ആലോചിക്കുമ്പോൾ മററു ചില കാര്യങ്ങൾകൂടി നാം മനസ്സിലാക്കേണ്ടതുണ്ട്. ആരോമൽച്ചേകവരുടെ കാലം മുതൽ സമരം നടത്തുന്നതിൻെറ അധികാരം ചേകവന്മാർക്കായിരുന്നു. ഒതേനൻെറ കാലമായപ്പോഴേക്കും അത് നായന്മാരിലേക്കു പകർന്നതായിട്ടാണ് കാണുന്നത്. നാട്ടിലങ്ങോളമിങ്ങോളം കളരികൾ നിലവിൽവരികയും നായന്മാരെല്ലാം അഭ്യാസപരിശീലനം നേടിയവരായിതീരുകയുംചെയ്തു. ഇതര സമുദായത്തിൽപെട്ടവരും കായികാഭ്യാസപരിശീലനം നേടിയവരായിരുന്നുവെങ്കിലുംയുദ്ധം നടത്തലിൻെറ നേതൃത്വം നായന്മാർക്കായിരുന്നുവെന്നാണ് ആ കാലഘട്ടത്തിലെ കഥകൾ തെളിയിക്കുന്നത്, കളരിയഭ്യാസപരിശീലനം, അത്

നിർബന്ധമായിരുന്നു. അക്കാലത്തെ ജനങ്ങളെസ്സംബന്ധിച്ചേടത്തോളം അതു് അപരിത്യാജ്യമായ ഒരു ജീവിതാവശ്യവുമായിരുന്നു. ആത്മരക്ഷക്കും കുടുംബ രക്ഷക്കും അഭ്യാസപരിചയം അത്യന്താപേക്ഷിതമായിരുന്നുവല്ലോ.

അഞ്ചുവയസ്സിലും കാതുകുത്തി,
ഏഴവയസ്സിലെഴുത്തിനാക്കി,
തുളുനാട്ടിൽ നല്ല തുളുഗ്ഗുരുക്കൾ
ഗുരുക്കളെത്തന്നെ വരുത്തിയമ്മ

എന്നീ വരികളിൽനിന്നു് അക്കാലത്തെ അമ്മമാർ മക്കൾക്കു് അഭ്യാസ പരിശീലനം കൊടുക്കുന്നതിൽ എത്രമാത്രം ശ്രദ്ധ പതിപ്പിച്ചിരുന്നുവെന്നു് വ്യക്തമാവുന്നുണ്ടു്.

പ്രഭുക്കന്മാരുടെ ആധിപത്യസ്ഥാപനത്തോടുകൂടി ചില പ്രദേശങ്ങളിൽ നായന്മാർ അധികാരം സ്വന്തം കയ്യിലെടുത്തു. അവരിൽ ചിലർ നാടുവാഴി കളെക്കൂടി നിയന്ത്രിക്കുന്നവരായിത്തീർന്നു. ഇത്തരത്തിലുള്ള ഒരു നായർ വീര നായിരുന്നു തച്ചോളിപ്പാട്ടിലെകഥാനായകനായ തച്ചോളി ഒതേനൻ.

ഈ സമാഹാരത്തിലെഭൂരിപക്ഷം പാട്ടുകളും ഒതേനനെപ്പററിയായ തുകൊണ്ടും അയാളെസ്സംബന്ധിച്ചു് പല തെററിദ്ധാരണകളും നിലവിലുള്ളതു കൊണ്ടും ആ ജീവിതത്തെക്കുറിച്ചു് അല്പം വിശദമായി പ്രസ്താവിക്കേണ്ടതു് അത്യാവശ്യമാണെന്നു് എനിക്കുതോന്നുന്നു.

പുരാതന കേരളത്തിൻെറ അഭിമാനസ്തംഭമായ ഒതേനനെപ്പോലെ ഇത്രമാത്രം പരാക്രമശാലിയും ദീനദയാലുവുമായ ഒരു പോരാളിവീരനെ മറെറതൊരു പാട്ടുകളിൽ പരിശോധിച്ചുനോക്കിയാലും നമുക്കു കാണാൻ സാധി ക്കുകയില്ല. "എവിടെ അക്രമംകണ്ടാലും അതിനെ അമർച്ചചെയ്യുക, എത്ര ബലഹീനന്മാരേയും സവ്വശക്തിയുമുപയോഗിച്ചു് സഹായിക്കുക. തൻെറ പിന്തുണ ആവശ്യപ്പെടുന്ന രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും അധികാര ങ്ങൾ താഴ്ചവീഴ്ചകൾ കൂടാതെ പരിപാലിക്കുക, ഇങ്ങിനെ പല ഗുണങ്ങൾക്കും അദ്ദേഹം അനർഘമായ ഒരാകാരമായിരുന്നു. ഇത്ര അകുതോഭയന്മാരായി, ദേശഭക്തന്മാരായി, ദേശാഭിമാനികളായി അധികം പേർ കേരളത്തിൽ ജീവി ച്ചിരുന്നിട്ടുണ്ടോ എന്നു് സംശയമാണു്" എന്നിങ്ങിനെയാണു് മഹാകവി ഉള്ളൂർ അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഇതപ്പടി ശരിയാണെന്നു് ഒതേനൻെറ കഥകൾ തെളിയിക്കുന്നു.

അയാൾ ജീവിച്ചിരുന്ന കാലം 400-ഓ 500-ഓ കൊല്ലത്തിന്നപ്പുറമല്ലെ ന്നാണു് ഡോ: ചേലനാടൻ പറയുന്നതു്. ഒതേനൻ ജനിച്ചതു് 759-ാമാണ്ടു് മിഥുനമാസം വെള്ളിയാഴ്ച നട്ടുച്ചക്കു് കറുത്തവാവിൻനാളിലാണെന്നു് മഹാ കവി ഉള്ളൂർ പറയുന്നു. ഈ അഭിപ്രായത്തിന്നു നിദാനം ഒരു വടക്കൻപാ ട്ടാണു്. ഒതേനൻെറ കാലനിണ്ണയത്തിന്നു് ഉപോൽബലകമായി രേഖാമൂലമായ മററുയാതൊരു തെളിവുകളും ഇതേവരെ കിട്ടിക്കഴിഞ്ഞിട്ടില്ലാത്ത നിലക്കു് മഹാകവി ഉള്ളൂരിൻെറ മേല്പറഞ്ഞ അഭിപ്രായമാണു് കൂടുതൽ സ്വീകാര്യ മെന്നു് തോന്നുന്നു. അന്നത്തെ സാമൂഹ്യവ്യവസ്ഥിതിയുമായി ബന്ധപ്പെടുത്തി പരിശോധിച്ചാൽ തച്ചോളിപ്പാട്ടുകൾക്കു് നാന്നൂറിലധികം കൊല്ലത്തെ പഴക്ക

മില്ലെന്നു് മനസ്സിലാക്കാവുന്നതാണു്. ഒതേനൻ നായർകുറുപ്പല്ല എന്നും തീയ്യ സമുദായത്തിൽ (ഈഴവ) പെട്ട ആളായിരുന്നുവെന്നും ഒരു കൂട്ടർ വാദിക്കുന്നു. കടത്തനാട്ടു രാജാവിൽനിന്നു് കുറുപ്പ്സ്ഥാനം സമ്പാദിച്ച കോമപ്പന്റെ അനുജനാണു് ഒതേനൻ എന്നാണു് പരേതനായ ശ്രീ: ആർ. നാരായണപ്പണിക്കരുടെ അഭിപ്രായം. വടകര താലൂക്കിൽപെട്ട പ്രദേശമായിരുന്നില്ല ഒതേനന്റെ ജന്മദേശമെന്നും മറെറാരു കൂട്ടർ വാദിക്കുന്നുണ്ടു്. ഇവയെല്ലാംതന്നെ അടിസ്ഥാനരഹിതമായവയാണെന്നു പറയേണ്ടിയിരിക്കുന്നു.

ഒതേനനെ ഉദയനൻ, തേനൻ മുതലായ അപരാഭിധാനങ്ങളായറിയപ്പെട്ടുവരുന്നതുകൊണ്ടും, പേരിനോടൊപ്പം ജാതിസംജ്ഞ ചേർത്തനിലയിൽ പാട്ടുകളിൽ അത്ര സുലഭമായി കണ്ടുവരാത്തതുകൊണ്ടുമായിരിക്കാം അയാൾ ഈഴവനാണെന്ന അനുമാനത്തിൽ ചിലരെത്തിച്ചേർന്നതു് ഒതേനനെ ഒരു പ്രത്യേക ജാതിവിഭാഗത്തിന്റെ സ്വത്താക്കിത്തീർക്കുവാനുള്ള വെമ്പൽ എനിക്കില്ല. പക്ഷേ യഥാർത്ഥചരിത്രം വളച്ചൊടിക്കുന്നതു് സാമാന്യനീതിക്കു പററിയതല്ലല്ലോ.

ഒതേനന്റെ ജനനകാലത്തിനു മുമ്പുതന്നെ കടത്തനാട്ടിൽ കുറുപ്പന്മാർക്കു് പ്രാമാണ്യമുണ്ടായിരുന്നു കടത്തനാട്ടിൽ അക്കാലത്തു് പ്രമുഖരായി നാലു വംശക്കാരുണ്ടായിരുന്നുവെന്നും, ആ വംശങ്ങളിൽനിന്നു് ശാഖോപശാഖകളായി ഉണ്ടായവരാണു് മററു കുറുപ്പന്മാരെന്നും അതിലൊരു ശാഖയിലാണു് ഒതേനന്റെ ജനനമെന്നും "തച്ചോളി ഒതേനൻ" എന്ന ഗ്രന്ഥമെഴുതിയ ശ്രീമതി കെ. മാധവിയമ്മ പറയുന്നുണ്ടു്. ഒതേനന്റെ കാലത്തിനുമുമ്പ്തന്നെ കടത്തനാട്ടിൽ നിലവിലുണ്ടായിരുന്ന ഒരു പ്രധാന നായർതറവാടാണു് കുറുക്കാട്ടു് കുറുപ്പന്മാരുടേതു്. ആ തറവാട്ടിലെ ഒരംഗവുമായി ഒതേനൻ ഏററുമുട്ടിയ ഒരു കഥ ഈ ഗ്രന്ഥത്തിലെ "ഒതേനനും പറമ്പിൽ കുറുക്കാട്ടു് ചേരനും" എന്ന പാട്ടിൽ പ്രതിപാദിച്ചിട്ടുണ്ടു്. സുപ്രസിദ്ധമായ കാവിൽ ക്ഷേത്രത്തിന്റെ ആവിർഭാവവുമായി ഒതേനന്റെ പേർ ബന്ധപ്പെടുത്തിക്കൊണ്ടുള്ള ചില വിവരങ്ങൾ അതിലടങ്ങിയിരിക്കുന്നു. ലോകനാർകാവു് ഈഴവക്ഷേത്രമല്ലെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ആ പാട്ടിൽ ഒതേനനേയുമന്വേഷിച്ചു് മാണിക്കോത്തു ചെന്ന ചേരൻ കോമക്കുറുപ്പിനെ സംബോധനചെയ്യുന്നതു് "തച്ചോളി കോമക്കുറുപ്പെന്നോറെ" എന്നാണു്. കുറുക്കാട്ടു് കുറുപ്പിനെപ്പോലെ പദവിയില്ലാത്ത ഒരാളാണു് കോമക്കുറുപ്പെങ്കിൽ, അത്തരത്തിലുള്ള ഒരു സംബോധന അക്കാലത്തു് അചിന്ത്യമാണു്. അക്കാലത്തെ മറെറാരു നായർതറവാടായ എടച്ചേരി പൂക്കോട്ടുമായിഒതേനൻവിവാഹബന്ധത്തിലേർപ്പെട്ടിരുന്നതായിമറെറാരു പാട്ടിൽ പ്രസ്താവിക്കുന്നുണ്ടു്. ഈ പുസ്തകത്തിലെ "പറമ്പിൽ കുറുക്കാട്ടു് രാമനും, എടച്ചേരിതോട്ടത്തിൽ ചിരുതയിയും" എന്ന പാട്ടിൽനിന്നു് ഒതേനൻ ആ വീടുമായി എത്രമാത്രം ബന്ധത്തിലായിരുന്നുവെന്നു വ്യക്തമാവുന്നുണ്ടു്.

തച്ചോളിക്കുറുപ്പന്മാർ സർവ്വരാലും ബഹുമാനിക്കപ്പെട്ടുവന്നിരുന്നുവെന്നതിന്നു് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും നിരത്തിവെക്കാൻ കഴിയും. കടത്തനാട്ടു് തമ്പുരാനുകൂടി തച്ചോളികുറുപ്പന്മാരെ ബഹുമാനമായിരുന്നു. നാട്ടിലു

ണ്ടാവാറുള്ള വഴക്കുകളെല്ലാം മദ്ധ്യസ്ഥമായി പറഞ്ഞുതീർത്തിരുന്നതു് തച്ചോളി കുറുപ്പിന്റെ സാന്നിദ്ധ്യത്തിൽവെച്ചായിരുന്നു. "അമ്പാടിയും കരുവഞ്ചേരി എമ്മനും" എന്ന ഇതിലെ പാട്ടിൽ, കോമക്കുറുപ്പ് ലോകനാർ കാവിൽ വന്നപ്പോൾ, കടത്തനാട്ടു് തമ്പുരാൻ "തുപ്പാനെന്നും ചൊല്ലി" എഴുന്നേററു അദ്ദേഹത്തെ ബഹുമാനിച്ചതായി പറയുന്നുണ്ടു്.

കടത്തനാട്ടു് തമ്പുരാന്റെ മകളായ കുഞ്ഞിക്കന്നിയെ ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോയ പൊന്നാപുരം കേളപ്പന്റെ കോട്ട ഒതേനൻ പിടിച്ചടക്കിയതായും, കന്നിയെ വീണ്ടെടുത്തതിന്നു് പ്രതിഫലമായി, തമ്പുരാൻ അവളെ അയാൾക്കു വിവാഹം കഴിച്ചുകൊടുത്തതായും ഒരു കഥയുണ്ടു്. ജാതിവ്യത്യാസം വളരെ ശക്തിമത്തായ തരത്തിൽ നിലനിന്നിരുന്ന ഒരു കാലമായിരുന്നു അതെന്നു നാമോർക്കണം. രാജ്യാധിപത്യമുള്ള കടത്തനാട്ടു് തമ്പുരാൻ താഴ്ന്ന ജാതിയിൽപ്പെട്ട ഒരാൾക്കു്, അയാളെന്തു ധീരകൃത്യം ചെയ്താലും ശരി, തന്റെ മകളെ വിവാഹം കഴിച്ചുകൊടുക്കുവാൻ ഒരുങ്ങുമായിരുന്നില്ല. അതുപോലെ, തന്റെ സഹോദരിയെ വിവാഹംകഴിക്കുവാനാഗ്രഹിച്ച കരുമാല കുഞ്ഞിക്കോരന്റെ ഗതി എന്തായെന്നു് ഇതിലെ "കരുമാലക്കുന്നുമ്മൽ കുഞ്ഞിക്കോരനും ഒതേനനും" എന്ന പാട്ടിൽ വിവരിച്ചിട്ടുണ്ടു്.

ഇങ്ങിനെ നോക്കുമ്പോൾ, ഒതേനൻ ഈഴവനാണെന്ന വാദത്തിന്നു് യാതൊരു അത്ഥവുമില്ലെന്നും, പ്രത്യുത, അയാൾ നായർവംശജനാണെന്നു് സംശയാതീതമായി പ്രഖ്യാപിക്കുവാൻ സാധിക്കുന്നതാണെന്നും പറയാം. കടത്തനാട്ടുതമ്പുരാനിൽനിന്നു് കുറുപ്പ്സ്ഥാനം കിട്ടിയവരാണു് തച്ചോളിക്കുറുപ്പന്മാരെന്ന ശ്രീ: നാരായണപ്പണിക്കരുടെ അഭിപ്രായം ശരിയല്ലെന്നു് മേല്പറഞ്ഞ വസ്തുതകളിൽനിന്നു തെളിയുന്നുണ്ടല്ലൊ. അതുപോലെ ഒതേനന്റെ ജന്മദേശം കടത്തനാട്തന്നെയായിരുന്നുവെന്നു പല പാട്ടുകളിലും പ്രസ്താവിച്ചിട്ടുണ്ടു്. പോരെങ്കിൽ ഇതിന്നു സാക്ഷിയായി ഇന്നും നിലനിന്നുവരികയാണു് തച്ചോളി മാണിക്കോത്തു് എന്ന ഭവനം.

അക്കാലത്തെ ഒരു ദേശവാഴിയായ പുതുപ്പണം വാഴുന്നവരുടെ മകനായിട്ടാണു് ഒതേനൻ ജനിച്ചതു്. കോമക്കുറുപ്പിന്റേയും ഒതേനന്റേയും അച്ഛൻ ഒരാളല്ല എന്നു ചിലർ സിദ്ധാന്തിക്കുന്നു. ഒരവസരത്തിൽ ഒതേനൻ ജ്യേഷ്ഠനോടു് ഇങ്ങിനെ പറയുന്നുണ്ടു്:-

> പടനായർ തന്റെ മകനാം ഞാനും
> പട്ടരുതന്റെ മകനാമേട്ടൻ
> ചോരകാണുമ്പോളൊളിക്കുമേട്ടൻ
> മുട്ടിനു ചോരയിൽ പുളക്കും ഞാനോ.

ഇതിൽനിന്നു നമുക്കനുമാനിക്കാനുള്ളതു് ഇതാണു്:—ഒതേനന്റെ അമ്മയെ ആദ്യം വിവാഹംകഴിച്ചിരുന്നതു് പട്ടരോ, നമ്പൂതിരിയോആയിരിക്കണം. രണ്ടാമത്തെ ഭത്താവായ പുതുപ്പണം വാഴുന്നവരുടെ മകനാണു് ഒതേനൻ. കോമപ്പക്കുറുപ്പ് ശാന്തസ്വഭാവിയായിരുന്നുവെന്നും, യാതൊരുവിധ സാഹസികപ്രവത്തനങ്ങളിലും പങ്കെടുത്തിരുന്നില്ലെന്നും, തച്ചോളിപ്പാട്ടുകളിൽനിന്നു് മനസ്സിലാവുന്നുണ്ടു്. പക്ഷെ, ഒതേനൻ അങ്ങിനെയായിരുന്നില്ലല്ലോ. ജ്യേഷ്ഠാനു

ജന്മാരുടെ സ്വാഭാവങ്ങൾ തമ്മിലുള്ള ഈ അന്തരം മേല്പറഞ്ഞ സംഗതിക്ക് തെളിവായെടുക്കുന്നതിൽ തെററില്ലെന്ന തോന്നുന്നു. മേലുദ്ധരിച്ചതൊഴിച്ച് മററു യാതൊരു തെളിവുകളും ഈ അഭിപ്രായം സ്ഥിരീകരിക്കുവാൻ കിട്ടിക്കഴിഞ്ഞിട്ടില്ല. ഒതേനന്റെ ബഹുമുഖമായ പ്രവൎത്തനങ്ങളെക്കുറിച്ച് ഇവിടെ പ്രതിപാദിക്കേണമെന്ന തോന്നുന്നില്ല. കാരണം അതത്രക്കുമാത്രം സുപ്രസിദ്ധമാണല്ലോ. ഈ പുസ്തകത്തിലെ പാട്ടുകൾ അയാളുടെ വീരസാഹസിക കൃത്യങ്ങൾക്ക് തെളിവാണ്. വീൎയ്യശൌൎയ്യ പരാക്രമാദി ഗുണഗണങ്ങളുടെ വിളനിലമായിരുന്നുവെങ്കിലും, ഒതേനന്ന് പ്രധാനപ്പെട്ട ഒരു ദൌർബ്ബല്യമുണ്ടായിരുന്നു. അതെടുത്തു പറയാതിരിക്കാൻ നിർവ്വാഹമില്ല: "തോലുവെളുത്തൊരു പെണ്ണിനെക്കണ്ടാൽ ഒഴിയാത്ത ആളാ"യിരുന്നു ആയാൾ. "ഒതേനനും അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നിയും" എന്ന പാട്ട് അയാളുടെ അതിരുകടന്ന സ്ത്രീലമ്പടത്വത്തിന്ന് ഒന്നാംതരം ഉദാഹരണമാണ്. ഈ ദൌർബ്ബല്യം കൊണ്ട് ഒതേനന്ന പല പ്രാവശ്യവും മരണവുമായി കൂടിക്കാഴ്ചകൾ നടത്തേണ്ടി വന്നിട്ടുണ്ട്. "ഒതേനനും ഇരുട്ടുമലം കൊയിലോം തമ്പുരാനും" എന്ന പാട്ട് മരണവക്ത്രത്തിൽനിന്നും അയാൾ അത്ഭുതകരമാംവിധം രക്ഷപ്പെട്ടതിന്റെ ചിത്രീകരണമാണ്. സഹധൎമ്മിണിയായ കുഞ്ഞിക്കങ്കിയുടെ അവസരോചിതവും ധീരവുമായ പ്രവൎത്തനമാണ് ഒതേനനെ രക്ഷപ്പെടുത്തിയതു്. നാട്ടിലങ്ങോളമിങ്ങോളം അയാൾക്ക് ഭാൎയ്യമാരുണ്ടായിരുന്നതായി പാട്ടുകൾ പരിശോധിച്ചാൽ കാണാവുന്നതാണ്. അക്കാലത്തെ വീരന്മാൎക്ക് ബഹുഭാൎയ്യത്വം ഒരു ഭൂഷണമായിരുന്നുവെന്നാണ് ഇതിൽനിന്ന് അനുമാനിക്കുവാനുള്ളതു്. സ്ത്രീജനങ്ങളുടെ ആരാധനാപാത്രമായിരുന്നു ഒതേനനെന്ന്, പറമ്പിൽക്കുറുങ്ങാട്ട് ചേരന്റെ പാട്ടിൽനിന്ന് വ്യക്തമാവുന്നുണ്ട്. ചേരന്റെ സചിവനായ തണ്ടാനെകൊന്ന്, ഒതേനൻ നേരെപോയതു് ചേരന്റെ സഹോദരിയായ മീത്തലേടത്തിലെ കുഞ്ഞിക്കങ്കിയുടെ ഭവനത്തിലേക്കാണ്. സ്വസഹോദരന്ന് മാനക്കേട് വരുത്തിവെച്ച ഒതേനന്ന്, ആ വിവരമറിഞ്ഞിട്ടും, അവൾ അഭയം കൊടുക്കുന്നുണ്ട്. ആ വീരന്റെ അന്ത്യവും ഒരു കാമിനിയുടെ വഞ്ചന മൂലമാണുണ്ടായതെന്ന് പറയേണ്ടതില്ലല്ലോ. സുപ്രസിദ്ധമായ പൊന്നിയംപട ജയിച്ച് വിജയശ്രീലാളിതനായി തിരിച്ചുവരുമ്പോഴാണല്ലോ അയാൾക്ക് വെടിയേററതു്. ഒതേനന്റെ അരയിൽ കെട്ടിയിരുന്ന "വെടിവെച്ചാൽ കൊള്ളാത്ത ഉറുക്കുംനൂലും" അയാളുടെ ഒരു വെപ്പാട്ടി അപഹരിച്ചതിനാലാണ് അയാൾക്ക് ഈ അപകടം നേരിട്ടതു്. അങ്ങിനെ കടത്തനാട്ടിന്നകത്തും പുറത്തും യശോധാവള്യം പരത്തിയ ആ അതുല്യപരാക്രമി കാലയവനികക്കുള്ളിൽ തിരോധാനം ചെയ്തു.

തന്റെ പിതാവിന്റെ സമരപാരമ്പൎയ്യം നിലനിൎത്തുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു ഒതേനന്റെ മകനായ അമ്പാടി. അമ്പാടിയെ കുങ്കനെന്നും വിളിച്ചുവന്നിരുന്നു.

> ഞാനൊരു ബാലനശക്തനെന്നാകിലും-
> മാനിയാമെന്നുടെ താതനെയോൎക്കനീ.

എന്നുപറഞ്ഞ അഭിമന്യുവിനെ അനുസ്മരിപ്പിക്കുന്നവയാണ് അമ്പാടിയെപ്പററിയുള്ള കഥകൾ. "അമ്പാടിയും കരുവഞ്ചേരി എമ്മനും" എന്ന ഇതിലെ

പാട്ടിൽ അവൻെറ വീരപരാക്രമങ്ങൾ വർണ്ണിച്ചിരിക്കുന്നു. അതുപോലെ, "രാവാരി ചാത്തുവും അമ്പാടിയും" എന്ന പാട്ടും, അമ്പാടിയുടെ സാഹസികപ്രവർത്തനങ്ങളുടെ ചിത്രീകരണമാണ്. ഒതേനൻെറ മരണസമയത്തു് അമ്പാടി ഒരു കൈക്കുഞ്ഞായിരുന്നുവെന്നു് രേഖപ്പെടുത്തിയിട്ടുള്ളതു് അത്ര ശരിയാണെന്നു തോന്നുന്നില്ല. അമ്പാടി രാവാരി ചാത്തുവിൻെറ കോട്ടയിലേക്കുപോയ കാലത്തു് ഒതേനൻ ജീവിച്ചിരിപ്പുള്ളതായി ആ പാട്ടിൽ കാണുന്നുണ്ട്. ആ കാലത്തു അമ്പാടിക്കു് അഞ്ചുവയസ്സാണെന്നു പറയുന്നുണ്ടെങ്കിലും, അതു് അതിശയോക്തിയാകാനാണു് വഴി. പൊറമല തെണ്ടൽകഴിഞ്ഞു വീട്ടിൽ തിരിച്ചെത്തിയ ഒതേനൻ, അമ്പാടിയേയുമന്വേഷിച്ചു് വയലിൽ പീടികയിൽ ആമതിൻെറ വീട്ടിലെത്തുന്നതായും, അവിടെവെച്ചു് അമ്പാടിയെ കണ്ടുമുട്ടുന്നതായും, ആ പാട്ടിൽ വിവരിച്ചിട്ടുണ്ട്. ഈ അടിസ്ഥാനത്തിൽ ആലോചിച്ചാൽ, അമ്പാടിക്കു് പത്തുവയസ്സിൽ കൂടുതൽ പ്രായമുണ്ടായിരിക്കാനാണു് സാദ്ധ്യതയുള്ളതു്. പതിനാറിന്നും ഇരുപതിന്നും ഇടയിലാണ് ഒതേനൻെറ വിവാഹം നടന്നതെന്നു വേണം അനുമാനിക്കാൻ. മുപ്പത്തിരണ്ടാമത്തെ വയസ്സിലാണു് അദ്ദേഹം മരിച്ചതു് എന്നാണല്ലൊ പറയപ്പെടുന്നതു്. കരുവഞ്ചേരി എമ്മനുമായുള്ള അമ്പാടിയുടെ പൊയ്ത്തിനെപ്പററിയുള്ള പാട്ടിലും അമ്പാടിക്ക് അഞ്ചുവയസ്സ് പ്രായമാണെന്നു പറയുന്നുണ്ട്. പക്ഷെ, ആ സംഭവം നടന്നതു് ഒതേനൻെറ മരണശേഷമാണ്. അമ്പാടി അന്നു് യുവാവായിക്കഴിഞ്ഞിരുന്നുവെന്നതിന്നു് സംശയമില്ല. ഈ സമാഹാരത്തിലുൾപ്പെടാത്ത അമ്പാടിയെപ്പററിയുള്ള മറെറാരു പാട്ടിൽ അവന്നു് ഏഴരവയസ്സുള്ളപ്പോഴാണ് അതിലെ കഥ നടക്കുന്നതെന്നു പ്രസ്താവിച്ചിട്ടുണ്ട്. ഒതേനൻെറ കാലശേഷമാണ് ആ സംഭവവും. ഈ പാട്ടുകളിലെല്ലാം പ്രകടമായ മറെറാരു കാര്യമുണ്ട്; അമ്പാടിക്കും, തച്ചോളിവംശജനായ കുഞ്ഞിക്കേളുവിന്നും മററുമെല്ലാം അവരുടെ യാത്രാവേളയിൽ ധാരാളം യുവതികളെ കിട്ടുന്നതായി രേഖപ്പെടുത്തിയിട്ടുള്ളതാണ് അത്. കൌമാരപ്രായം വിടാത്ത ഇവർക്ക് യൌവനയുക്തകളായ തരുണീമണികളെ വിവാഹംകഴിച്ചുകൊടുത്തു എന്നു് ധരിക്കുന്നതു വിഡ്ഢിത്തമാണ്: വീരന്മാരെ ബന്ധുക്കളായി ലഭിക്കുവാൻ അക്കാലത്തെ ജനങ്ങൾ അഭിലഷിച്ചിരുന്നുവെന്നതു് ശരിയാണ്; പക്ഷെ മേല്പറഞ്ഞ സംഗതിക്കു് അതൊരു ന്യായീകരണമാവുന്നില്ല

ഈ നിലക്ക്, കഥാനായകന്മാരുടെ വയസ്സിനെപ്പററി വടക്കൻ പാട്ടുകളിലടങ്ങിയിരിക്കുന്ന സൂചനകൾ അപ്പടി സ്വീകരിക്കുന്നതു് തെററായിരിക്കുമെന്നു് തെളിയുന്നുണ്ട്. നാവിൽനിന്നും നാവിലേക്കു പകന്ന ഈ ഗാനങ്ങളിലെ വരികളിൽ, അറിയാതെ ചില ചില്ലറ മാററങ്ങളെല്ലാം സംഭവിച്ചിരിക്കാൻ വഴിയുണ്ടെന്നതു് തീർച്ചയാണ്.

അമ്പാടിയെപ്പററി ഏതാനും പാട്ടുകൾകൂടി പ്രചാരത്തിലുണ്ട്. പക്ഷെ, അവൻെറ അന്ത്യകാലജീവിതത്തെപ്പററിയുള്ള പാട്ടുകൾ ഒന്നുംതന്നെ ഇല്ലെന്നു പറയാം. അമ്പാടിയുടെ സമവയസ്കനും, ഒതേനൻെറ ഭാഗിനേയനുമായ കുഞ്ഞിക്കേളുവെപ്പററിയുള്ള ഒരു പാട്ട് ഈ സമാഹാരത്തിലുണ്ട്. കുഞ്ഞിക്കേളുവിൻെറ ധീരതയുടെ ചിത്രീകരണമാണ് അതു്. തച്ചോളി വംശജനായി ചന്തു എന്ന മറെറാരു പോരാളിയും ഉണ്ടായിരുന്നു. ഒതേനൻ ജീവിച്ചിരിപ്പുള്ള കാല

ത്തുതന്നെയാണ് കുഞ്ഞിക്കേളുവിന്റെയും കഥ നടക്കുന്നത്. അരൊമ്പടി, ചന്തു, കുഞ്ഞിക്കേളു തുടങ്ങിയവർക്കുശേഷം, അവരെപ്പോലെ പ്രസിദ്ധിയാർജ്ജിക്കുവാൻ കഴിവുള്ള പോരാളികൾ തച്ചോളിവംശത്തിലുണ്ടായിട്ടില്ല. അവർക്കുശേഷം, തച്ചോളിവീട്ടിന്റെ മേധാവിത്വപരമായ സ്ഥാനത്തിനു ഇളക്കം തട്ടുകയും, അതോടൊപ്പം, തച്ചോളിവീരന്മാരുടെ കാലഘട്ടം അവസാനിക്കുകയും ചെയ്തതായി കരുതാം. സാമൂഹ്യവ്യവസ്ഥിതിയിലും ആയോധനാസമ്പ്രദായത്തിലും, അപ്പൊഴേക്കും, ചില പരിവർത്തനങ്ങൾ വന്നിരുന്നതായി, പിന്നീട് രൂപംകൊണ്ടതെന്നു പറയാവുന്ന പാട്ടുകളിൽനിന്നു തെളിയുന്നുണ്ട്.

ഇനി ഈ സമാഹാരത്തിലടങ്ങിയിട്ടുള്ള ഒറ്റപ്പാട്ടുകളെക്കുറിച്ച് അല്പമൊന്നു പ്രസ്താവിക്കാം.

ഗ്രാമീണജനതയുടെ ഇടയിൽ, തച്ചോളിപ്പാട്ടുകളെന്നപോലെത്തന്നെ വളരെയധികം പ്രചാരമുള്ളവയാണ് ഇതിലെ എല്ലാ ഒറ്റപ്പാട്ടുകളും. മണിയൂരിടംവാഴും കുഞ്ഞിമങ്ക എന്ന പാട്ടിൽ ഒതേനനെപ്പറ്റി പറയുന്നതുകൊണ്ട്, ആ കാലത്താണ് അതിലെ കഥ നടന്നതെന്നു പറയാം. യുദ്ധസമ്പ്രദായത്തിൽ ഉറുമിക്കും വാളിന്നുമുള്ള പ്രാമാണ്യം നഷ്ടപ്പെട്ടിട്ടില്ലാത്ത കാലത്താണ് പെരുവാണ്യം കോറോത്ത് കുഞ്ഞാമറുടെ കഥ നടന്നതു്. നാടുവാഴിയുടെ പ്രശസ്തിയും, അഭിമാനവും കാത്തുരക്ഷിക്കുന്നതിൽ നായർവീരന്മാർ എത്രമാത്രം ജാഗരൂകരായിരുന്നുവെന്ന് ആ കഥ തെളിയിക്കുന്നുണ്ട്. "പറമ്പിൽക്കുറുക്കാട്ടരാമറും എടച്ചേരിത്തോട്ടത്തിൽ ചിരുതയിയും" എന്നതു് ഒരു പ്രണയകഥയാണ്. ഒതേനൻ അതിലെ കഥാപാത്രമായതുകൊണ്ട് ആ കഥ നടന്നതു് അയാളുടെ കലത്താണെന്ന് പറയേണ്ടതില്ലല്ലോ.

എടച്ചേരിത്തോട്ടത്തിൽ കുഞ്ഞിക്കേളപ്പൻ, പനയംകുളങ്ങര കുഞ്ഞിച്ചേരൻ, രാമത്തിളമേലെ കുഞ്ഞിച്ചാപ്പൻ എന്നിവ ഒറ്റപ്പാട്ടുകളിൽ മുന്നിട്ടുനില്ക്കുന്നു. ശോകപര്യവസായിയായ കഥകളാണ് ആവ മൂന്നും. ബന്ധുക്കൾ തമ്മിലുള്ള സുഖമില്ലായ്മയുടെ ശോകപൂർണ്ണമായ അനന്തരഫലത്തെ ചിത്രീകരിക്കുകയാണ് കുഞ്ഞിക്കേളപ്പന്റെ പാട്ടിൽ ചെയ്തിരിക്കുന്നതു്. കേളപ്പനെപ്പറ്റി ഈ സമാഹാരത്തിലുൾപ്പെടാത്ത മറ്റൊരു പാട്ടുകൂടിയുണ്ട്. അക്കാലത്തെ ഒരു പ്രമുഖ തറവാടായ എടച്ചേരി പൂത്തോട്ടത്തിലെ പ്രധാനിയായ ഒരംഗമായിരുന്നു അയാൾ. പല പ്രശസ്തകുടുംബങ്ങളുമായും അയാൾ ബന്ധപ്പെട്ടിരുന്നു. ഇരുന്നൂറിലധികം കൊല്ലത്തെ പഴക്കമുണ്ടാവില്ല ഈ പാട്ടിന്ന്. കുഞ്ഞിക്കേളപ്പന്റെ കുടുംബം ഇന്നും നിലനിന്നുവരുന്നുണ്ട്.

കടത്തനാട്ട് തമ്പുരാണ് ഭരണാധികാരമുണ്ടായിരുന്ന കാലത്താണ് കുഞ്ഞിച്ചേരന്റെ കഥ നടന്നിട്ടുള്ളതു്. കുറ്റവാളികൾക്ക് വധശിക്ഷ നല്കുവാനുള്ള അധികാരം അയാൾക്കുണ്ടായിരുന്നതായി ആ പാട്ടിൽനിന്നു മനസ്സിലാക്കാവുന്നതാണല്ലോ. കുറ്റസമ്മതം നടത്തി, അർഹിക്കുന്ന ശിക്ഷ സ്വീകരിക്കുവാൻ സന്നദ്ധത പ്രകടിപ്പിച്ച കുഞ്ഞിച്ചേരന്റെ ധൈര്യവും, അവസാനനിമിഷത്തിലാണെങ്കിലും തമ്പുരാൻ പ്രദർശിപ്പിച്ച നീതിനിഷ്ഠയും, ഈ പാട്ടിൽ ഭംഗിയായി ചിത്രീകരിച്ചിട്ടുണ്ട്.

രാമത്തിളമേലെ കുഞ്ഞിച്ചാപ്പൻ എന്ന പാട്ട് ഏററവും കാലപ്പഴക്കം കുറഞ്ഞതാണ്. ആ പാട്ടിലെ ഇതിവൃത്തത്തിന്ന് കുറിഞ്ഞാൽ നൂററിയൻ

പതു് വഷങ്ങളിലേറെ പഴക്കമുണ്ടാവില്ല. ഒതേനൻെറ കാലം മുതല്ക്കുതന്നെ കടത്തനാട്ടിലെ പ്രമുഖ നായർത്തറവാട്ടുകളെല്ലാം പരസ്പരം ബന്ധപ്പെട്ടു തങ്ങളുടെ ആധിപത്യം അരക്കിട്ടുറപ്പിക്കുവാൻ പരിശ്രമിച്ചിരുന്നു. കയ്യുംക്കുള്ളവൻ കാര്യക്കാരൻ എന്ന ആ പഴയ വ്യവസ്ഥിതിയിൽനിന്നു് രാജ്യം മുന്നോട്ടു നീങ്ങിയപ്പോൾ, ആ മാററത്തെ കണക്കിലെടുക്കുവാൻ കൂട്ടാക്കാത്ത നിരവധി നാടുവാഴികളും ദേശവാഴികളുമുണ്ടായിരുന്നു. ഒഴുക്കിന്നെതിരായ ആ നീന്തലിൽ അവക്കു് പല അപകടങ്ങളും പിണഞ്ഞു. അത്തരത്തിലുള്ള ഒരു ദേശവാഴിയുടെ കഥയാണു് ഈ പാട്ടിലെ പ്രതിപാദ്യം. ഇംഗ്ലീഷുകാർ തലശ്ശേരിയിലെ കോട്ട കേന്ദ്രമാക്കി മലയാളരാജ്യം ഭരിക്കുവാനാരംഭിച്ച കാലത്താണീ കഥ നടക്കുന്നതു്. അവരുടെ നിയമസംഹിതകൾ നാട്ടിൽ പ്രചാരത്തിൽവന്നുകഴിഞ്ഞിരുന്നു; അവ ശരിക്കും അനുസരിക്കപ്പെടുന്നുണ്ടോ എന്ന കാര്യത്തിൽ ഭരണാധികാരികൾ ബദ്ധശ്രദ്ധരുമായിരുന്നു. പരമ്പരാഗതമായി അധികാരാവകാശങ്ങൾ അനുഭവിച്ചുപോന്ന നിയമവ്യവസ്ഥകൾ അപ്പടി അനുസരിക്കുവാൻ വൈമനസ്യം കാട്ടിയിരുന്നു. താണ ജാതിയിൽപ്പെട്ട ജനവിഭാഗമാണു് അവരുടെ വീരപരാക്രമങ്ങൾക്കു് ഇരയായിത്തീന്നതു്.

തൊട്ടുകൂടാത്തവരും, തീണ്ടിക്കൂടാത്തവരുമായ അവക്കു് സവണ്ണമേധാവിത്വത്തിൻെറ ഭീകരമർദ്ദനങ്ങൾ സഹിക്കുകയല്ലാതെ നിവ്വാഹമുണ്ടായിരുന്നില്ല. പക്ഷെ, നിയമപരിപാലനം കർശനമാക്കപ്പെട്ടതോടുകൂടി ഈ മേധാവിത്വത്തിൻെറ ദുശ്ചേഷ്ടികളെ അല്പാല്പമായെങ്കിലും, ചോദ്യംചെയ്യുവാനുള്ള ധൈര്യം അവശജനസമൂഹത്തിന്നുണ്ടായി. പോരെങ്കിൽ, നാടുവാഴിത്തത്തോടുള്ള ജനങ്ങളുടെ എതിർപ്പിന്നു ശക്തി കൂടിക്കൂടി വരികയുംചെയ്തു. ഈ പശ്ചാത്തലത്തിലാണു് രാമത്തിളമേലെ കുഞ്ഞിച്ചാപ്പൻെറ കഥ പരിശോധിച്ചുനോക്കേണ്ടതു്. നാല്പത്തിനാലു വീട്ടുകാരുടെ ജീവിതാധാരമായ ആ പടക്കുറാൻ പിലാവു് വെട്ടിവീഴ്ത്തിയ ദേശവാഴിയുടെ കഠിനചിത്തത, താണ ജാതിയിൽപെട്ട ഒരാളായ താലൂക്കധിപനോടുള്ള അയാളുടെ ധിക്കാരപരമായ പെരുമാററം, ഇതുൻെറയൊക്കെ ഫലമായി അയാൾ അനുഭവിക്കേണ്ടിവന്ന ശിക്ഷ, അയാളുടെ ദാരുണമായ അന്ത്യം, ഇവയെപ്പററിയെല്ലാം വിശദമായി ഈ പാട്ടിൽ പ്രതിപാദിച്ചിട്ടുണ്ടു്.

വടക്കൻപാട്ടുകളുടെ സാഹിത്യപരമായ മൂല്യങ്ങളെക്കുറിച്ചു് വിശദമായ ഒരു പഠനം നടത്തുവാൻ ഞാനീയവസരത്തിൽ ഒരുമ്പെടുന്നില്ല അതു് പ്രത്യേകമായി കൈകാര്യം ചെയ്യപ്പെടേണ്ട ഒരു വിഷയമാണു്. ഏതദ്വിഷയത്തിൽ ഗവേഷണം നടത്തുന്ന ആളുകൾക്കു് ആ ഭാഗം വിട്ടുകൊടുക്കുവാൻ ഞാനാഗ്രഹിക്കുകയാണു്. ഈ പ്രസിദ്ധീകരണം അതിന്നവക്കു് സഹായകമായിത്തീരുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

ഞാൻ ശേഖരിച്ചിട്ടുള്ള അപ്രകാശിതമായ നിരവധി വടക്കൻപാട്ടുകളിൽനിന്നു് തിരഞ്ഞെടുത്ത പതിനഞ്ചു പാട്ടുകളാണു് ഈ സമാഹാരത്തിലെ ഉള്ളടക്കം. ഇവയെല്ലാംതന്നെ ഗ്രാമീണരെക്കൊണ്ടു് പാടിച്ചു് അതാതവസരത്തിൽ പകത്തിയെടുത്തവയാണു്. അവർ പാടുന്ന അതേ രൂപത്തിൽ പകത്തിയെടുക്കുവാൻ ശ്രദ്ധിച്ചിട്ടുള്ളതുകൊണ്ടു് പ്രചാരലുപ്തമായ ഒട്ടധികം ഗ്രാമ്യപദ

ങ്ങൾ ഈ പാട്ടുകളിൽ സ്ഥലംപിടിച്ചിട്ടുണ്ട്. അത്തരം പദങ്ങൾക്ക് വിശദീകരണം കൊടുക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്, പക്ഷെ അവ പൂർണ്ണമാണെന്ന് ഞാനവകാശപ്പെടുന്നില്ല. പാട്ടുകൾ പാടിത്തന്ന എല്ലാ അമ്മമാരേയും ഞാനീ സന്ദർഭത്തിൽ സ്മരിക്കുന്നു. പാട്ടുകൾ ശേഖരിക്കുന്ന കാര്യത്തിൽ "മാതൃഭൂമി" നൽകിയ പ്രോത്സാഹനത്തെപ്പററി പ്രത്യേകം എടുത്തുപറയുവാൻ ഞാനാഗ്രഹിക്കുന്നു. ഞാനെഴുതിയ വടക്കൻപാട്ടുകഥകളെ അടിസ്ഥാനപ്പെടുത്തിയുള്ള കഥാലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതിൽ, "മാതൃഭൂമി" കാണിച്ച സവിശേഷശ്രദ്ധക്ക് ഞാനവരോടു കടപ്പെട്ടിരിക്കുന്നു.

മൺമറഞ്ഞ ആ പഴയ കാലത്തിന്റെ ചൂടും ചുവയുമുൾക്കൊള്ളുന്ന ഈ ഗാനങ്ങൾ പ്രസിദ്ധീകരിക്കുന്നതിന്ന് സഹായധനം അനുവദിച്ച "കേരളസാഹിത്യഅക്കാദമിയോടുള്ള" എന്റെ അകൈതവമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ; ഈ ധനസഹായംകൊണ്ട് മാത്രമാണ് ഇവയ്ക്കു വെളിച്ചംകാണുവാനിടവന്നതെന്നകാര്യം ഞാൻ നന്ദിപൂർവ്വം സ്മരിക്കുന്നു. ഇത്തരത്തിലുള്ള ഉദ്യമങ്ങൾക്കു മേലിലും, അക്കാദമിയുടെ സഹായസഹകരണങ്ങൾ ലഭ്യമാകുമെന്ന് ഞാൻ ആത്മാർത്ഥമായും ആഗ്രഹിക്കുന്നു.

എന്റെ അഭ്യർത്ഥന സ്വീകരിച്ച് ഇതിന്ന് ഒരവതാരികയെഴുതിത്തന്ന സുപ്രസിദ്ധ സാഹിത്യകാരനും, നിരൂപകനുമായ ശ്രീ: എൻ. വി. കൃഷ്ണവാരിയർ അവർകളോട് ഞാൻ കൃതജ്ഞനാണ്. കൃത്യാന്തരബഹുലതകൾക്കിടയിൽ, എന്റെ അപേക്ഷ സ്വീകരിച്ച അദ്ദേഹത്തിന്നു ഞാൻ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

ഏററവും ചുരുങ്ങിയ സമയംകൊണ്ട് ഈ ഗ്രന്ഥത്തിന്റെ പ്രസാധനം നടത്തുവാൻ സൌകര്യമുണ്ടാക്കിത്തന്ന ദേശാഭിമാനി പ്രസ്സിലെ ജോലിക്കാരോട് ഞാൻ നന്ദിയുള്ളവനാണ്. അവരുടെ ഹൃദയംഗമമായ സഹകരണമനോഭാവംകൊണ്ടാണ്, നിശ്ചിതസമയത്തുതന്നെ ഈ സമാഹാരം പ്രസിദ്ധീകരിക്കുവാൻ എനിക്കു സാധിച്ചിട്ടുള്ളത്. അവസാനമായി മഹാകവി ഉള്ളൂരിന്റെ ആ വാക്യങ്ങൾ എല്ലാവരേയും അനുസ്മരിപ്പിച്ചുകൊണ്ട്, ഞാൻ ഉപസംഹരിച്ചുകൊള്ളട്ടെ.

"ഈ പാട്ടുകളെ അപമൃത്യുവിൽനിന്ന് പരിത്രാണനം ചെയ്യുന്നതിനേക്കാൾ പാവനമായൊരു ധർമ്മം ഭാഷാഭിമാനികൾക്കുണ്ടെന്ന് എനിക്കു വിശ്വാസമില്ല. മാന്യവായനക്കാരെ, നമ്മുടെ പൂർവ്വികന്മാരുടെ ഈ അമൂല്യനിധിക്ക്, ക്ഷണഭംഗുരത്വമോ, ചിരഞ്ജീവത്വമോ രണ്ടിലൊന്ന് നിലനില്ക്കുവാൻ. ഈ നിമിഷത്തിൽ നാംവിചാരിച്ചാൽ കഴിയും. അതിനാൽ ഏതാണ് കർത്തവ്യമെന്നു നിശ്ചയിച്ച് ഔചിത്യംപോലെ പ്രവർത്തിക്കുവിൻ!!"

വില്യാപ്പള്ളി
12—12—'60

**എം. സി. അപ്പുണ്ണിനമ്പ്യാർ.**

# വിഷയവിവരം

# ഒതേനനും പറമ്പ്കുറുക്കാട്ട് ചേരനും

തച്ചോളിയോമന കുഞ്ഞോതനൻ
പറയുന്നല്ലോമന കുഞ്ഞോതേനൻ.
തച്ചോളി കോമക്കുറുപ്പെന്റേട്ടാ-
[1]പറമ്പിലെ [2]തെണ്ടക്ക് പോണെനിക്ക്
പകരം പറഞ്ഞക്കുറുപ്പന്നേരം
തച്ചോളി നല്ലോമന കുഞ്ഞോതേനാ
അറിഞ്ഞും അറിയാണ്ടെ കുഞ്ഞോതേനാ
പറമ്പിലെ തെണ്ടക്ക് പോയോണ്ടാല്
[3]ചെത്ത്കരിക്കൊന്ന് കിട്ടേപാല്ലാലോ
ഒരിക്കല്ല് മുറുകപാനം കിട്ടേപാല്ലാലോ
കല്ലേരി [4]തണ്ടായൻ തീയ്യനാണ്
ഓന്റെ പടികയരി ചെല്ലുന്നേരം

---

1 പറമ്പിൽ=വടകരതാലൂക്കിൽപ്പെട്ട പൊന്മേരിഅംശത്തിലെ ഒരുപ്രദേശം

2 തെണ്ടക്ക്=തെണ്ടലിന്ന്

3 ചെത്ത്കരിക്ക്=ഇളനീർ

4 തണ്ടായൻ=തണ്ടാൻ. തീയ്യരുടെ ഇടയിലുള്ള മൂപ്പന്ന് ഉള്ള സ്ഥാനപ്പേർ. അമ്പലങ്ങളിൽ തിറയാട്ടം കഴിക്കുമ്പോൾ, തണ്ടാൻ ചെയ്യേണ്ടുന്ന ചില കർമ്മങ്ങളുണ്ട്. അമ്പലങ്ങളുടെ ഊരാളന്മാർ തണ്ടാന്മാർക്ക് ചില സൌജന്യങ്ങളും അനുവദിച്ചുവരാറുണ്ട്.

മുക്കാലി പീഠേററിരിക്കുംതീയ്യൻ
വെററിലപ്പെട്ടിയും കൊണ്ടുവെക്കും
വെററിലമുറുകചയും തുപ്പുകയും
നീയപ്പടി കയരി ചെല്ലുന്നേരം
ഏണീററ് ആചാരം ചെയ്യില്ലോനെ
അത് ഇപ്പം കാണുമ്മൊ കുഞ്ഞൊതേനാ
നിനക്കള്ള് കണ്ടാൽ പൊറുക്കചല്ലാലൊ
നിന്റെ വലംകൈക്കും [1]ചൊവ്വയുണ്ട്
നിന്റെ ഉറുമിക്കും ചൊവ്വയുണ്ട്
[2]പറമ്പ്ക്കുറക്കാട്ടെക്കാണൊതേനാ
വല്ലിക്കും ചിലവിനുളക്കും തീയ്യൻ
പറമ്പ്ക്കുറക്കാട്ട് കുഞ്ഞിച്ചേരൻ
[3]ആററലായിപ്പോററുന്ന തീയ്യനാണെ
ഇനിക്കിന്നച്ചേരനോടെത്തചല്ലാലൊ
ആരക്കും ചേരനോടെത്തചല്ലാലൊ
നിന്റെ തല കൊത്തിപ്പോവെചാതേനാ
[4]വെലക്യതൊതനയൻ കേട്ടില്ലാലൊ
പറമ്പിലെ തെണ്ടക്ക് പോരുന്നല്ലൊ

---

തണ്ടാൻ=തണ്ടായ്മസമ്പ്രദായത്തിൽനിന്നാണ് ഈ പേരുത്ഭവിച്ചത്. മൃതദേഹം അടക്കംചെയ്യുവാൻ കുഴികുത്തിയാൽ, തണ്ടാന് കുഴിപ്പണം കൊടുത്ത് ഏററുവാങ്ങുക എന്ന സമ്പ്രദായം ഇന്നും കടത്തനാട്ടിൽ ഉണ്ട്.

1 ചൊവ്വ=ചൊവ്വാദോഷം

2 പറമ്പ്ക്കുറക്കാട്ട്=കുറക്കാട്ട്കുറുപ്പന്മാർ. അവരായിരുന്നു ആ കാലത്ത് പറമ്പിൽപ്രദേശത്തിന്റെ അധിപന്മാർ. ഇന്നും ഈ വംശം നിലനില്ക്കുന്നുണ്ട്.

3 ആററലായി=അരുമയായി
ആരക്കും=ആർക്കും

4 വെലകച=വിലക്കുക

മൂന്ന ദിവസത്തെ കാലവുമാന്ന്
പറമ്പിലെ തെണ്ടല് [1]തെണ്ട്യോണ്ടിററ്
ചെത്ത്കരിക്കൊന്ന് കിട്ടീല്ലാലൊ
ഒരു ചിന്നം [2]വെററില കിട്ടീല്ലാലൊ
തെണ്ടിമടക്കത്തിന് പോരുന്നല്ലൊ
കല്ലേരി തണ്ടായൻ തീയ്യനാണ്
[3]ഓൻെറ പടിക്കലങ്ങെത്തുന്നേരം
ചോദിക്ക്ന്നോമന കുഞ്ഞ്യാത്തേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ഇക്കാണും കോണിയതേതാ ചാപ്പാ.
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
കല്ലേരിതണ്ടായൻ തീയ്യനാണെ
[4]ഓനടെ കോണ്യാണിക്കാണുന്നത്
ഇക്കോണി ഒട്ടും കയരണ്ടാലോ
അതിപ്പളെന്താണു കുഞ്ഞിച്ചാപ്പാ
മുക്കാലിപ്പീഠേറിരിക്കും തീയ്യൻ
അത്കണ്ടാൽ കുറുപ്പിനൊട്ടും പിടിക്കൂല്ലാലൊ
വെലകൃതൊതയനൻ കേട്ടില്ലാലൊ
ആയ്യ്പ്പടി[5]കേരി ചെല്ലുന്നോനും
ആയ്യ്പ്പടികേരി ചെല്ലുന്നേരം
കല്ലേരിതണ്ടായൻ തീയനാണ്
മുക്കാലിപ്പീഠേറിരിക്കുന്നോനും

---

1 തെണ്ട്യോണ്ടിററ്=തെണ്ടിയിട്ടും
2 ചിന്നം=കഷണം. ഇവിടെ വെററിലച്ചീന്ത് എന്നർത്ഥം.
3 ഓൻെറ=അവൻെറ
4 ഓനടെ=അവൻെറ
5 കേരി=കയറി

വെററില മുറുകപ്പയും തുപ്പുകയും
[1]ഒതെയനതന്ന്യങ്ങനെ കാണുന്നേരം
കണ്ടതും കണ്ടവറാക്കീല്ലാലോ
ഏട്ന്ന്വന്നെന്നും ചോദിച്ചില്ല
എന്തിന്വന്നെന്നും ചോദിച്ചില്ല
[2]എഇ്നേററിററാചാരം ചെയ്യുതുല്ല
തച്ചോളി ഓമനകുഞ്ഞ്യോതേനൻ
[3]ഉള്ളരിശം പല്ലാൽ ഞെരിക്കുകയും
പറയുന്നുണ്ടോമന കുഞ്ഞൊതേനൻ
കല്ലേരിതണ്ടായൻ തീയ്യാ [4]കേക്ക
ഒരിക്കല് മുറുകപ്പാൻ [5]കൊണ്ടുവായെ
പകരം പറയുന്ന് തീയ്യനല്ലൊ
ഏട്ന്ന്വന്നി[6]ക്കരിന്തടിയൻ !
ഞാനൊരു മുറുക്കപ്പാൻ കൊടുക്കപ്പാറില്ല
ഞാനൊരു മുറുക്കപ്പാൻ കൊടുക്കണേങ്കി
എന്റെറ കുറുക്കാട്ടെ തമ്പുരാനെ
എന്റെറ പടിക്കല് [7]എഇ്നള്ള്യാല്
കെട്ടോടെ വെററിലകൊണ്ടവെക്കും
ചൂട്ടോടെ പൊകയിലകൊണ്ടവെക്കും
പറയുന്നുണ്ടോമനകുഞ്ഞൊതേനൻ

---

1 ഒതെയനതന്ന്യങ്ങനെ=ഒതേനൻ അത്തന്നെ അങ്ങിനെ
2 എഇ്നീററിററ്=എഴുന്നേററിട്ട്
3 ഉള്ളരിശം=ഉള്ളി (മനസ്സ്) ലുള്ള അരിശം
4 കേക്ക=കേൾക്കുക
5 കൊണ്ടുവായെ=കൊണ്ടുവന്നാട്ടെ
6 കരിന്തടിയൻ=ഒതേനന്റെറ നിറം കറുപ്പായിരുന്നുവെന്ന് ഇതിൽനിന്ന നുമാനിക്കാം.
7 എഇ്നള്ള്യാല്=എഴുന്നള്ളിയാൽ
ദേശവാഴിയായ കുറുക്കാട്ടെ കുറുപ്പിനെമാത്രമെ താൻ ബഹുമാനിക്കേണ്ടതുള്ളു എന്ന് സാരം.

കല്ലേരിതണ്ടായൻ തീയ്യാകേക്ക്
കെട്ടോടെ വെററില കൊണ്ടവെക്ക്
ചൂടോടെ പൊകയില കൊണ്ടവെക്ക്
കണ്ണോടെ കരിമ്പയ്ക്ക [1]കൊണ്ടവെക്ക്
പകരംപറയുന്ന് തീയ്യനല്ലോ
ഏട്ന്ന്വന്നിക്കരിന്തടിയൻ?
തച്ചോളി ഓമനകുഞ്ഞോതേനൻ
ഉറുമിതിരിച്ചൊരടികൊടുത്ത്
തീയ്യനോ രണ്ട്കണ്ടം വീണം പോയി
തച്ചോളി ഓമന കുഞ്ഞ്യോതേനൻ
ആയ്യപ്പടിതുള്ളി പോരുന്നല്ലോ.
അന്നേരം പറയുന്ന കുഞ്ഞോതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
എന്നെക്കൊതിച്ചൊട്ടം പോരണ്ടാലോ
എതിലേങ്കം പോയിക്കൊ കുഞ്ഞിച്ചാപ്പാ
കല്ലേരി തണ്ടാൻെറ [2]തീയ്യത്ത്യാനെ
തലയും കയിച്ചിട്ട് പായുന്നല്ലോ.
പറമ്പ്ക്കറുക്കാട്ട്പായുന്നല്ലോ
ആയ്യപ്പടിക്ക്താഴെ നിന്നിററാനെ
[3]അയ്യം നിലവിളി കൂട്ടുന്നല്ലോ
പറമ്പുക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
മാളിമുകളിലും കേട്ട്ക്കല്ലോ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
മാളികപ്പടികീഞ്ഞും പോരുന്നല്ലോ
ചോദിക്ക്ന്നോമന കുഞ്ഞിച്ചേരൻ
കല്ലേരിതണ്ടാൻെറ തീയ്യത്ത്യോട്

---

1 കരിമ്പയ്ക്ക=പകുതി പഴുത്ത അടക്ക
2 തീയ്യത്തി=തീയ്യൻ × തീയ്യത്തി
3 അയ്യംവിളി=നിലവിളി

എന്തിന് അയ്യംവിളിക്കുന്നത്?
പറയുന്നല്ലന്നേരം തീയ്യത്ത്യാന്
പറമ്പ്ക്കുറുക്കാട്ടെ തമ്പിരാനെ
[1]കടത്തുവൈനാട്ടെ കരിന്തടിയൻ
എന്നുടെ തീയ്യനെ [2]കൊന്നുവോളി
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരൻ
ഒന്നിപ്പം കേക്കണോ തീയ്യത്തിയെ
കാഞ്ഞിരപ്പാത്തി വലിച്ചിട്ടാന്
തീയ്യനപ്പാത്തീലതിട്ടേക്കണം
വല്ലിക്കും ചിലവിനപളക്കും തീയ്യൻ
തീയ്യനെകൊന്ന കരിന്തടിയൻ
[3]ഓനെ ഞാൻനോക്കിപ്പിടിക്കുവല്ലോ.
തച്ചോളുല്ലോമന കുഞ്ഞോതേനൻ
[4]അന്നാടത്താലെ നടന്നുട്ടിററ്
മീത്തലെടത്തിലും പോരുന്നോനേ
മീത്തലെടത്തിലും ചെല്ലുന്നേരം
പടിവാതിലാടങ്ങടച്ചിക്കല്ലോ
കുങ്കിയെന്നോന്ന് വിളിച്ചോള്ന്ന്
ചോദിക്കുന്നന്നേരം കുഞ്ഞിക്കുങ്കി
മീത്തലെടത്തിലെ കുഞ്ഞിക്കുങ്കി
ഞാനാണെ ഞാനാണെ കുഞ്ഞിക്കുങ്ക്യേ
തച്ചോളെയ്യോതയനൻ ഞാനാണല്ലേ
വാതില്തുറക്കമ്മെ കുഞ്ഞിക്കുങ്ക്യേ
വാതില്തുറന്നല്ലോ കുഞ്ഞിക്കുങ്കി

---

1 കടത്തുവൈനാട്=കടത്തനാട്

2 കൊന്നു+ഓളി=ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം

3 ഓനെ=അവനെ

4 അന്നാടത്താലെ=ആ നടത്തത്താലെ

ചോദിക്കുന്നോമന കുഞ്ഞിക്കങ്കി
എന്തൊരു [1]വേതാറെ കുഞ്ഞ്യാതേനാ
നിനക്കെന്തൊരു ബദ്ധപ്പാടാണൊതേനാ
ഞാനൊരു കാര്യംപറഞ്ഞോണ്ടാല്
നിയൊഎട്ടുകേപ്പൻെറ കുഞ്ഞിക്കങ്ക്യേ
[2]എന്തായീന എൻെറ കുഞ്ഞൊതേന
നേരായവണ്ണം പറയൊതേനാ
നേരായവണ്ണം പറയണേങ്കിൽ
സത്യംപറയണം കുഞ്ഞിക്കങ്കി
ഉറപ്പുള്ള സത്യം[3]ഞ്ഞ് തന്നിക്കെങ്കി-
നേരായവണ്ണം പറയും ഞാനെ
പറയുന്നല്ലന്നേരം കുഞ്ഞിക്കങ്കി
നിന്നാണെയെന്നാണെയെൻറച്ഛനാണെ
നേരായവണ്ണംപറഞ്ഞോണ്ടാല്
[4]ഞാനിൻെറ ഭാഗൊണ്ടേ കുഞ്ഞൊതേന
കല്ലേരി തണ്ടായൻ തീയ്യനെയാന്
എന്നോട്ട കൊന്നേപ്പായെ കുഞ്ഞിക്കങ്ക്യേ
ഞാനപ്പടികേറിച്ചെല്ലുന്നേരം
എഇ്നേററിററാചാരം ചെയ്തില്ലോനേ
എഇ്നേററിററാചാരം ചെയ്യാഞ്ഞിററ്
എനക്ക്പൊറുത്തില്ല കുഞ്ഞിക്കങ്ക്യേ
പകരംപറഞ്ഞല്ലോ കുഞ്ഞിക്കങ്കി
[5]ഉൗയെൻററവ്വൂലെ കുഞ്ഞ്യാതേനാ

---

1 വേതാറ്=ബേജാറ (ബദ്ധപ്പാട്)
2 എന്തായീന=എന്തായിരുന്നു?
3 ഞ്ഞ്=നീ
4 ഞാനിൻെറ=ഞാൻ+നിൻെറ
5 ഉൗയൻററവ്വൂലെ=എൻെറ ദൈവമെ!

പറമ്പ്ക്കറുക്കാട്ടത്തെൻെറ ഏട്ടൻ
[1]പയേരിച്ചോറ് [2]ബെയിച്ച്യോയല്ലോ.
വല്ലിക്കം ചിലവിനാളക്കം തീയ്യൻ
അറവ്യലസത്യം ഞ്ഞ് ചെയ്യിച്ചല്ലോ
ഇരിക്കട്ടിരിക്കട്ടെ കുഞ്ഞൊതേന
[3]കല്ലറേൽ പോടെൻെറ കുഞ്ഞ്യൊതേനാ
ഒതേനൻ കല്ലറേൽ പോക്ന്നല്ലോ
കല്ലറടച്ചിട്ട് പൂട്ടിക്കൊണ്ട്
ഓളെപടിഞ്ഞാറേറൽ പോരുന്നോള്
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
അന്നാടത്താലെ നടന്നൂട്ന്ന്
തച്ചോളിമേപ്പേലും ചെല്ലുന്നോനേ
തച്ചോളികോമക്കുറുപ്പെന്നോറെ
ഇവിട്ത്തൊതേനനിവിടയില്ലെ?
പകരംപറഞ്ഞ് കുറുപ്പന്നേരം
ഇന്നേക്കൊരു മൂന്നദിവസമായി
ഒതയനനിവിട്ടന്നം പോയോണ്ടിററ്
അന്നാടത്താലേ നടന്നൂട്ടിററ്
കാവിലുംചാത്തോത്ത് പോര്ന്നല്ലോ
ചെന്നിററ്ചോദിച്ച് കുങ്കിയോട്
തച്ചോള്യെതേനനിവിടെയുണ്ടോ?
പകരംപറയുന്ന് കുഞ്ഞിക്കുങ്കി

---

1 പയേരിച്ചോറ്=പഴയരിച്ചോറ്
2 ബെയിച്ച്യോയല്ലോ=ഉണ്ടുപോയല്ലോ
തണ്ടാൻെറ മരണത്തോടുകൂടി കുറുക്കാട്ടേക്കുള്ള നെൽകൃഷി നിന്നുപോയല്ലോ എന്നു വ്യംഗ്യം.
3 കല്ലറേൽ=കല്ലറയിൽ
അന്നാടത്താലെ=ആ നടത്തത്താലെ

ബന്ധുവിവിട്ന്നിന്നലെ പോയിക്കല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
കൊയിലത്ത്കുഞ്ഞോമൻനമ്പ്യാറോട്ട
ഓറോട്ടുംചെന്നല്ലേ ചോദിക്ക്ന്ന്
തച്ചോളെള്ള്യാതേനനെ കണ്ടീനോന്ന്
പകരംപറഞ്ഞല്ലോ നമ്പിയാറ്
ഞാനായ്യൊതേനനെ കാണപാറില്ല
അന്നടത്താലെ നടന്നൂട്ടിററ്
പനങ്ങാടൻകേളോത്തും പോരുന്നല്ലോ
പനങ്ങാടൻചന്തുക്കരുപ്പിനോട്
ഓറോട്ടമങ്ങനെ ചോദിക്ക്ന്ന്
തച്ചോളെള്ള്യാതേനനെ കണ്ടീനോന്ന്
പകരംപറഞ്ഞ് കരുപ്പാണല്ലോ
ഞാനയ്യൊതേനനെ കാണപാറില്ല
അന്നാടത്താലെ നടന്നൂട്ടിററ്
മീത്തലെടത്തിലും പോരുന്നല്ലോ
ചെന്നിററ് ചോദിച്ച് കങ്കിയോട്
മീത്തലേടത്തിലെ കുഞ്ഞിക്കങ്ക്യേ
കടത്തുവൈനാട്ടെ കരിന്തടിയൻ
[1]ഇവിട്യാററം വന്നീനോ കുഞ്ഞിക്കങ്ക്യേ
ചോദിച്ചല്ലന്നേരം കുഞ്ഞിക്കങ്കി
കടത്തുവൈനാട്ടെ കരിന്തടിയൻ
എന്നിച്ചാലാരാണെയെൻെറ ഏട്ടാ
പകരംപറഞ്ഞല്ലൊ കുഞ്ഞിച്ചേരൻ
തച്ചോള്യ്യാതേനനങ്ങാണെകുങ്ക്യേ
പകരംപറഞ്ഞല്ലോ കുഞ്ഞിക്കങ്കി
പറമ്പ്ക്കരുക്കാട്ടതെൻെറ ഏട്ടാ
എനക്കയ്യൊതേനനറിഞ്ഞുക്കൂടാ

---

1 ഇവട്യററം=ഇവടെയോ മററൊ

ഞാനയ്യോതേനനക്കണ്ടിക്കില്ല
[1]പട്ടാങ്ങമെന്ന് നിനച്ച് ചേരൻ
അന്നാടത്താലെ നടന്നൂട്ടിററ്
ലോകനാർകാവിലും പോകുന്നോനെ
വലിയചിറയില് കുളികഴിഞ്ഞ്
തിരുമുമ്പില് വന്നാടനിക്കുന്നല്ലൊ
പതിനാറ് വെള്ളിപ്പണമെടുത്ത്
[2]ഭണ്ഡാരംബുക്ക് പെരുക്കുന്നല്ലൊ.

തിരുമുമ്പില് തൊഴുതാടനിക്കുന്നല്ലൊ
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
നമ്പൂരിക്കുഞ്ഞന് [3]മെയ്യല് വന്നു
പറമ്പുക്കറുക്കാട്ടെ കുഞ്ഞിച്ചേരാ
എന്തൊരുസങ്കടപ്പാട് ചേരാ
ഒതേനനെ കാണാഞ്ഞിട്ടാണോ ചേരാ
സങ്കടം പാരോണ്ടോ കുഞ്ഞിച്ചേരാ
തച്ചോള്യല്ലോമന കുഞ്ഞോതേനൻ
ഒതേനൻപടികേരി ചെല്ലുന്നേരം
ഏററെനിനവുള്ള തീയ്യനല്ലേ
കല്ലേരി തണ്ടായൻ തീയ്യനല്ലേ
മുക്കാലിപീഠേറീരുന്നതെന്ത്?
തീയ്യൻെറൽതെററില്ലേ കുഞ്ഞിച്ചേരാ
ഒതേനൻേറൽ തെററുണ്ടോ കുഞ്ഞിച്ചേരാ
[4]പിന്നും അരുളപ്പാടുണ്ടാവുന്ന്
ഒതേനനെ കാണചല്ലേ കുഞ്ഞിച്ചേരാ

---

1 പട്ടാങ്ങം=നേര്
2 ഭണ്ഡാരം ബുക്ക് പെരുക്കുന്നല്ലോ=ഭണ്ഡാരത്തിൽപണമിട്ടു എന്നർത്ഥം
3 മെയ്യല് വന്നു=വെളിച്ചപ്പാടുണ്ടായി.
4 പിന്നും=പിന്നേയും

ഒതേനനെ ഞാനൊ തരുവല്ലാലൊ
കേട്ടുധരിക്കണം കുഞ്ഞിച്ചേരാ
ചെവിട് തുറന്നൊന്ന് [1]കേക്ക് ചേര
ഇന്നെന്റെ ഒതേനനങ്ങില്ലെങ്കില്
ഇന്ന് ഞാൻ കാവിലങ്ങില്ലചേരാ
[2]വടക്ക് മൂളക് മണിക്കോട്ടയിന്ന്
[3]ഞാളിന്നൊരേഴാള് പോന്ന് ചേരാ
അമ്മയിന്നക്കൊടുങ്ങല്ലൂര് കേരിപ്പോയി
പിന്നഞ്ഞങ്ങളാറാളങ്ങുണ്ടായീനം
ആറാള് പോരുമ്പളാണ് ചേരാ
എന്റെയനിയത്തിയാണ് ചേരാ
മണിയൂർതെരുവത്തും കേരിപ്പോയി
പിന്നഞ്ഞാളഞ്ചാള് പോന്നോണ്ടിററ്
എന്റെയനിയത്തിയാണ് ചേരാ
[4]കളിയാംവെള്ളിത്താഴയെത്തുന്നേരം
വെള്ളത്തിനും പാരം ദാഹിച്ചിട്ട്
തെങ്ങിന്റെമോളിൽനിന്നാണ് ചേരാ
കള്ളെററുകുടിച്ചിട്ടങ്ങോളുംപോയി
പായസച്ചോറ് മണംപൊന്തീററ്
അഛനൻ[5]പൊന്മേരി കേരിപ്പോയി

1 കേക്ക് =കേൾക്കുക
സുപ്രസിദ്ധമായ ലോകനാർക്ഷേത്രത്തിന്റെ ഉത്ഭവത്തെപ്പററിയുള്ള ഒരു കഥയാണ് ഇവിടുന്നങ്ങോട്ട് വിവരിക്കുന്നതു്.

2 വടക്ക് മൂളക് മണിക്കോട്ട=കൊളിയൂർ ക്ഷേത്രമായിരിക്കാനാണ് വഴി അവിടെ ശിവപ്രതിഷ്ഠയാണല്ലോ. കൊടുങ്ങല്ലൂരിൽ ഭഗവതി സങ്കല്പമാണല്ലോ. മണിയൂർതെരുവിൽ ഇന്നും ആ ക്ഷേത്രം നിലനില്ക്കുന്നുണ്ടു്.

3 ഞാള് =ഞങ്ങൾ.

4 കളിയാംവെള്ളി=പുറമേരിക്കടുത്ത ഒരു സ്ഥലം അവിടെഇന്നും ഭഗവതിക്ഷേത്രമുണ്ടു്.

5 പൊന്മേരി=ശിവലിംഗപ്രതിഷ്ഠയുള്ള ഒരമ്പലം ഇവിടെ ഇന്നുമുണ്ടു്.

പിന്നെഞാള് മൂന്നാള് പോന്ന് ചേരാ
മുത്തശ്ശി [1]പെരുവശ്ശേരി കേരിപ്പോയി
പിന്നെഞാള് രണ്ടാള് പോന്ന് ചേരാ
എന്റെ അനിയത്തിയാണ് ചേരാ
[2]പാങ്ങോട്ടുരുംതാഴയെത്തുന്നേരം
വെള്ളത്തിനും പാരം ദാഹിച്ചിററ്
കൈതക്കണ്ടേന്ന് വെള്ളമേററ് കുടിച്ചിററ്
[3]ഓളാടപിശികിപ്പോയല്ലോ ചേരാ
പിന്ന ഞാനേകനല്ലുള്ളു ചേരാ
ഞാനിപ്പംതന്ന്യങ്ങനെ നടന്നോണ്ടിററ്
ഞാനിന്നിക്കാവില് വന്നേ ചേരാ
മുങ്ങിക്കളിക്കപാൻ കുളവുംകണ്ടു്
കാറേററിരികപാൻ സ്ഥലവും കണ്ടു്
അരയാൽത്തറേമ്മലിരുന്ന് ഞാനെ
അരയാൽത്തറേമ്മലിരുന്നോരത്ത്
തച്ചോളിലുള്ളൊര് പെണ്ണുംപിള്ള
ഒതേനനൊരാറേഴ് മാസല്യുള്ള
[4]ഒതേനന്യമുക്കല് തട്ട്യോണ്ടിററ്
കാവിൽച്ചിറയിൽ കുളിച്ചവള്
ഓള് കുളിച്ച് വരുന്നേരത്ത്
എന്നോടും തന്ന്യങ്ങനെ ചോദിച്ചല്ലോ
അരയാൽത്തറമ്മേലും തന്നെയാണെ

1 പെരുവശ്ശേരി=കടത്തനാട്ടിൽ ഉള്ള മറെറാരു ക്ഷേത്രം.
2 പാങ്ങോട്ടുര്=പുലയന്മാരുടെ ക്ഷേത്രം. ഇന്നും അവിടെ തിറയാട്ടമുണ്ട്. പുലയന്മാരാണ് ഈ ക്ഷേത്രത്തിന്റെ ഊരാളന്മാർ.
3 ഓളാട=അവരം + അവിടെ
4 ഒതേനന്യമുക്കല് തട്ട്യോണ്ടിററ്=ഒതേനനേയും ഒക്കത്ത് വെച്ചു കൊണ്ട്

ഞാനെയിരിക്കുന്നതെന്തിനെന്ന്
അന്നേരം ഞാനും പറഞ്ഞ്യോള്ന്ന്
വെള്ളത്തിനും പാരം ദാഹിച്ചിററ്
ഞാനിങ്ങിവിടെയിരുന്നതാണെ
അന്നേരത്തോള് പറഞ്ഞെന്നോട്
ഏട്ന്ന് വെള്ളംതരുവാനാണ്
മാണിക്കോത്തും ദൂരം പോന്നെങ്കില്
ഞാനിന്ന് വെള്ളംതരുവേനല്ലോ
അരയാൽത്തറയിൻെറ ചോട്ട്ന്നാണെ
കെരാലിപശുമേഞ്ഞ് തിന്നുന്നുണ്ട്
അന്നേരത്താണെൻെറ കുഞ്ഞിച്ചേരാ
[1]മാരാപ്പൊരക്കന്നൊരു കിണ്ടിവാങ്ങി
[2]ഓളച്ചിറയിലും തേച്ച്മോറി
കെരാലിപ്പശൂനെ കറന്ന്ചേരാ
അരയാൽത്തറമ്മേല് പാല്വെച്ച്
അന്നേരം ഞാനോപറഞ്ഞോളോട്
ഞെത്തന്നാൽ പാല്[3]ഞാകുടിക്കല്ലൊന്ന്
അന്നേരത്തൊന്നോട് ചോദിച്ചല്ലൊ
ആര്തന്നാപാല് കുടിക്കുമെന്നു
അന്നേരം ഞാനും പറഞ്ഞിതല്ലോ
തുലിട്ടൊരുണ്ണിതന്നാ കുടിക്കും ഞാനെ
അന്നേരത്തെന്നോട്പറഞ്ഞവള്
കുഞ്ഞനയൊരുത്തേലും വെകപാനില്ല
ഉണ്ണീനക്കൂട്ടവാൻ പോകുവാന്
അന്നേരംഞാനോ പറഞ്ഞോളോട്
കുഞ്ഞനയരയാൽത്തറേമ്മല്വെക്കണൻെറടോ

---

1 മാരാപ്പൊരക്കന്നൊരു=മാരാരുടെ പുരയിൽനിന്ന് ഒരു
2 ഓള്=അവൾ
3 ഞാ=ഞാൻ

ആറ്[1]തിങ്ങള് ഉള്ളൊരൊതേനനയാന്ന്
എന്റെ അടുത്തങ്ങിനെ വെച്ചോണ്ടിററ്
തയ്യില്ലത്തങ്ങിനെ പോയിററാണ്
നൂലിട്ടൊരുണ്ണീനക്കൂട്ടിവന്ന്
ഉണ്ണിവന്നു പാലങ്ങ്തന്നെനക്ക്
അന്നേരത്തെന്നോട് ചോദിച്ചോള്
എനിയെന്റെ മാണിക്കോത്ത്പോട്ടെയെന്ന്
അന്നേരം ഞനോപറഞ്ഞോളോട്
[2]എന്ന്യേം അരയാൽത്തറേമ്മല് ഇട്ടിട്ടാന്
അന്നേരപ്പാണെന്റെ കുഞ്ഞിച്ചേര
ഈന്തോലപ്പട്ടങ്ങനെകൊത്ത്യവള്
അരയാത്തറേമ്മല് കുഞ്ഞിച്ചേര
ഈന്തോലപട്ടകൊണ്ടാണെചേര
ഓളിന്ന്പന്തല്കെട്ടുന്നേരം
[3]ഞാനപ്പം ഓളോട് പറഞ്ഞോണ്ടല്ലോ
[4]ഞ്ഞ്കെട്ട്യ പന്തലിലിരിക്കല്ലൊന്ന്
[5]ഇന്റെ മോനങ്ങനെ കെട്ടിത്തരണമെന്ന്
ഒതേനന്റെ കയ്യുംപിടിച്ചിട്ടാന്
[6]ഓളാടപന്തല്കെട്ട്യോണ്ടല്ലൊ
മൂന്നോളംകൊല്ലാണെ കുഞ്ഞിച്ചേര
ഒതേനൻ കെട്ടിയിട്ടുള്ളതായ
ഈന്തോലപ്പന്തലിലിരുന്നഞാനെ

---

1 തിങ്ങള്=മാസം
2 എന്ന്യേം=എന്നേയും
3 ഞാനപ്പം=ഞാൻ അപ്പോൾ
4 ഞ്ഞ്=നീ
5 ഇന്റെ=നിന്റെ
6 ഓളാട=അവൾ അവിടെ

മൂന്നുവയസ്സാണെ കുഞ്ഞിച്ചേരാ
ഒതേനന്നങ്ങനെയായൊണ്ടാലെ
ഈന്തോലപ്പട്ടങ്ങിനെ പോക്കീററാണെ–
ഓലകൊണ്ട് പന്തല് കെട്ട്യേനക്ക്
ഒതേനനൊരഞ്ച്‌വയസ്സായേറെ—
പന്തല്[1]പോക്യല്ലൊ കുഞ്ഞിച്ചേരാ
ഓലകൊണ്ടമ്പലം കെട്ട്യേനിക്ക്
ഒതേനനൊമ്പത്‌വയസ്സായാറെ
ഓലപ്പൊര നീക്കീട്ടോടീടിച്ചു
ഒതേനന്ന് പതിനാല്‌വയസ്സായാറെ
ഞാനിന്നിതയിച്ചെമ്പ്‌ചോട്ടിലിരുന്നീടുന്ന്
അങ്ങനത്ത്യാതയനൻ കുഞ്ഞനാന്
ഞാനെൻറയൊതേനനെതരുവപായില്ല
അരിശംനടിക്കുന്നു ചേരനല്ലോ
പകരംപറഞ്ഞല്ലോ കുഞ്ഞിച്ചേരൻ
പറമ്പ്ക്കരുക്കാട്ടെ നായന്മാരെ
പറമ്പ്ക്കരുക്കാട്ട് പോയിററാണ്
ആലേന്ന് മൂരികയിച്ചിവിടകൊണ്ടുരണം
തിരുമുമ്പില് വെച്ചിട്ടിങ്ങാണിപ്പോള്—
ഞാനിന്ന് മൂരിനറക്കമല്ലൊ
അരുളപ്പാടങ്ങനയുണ്ടാവുന്ന്
വേണ്ടാകളിക്കണ്ടാ കുഞ്ഞിച്ചേരാ
നീയിപ്പം പോയ്ക്കോളെ കുഞ്ഞിച്ചേര
പകരം പറയുന്ന്കുഞ്ഞിച്ചേരൻ
പറമ്പ്ക്കരുക്കാട്ടെ നായന്മാരെ
പറമ്പ്ക്കരുക്കാട്ട് പോയിട്ടാന്
ഒരു കെട്ട്ചൂട്ടവിടെ കൊണ്ടുരീനെ

1 പോക്യല്ലോ=പോക്കിയല്ലോ

പാട്ട്പുരചുട്ട്ഞാൻ വെണ്ണീരാക്കും
കുമ്പൻഞാററിക്കെട്ടിയ കൊമ്പൻചൂട്ട
ഒരുകെട്ട് ചൂട്ടയിവിട കൊണ്ടപരീനെ
പാട്ട്പുരചുട്ട്ഞാൻ വെണ്ണീര്വാരും
പിന്നേ്യം അരുളപ്പാടുണ്ടാവ്ന്ന്
വേണ്ടാകളിക്കണ്ട കുഞ്ഞിച്ചേരാ
നിൻെറകുറുക്കാട്ട് പോട്ചേരാ
അഞ്ചിന്യവിടാട നിക്കുന്നേരം
കാവിലനന്തനല്ലാണിപ്പോള്
ആനക്കുംനന്നവിറക്കുന്നല്ലോ
ആനക്കും നന്നവിറച്ചോണ്ടിററ്
നല്ലൊരലററലലറ്യോണ്ടിററ്
അലറിക്കൊണ്ടാനല്ലെ പാഞ്ഞൂട്ന്ന്
[1]അപ്പാച്ചിലോട്ന്നും പാഞ്ഞോണ്ടിററ്
മീത്തലെടത്തിലും പാഞ്ഞ്ചെന്ന്
കല്ലറവാതിക്കൽചെന്ന്നിന്ന്
കല്ലറവാതിക്കന്നാണിപ്പോള്
ആനയതങ്ങ്യനലറുന്നല്ലൊ
മനസ്സില്നിനക്ക്ന്ന് കുഞ്ഞൊതേനൻ
ഭഗവതിമുഷിഞ്ഞൊരുകാലെനിക്ക്
കാവിലനന്തൻെറ [2]ക്രുററല്ലെയിക്കേക്ക്ന്നത്
പറഞ്ഞിററ് വായവൻ പൂട്ടുംമുമ്പെ
കല്ലറതുറന്നല്ലൊ ആനക്കുട്ടി
തുമ്പിക്കൈയ്യേന്തിപിടിക്കുന്നല്ലോ.
ഒതേനനെയേന്തിപ്പിടിച്ചോള്ന്ന്
ആനപ്പുറത്തിങ്ങെടുത്ത്വെച്ച്

---

1 പാച്ചിൽ=ഓട്ടം

2 ക്രുററ്=ശബ്ദം

അപ്പാച്ചിലാട്ന്നും പാഞ്ഞൂട്ന്ന്
ലോകനാർകാവിലും [1]കൊണ്ടുവരുമ്പം
പറമ്പ്ക്കരുക്കാട്ട് കുഞ്ഞിച്ചേരൻ
ഒതേനനെകണ്ടിറ്റും കാണാവുമ്പം
പച്ചമീൻകണ്ട പരുന്തുപോലെ
ചാട്യങ്ങ്വീഴുവാൻ കൊതിയുണ്ടല്ലൊ
ഒതേനന്റെ നേര്യാങ്ങനെ ചാടാഞ്ഞിറ്റ്
കാലടി ഭൂമീല്കൊള്ളുന്നില്ല
കാവിലനന്തൻനല്ലാനക്കുട്ടി
ഒതേനനത്തന്യാങ്ങനയെടുത്ത്കൊണ്ട്
[2]ചിറ്റിന്നകത്തല്ലെ ചാട്യൂട്ന്ന്
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
എന്റെ ഒതേനനോടാണിപ്പോള്
എന്ത്ഞ്ഞ്കാട്ട്ന്ന് കുഞ്ഞിച്ചേരാ
എന്റെപടി [3]കീഞ്ഞ്പോട്ചേരാ
പറയുന്നല്ലന്നേരം കുഞ്ഞിച്ചേരൻ
പറമ്പ്ക്കരുക്കാട്ടെ നായമ്മാറെ—
ന്നൂറ്റൊന്ന[4]ല്ലൊണ്ടേറ്യം ഒണ്ടത്ത്യേള്ള്യം
[4]ഓല്യപ്പംക്കൂട്ടീവിട കൊണ്ടുവരണം
അമ്പലം കുഴിച്ചുഞാൻ കോരിക്കുവല്ലോ
പിന്ന്യം പറഞ്ഞല്ലോ കുഞ്ഞിച്ചേരൻ
പറമ്പ്ക്കരുക്കാട്ട്പോയിറ്റാന്
ആലേന്ന്മൂരീവിട കയിച്ച്കൊണ്ടുവരീനെ
പറമ്പ്ക്കരുക്കാട്ട്നായമ്മാറ്—

---

1 കൊണ്ടുവരുമ്പം=കൊണ്ടുവരുമ്പോൾ

2 ചിറ്റ്=ചിറ്റമ്പലം

3 കീഞ്ഞ്=ഇറങ്ങി

4 ഉണ്ടേറ്യം ഉണ്ടത്ത്യേള്ള്യം=ഒണ്ടന്മാരേയും ഒണ്ടത്തിമാരേയും. ഇവർ നായാടികളാണ്.

5 ഓല്യപ്പം=അവരെ ഇപ്പോൾ

മൂരികയികപ്പാനം പോരുന്നല്ലോ
മൂരികയിച്ചല്ലെ കൊണ്ടപ്പരന്ന്
പുളിക്കൂൽപറമ്പ് കയറുന്നേരം
പറമ്പ്കുറുക്കാട്ടെ ചേരനാനെ
കോരിച്ചൊരിഞ്ഞ പനിയുംവന്ന്
വാരിച്ചൊരിഞ്ഞ [1]കരിപ്പുംവന്ന്
ചേരനവിടങ്ങനെ വീണേപ്പായല്ലോ.
വെട്ടിയുറഞ്ഞുള്ളരുളപ്പാട്
ഇപ്പയിന്നെൻെറ പടികീക്കണം
ചേരനയെടുക്ക്ന്ന് നായമ്മാറ്
മൂരിനയങ്ങ്കയററില്ലാലോ
ചേരനെടുത്തോണ്ടും പോരുന്നോല്
പുളിക്കൂൽപറമ്പങ്ങ് കീയുന്നേരം
ചേരനവിട മരിച്ചുംപോയി



1 കരിപ്പ്=വസൂരി

# 2

# ഒതേനൻ വങ്കാളറ്കോട്ടയ്ക്ക് പോയത്

തച്ചോളൃല്ലോമന കുഞ്ഞോതേനൻ
മാളികപ്പടികേറി ചെല്ലുന്നല്ലോ.
ചിത്തിരത്തൂണ്മുഖംമറിഞ്ഞ്
ആചാരംചെയ്താട നിക്കുന്നല്ലോ
ചോദിക്കുന്നേട്ടൻകുറുപ്പന്നേരം
തച്ചോളൃല്ലോമന കുഞ്ഞ്യോതേനാ
ഏട്ത്തേക്കാന് [1]മനസ്സുംകൃത്
ആനകരിമ്പിന് കൊതിച്ചപോലെ

പകരംപറഞ്ഞല്ലൊ കുഞ്ഞൊതേനൻ
ഒന്ന്ണ്ട്കേക്കണമെൻറയേട്ടാ
പലരുംപറഞ്ഞ്ഞാൻ കേട്ടിക്കേട്ടാ
വങ്കാളറ്കോട്ടെന്നൊര് കോട്ടൊള്ളത്
പെണ്ണാളെട്ടപ്പിച്ച കോട്ടപ്പണി
കോട്ടപ്പണി കാണാൻപോണെനിക്ക്

---

1 മനസ്സുംകൃത്=പോകാൻ ആഗ്രഹിച്ചത്

പകരംപറയുന്നയ്യേട്ടനല്ലൊ
ആര്ചതിച്ച ചതിയാണിത്?
വങ്കാളറ്കോട്ടപ്പണികണ്ടോല്
മടങ്ങിമലനാട് കണ്ടിക്കില്ല
തന്നില്ലംകണ്ട് മരിച്ചിക്കില്ല
കേട്ട ധരിച്ചോളെ കുഞ്ഞൊതേനാ
ഞാനമൊരുകുറി പോയീനപ്ലോ

പനങ്ങാടൻചന്തുക്കറുപ്പും ഞാനും
കോയിലത്ത് കുഞ്ഞോമൻനമ്പിയാറും
കീഴയിൽപനങ്ങാടൻ ചന്തും ഞാനും
ഞാളൊര് നാലാള്പോയൊതേനാ
കോട്ടക്കൽകുഞ്ഞാലിമരക്കാരോട്
കപ്പലും വാടകക്ക് വാങ്ങിഞാള്
കപ്പലിക്കേറിഞാള് പോയൊതേനാ
പാതികടലിലങ്ങെത്തുന്നേരം
തെക്ക്ന്നൊരുള്ളാനം കാററുംവന്ന്
കാററിലക്കപ്പല്പിടിച്ച്പോയി
കപ്പല്[1]തച്ച്പൊളിഞ്ഞുംപോയി
ഒററപ്പലയൊന്ന് കിട്ടി[2]ഞാക്ക്
ഒററപ്പലയിമ്മേലാണൊതേനാ
ഞാളങ്ങൊഴുകിക്കളിക്കുന്നേരം
ചെങ്കീരിപൊന്മകള് കുഞ്ഞിക്കന്നി
ഏഴ്വതട്ടും ഗോപുരമാള്യേമ്മന്ന്
ഓളിപ്പും കണ്ടല്ലോ കുഞ്ഞൊതേനാ
ചെറുതോണികപ്പല് കൊടുത്തുട്ടല്ലൊ

---

1 തച്ച്=അടിച്ച് (ഇവിടെ കാററിൽപെട്ട പൊളിഞ്ഞു എന്നർത്ഥം)
2 ഞാക്ക്=ഞങ്ങൾക്ക്

ചെറുതോണികപ്പലിൽ കേരിഞ്ഞോള്
വങ്കാളറ്കോട്ടക്കടുപ്പിച്ചല്ലോ
ചെങ്കീരിപൊന്മകള് കുഞ്ഞിക്കന്നി
ചൂത്തുകളിക്കുവാൻ കൂട്ടിഞ്ഞോള
ഉറുമിവാള്വെച്ച് കളിച്ച്ഞോള്
അത്തുവുമക്കന്നി ജയിച്ചോതേനോ
മോതിരംവെച്ച് കളിച്ച്ഞോള്
അത്തുവുമക്കന്നി ജയിച്ചോതേനോ
അടിമുണ്ടും മേൽമുണ്ടുംവെച്ച്കളിച്ച്ഞോള്
ഒക്കെയെക്കന്നി ജയിച്ചോതേനോ
പട്ടുവാഴത്തോട്ടങ്ങിനെ കൊത്തുവാനായ്
ഞാളങ്ങനെ[1]നിച്ച്യയ്ച്ചേകുഞ്ഞോതേനോ
ആഴക്കരിയുമേ കല്പിച്ചോള്
മൂവക്ക്ഉപ്പുംമേകല്പിച്ചോള്
ഞാള്മരിക്കുവാനായിപ്പോയി
ചെങ്കീരിപൊന്മകള് കുഞ്ഞിക്കന്നി
ഓളുടെ ദാസ്സിപ്പെണ്ണാണൊതേനോ
ഓളെ[2]വെളക്കൊണ്ടും വിദ്യകൊണ്ടും
[3]കാണാണ്ടയച്ചൂട്ടെ കുഞ്ഞ്യോതേനോ
കന്നിയറിയാതെ കണ്ടിട്ടാണ്
അങ്ങിനമലനാട് കണ്ട്ഞോള്.
പകരംപറഞ്ഞല്ലോ കുഞ്ഞോതേനൻ
[4]ഏടേങ്കൊരുത്തേല് പോകുവാന്
ഞാനിപ്പംതന്ന്യങ്ങനെകീയുന്നേരം

---

1 നിച്ച്യയ്ച്ചേ=നിശ്ചയിച്ചു
2 വെളക്=സാമത്ഥ്യം
3 കാണാണ്ടയച്ചൂട്ടെ=കാണാതെകണ്ടു് തിരിച്ചയച്ചു.
4 ഏടേങ്കിലും=എവിടെയെങ്കിലും

മുമ്പിപ്പുക്കേട്ടൻവിലക്കിക്കോളും
തെണ്ടിത്തിരിഞ്ഞേതാൻ കൊണ്ടുപാന്നെങ്കി
രണ്ടുംകൈയും കൂട്ട്യേട്ടൻ വാങ്ങിക്കോളും
പൊന്നുചുമടാക്കി കൊണ്ടുതരുമ്പം
കുമ്പകുലുക്കിച്ചിരിച്ചുകൊള്ളും
അരിശംനടിച്ചോണ്ടാതേനന്നല്ലോ
മാളികപ്പടികീഞ്ഞുപോരുന്നല്ലൊ
അന്നാടത്താലെ നടന്നൂട്ടിറ്റ്
ലോകനാർകാവിലും പോരുന്നോനെ
ലോകനാർകാവിലും വന്നോണ്ടിറ്റ്
വലിയചിറയിൽകുളികയിഞ്ഞു
ചെറിയചിറയില് കാലുംമുക്കി
തിരുമുമ്പില് വന്നാട നിന്നൊതേനൻ
തയ്യില് നമ്പൂര്യേൻറുണ്ണ്യമ്പൂര്യേ
ശ്രീവാതിലേറി തുറക്കവേണം.
[1]തൃപ്പടീൽ ഭണ്ഡാരം കൊണ്ടുവെക്ക്
ഏഴുതിരിയിട്ടു ദീപംവെക്ക്
[2]ഈറുമ്മൻകോന്തല കെട്ടയിച്ച്
എണ്ണിപതിനാറു പണമെടുത്ത്
തിരുമുമ്പിൽ തൊഴുതാടനിക്കുന്നല്ലോ
ന്തലിട്ടോരുണ്ണിക്ക്മെയ്യില്വന്ന്
വെട്ടിയുറഞ്ഞുള്ളുരുളപ്പാട്
തച്ചോള്യല്ലോമനകുഞ്ഞോതേനാ
വങ്കാളറ്കോട്ടക്ക് പോണോന്നുണ്ടോ?
വങ്കാളറ്കോട്ടക്ക് പോന്നതിന്ന്
നിയ്യ്മടിക്കേണ്ട കുഞ്ഞോതേനാ

---

1 തൃപ്പടീൽ=തൃപ്പടിയിന്മേൽ
2 ഈറുമ്മൻ=നനഞ്ഞ മുണ്ട്

ഞാനുംകൂ[1]ട്യൊപ്പരം പോന്നാപ്പോരാ
[2]പൊട്ടന്യും കൂടങ്ങനെ കൂട്ടവേണം
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടനെപോയൊന്നു കാണൊതേനാ
പതിനാല് പൊൻവെള്ളരിയുണ്ടൊതേനാ
മുമ്പിനാലറക്കുന്ന പൊൻവെള്ളരി
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടന്റെമുമ്പിലും തൂക്കവേണം
പിന്നെയറക്കുന്ന പൊൻവെള്ളരി
ഇവിടേയും തൂക്ക്യേക്കെ കുഞ്ഞൊതേനാ
അറക്കലൊട്ടെന്ന[3]മൊയിലകത്ത്
നീചെന്നവിട പറയാതണ്ട്
ഞാചെന്നാപൊട്ടനും പോരചല്ലാലൊ
മടക്കംതൊഴുതല്ലോ കുഞ്ഞൊതേനൻ
അന്നടത്താലെ നടനൂട്ടിററ്
അറങ്ങിലാട്ടെന്ന മൊയിലകത്ത്
ഒതേനൻചെന്ന് കുളിച്ചോളുന്ന്
തിരുമുമ്പീല് ചെന്നാട നിന്നൊതേനൻ
[4]ഭണ്ണാരപ്പെട്ടിവരുത്തിക്കൊണ്ട്
പതിനാറ് വെള്ളിപ്പണമെടുത്ത്
ഭണ്ണാരംതന്നിലങ്ങിട്ടൊതേനൻ
തൊഴുത് നടക്കല് [5]നിക്ക്ന്നേരം
നൂലിട്ടൊരുണ്ണിക്ക് മെയ്യല് വന്ന്
വെട്ടിയുറഞ്ഞുള്ളരുളപ്പാട്

---

1 ഒപ്പരം=ഒന്നിച്ച്
2 പൊട്ടന്യും=പൊട്ടനേയും. അറക്കിലാട്ടുള്ള ക്ഷേത്രത്തിൽ പ്രധാന പ്രതിഷ്ഠ പൊട്ടൻദൈവത്തിനെയാണ്. വടകരയ്ക്കടുത്താണ് ഈ ക്ഷേത്രം.
3 മൊയിലകം=അമ്പലം.
4 ഭണ്ണാരം=ഭണ്ഡാരം
5 നിക്ക്ന്നേരം=നില്ക്കുമ്പോൾ

ഒട്ടും മടിക്കാണ്ട് പോടൊതേനാ
കപ്പല് വാടകക്ക് വാങ്ങിക്കോളെ
വങ്കാളറ്കോട്ടകണ്ടെത്തുന്നേരം
കോട്ടയോടൊ[1]രാവതും കൊതവുമില്ല
മുക്കാതം കോട്ടയിരുമ്പഴിയാലെ
കാക്കാതം കോട്ടയോ ചെമ്പഴികൊണ്ട്
ഇയച്ചക്കിറുമ്പിനൊരാവതില്ല
കോട്ടയോട് കോട്ടനടന്ന്നോക്ക്
കോട്ടവടക്ക്പുറം നിന്നൊതേനാ
കോട്ടക്ക്വടക്ക്പുറംനിക്കുന്നേരം
നീലനിറത്തിലും കാണുന്നത്
അതിപ്പം ഞാനാണെ കുഞ്ഞൊതേനാ
മഞ്ഞനിറത്തില് കാണുന്നത്
അതെൻെറ[2]കാവിലെ ചീരെപാതേനാ
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ടും ഞാനോതുറന്നുതരും.
ഞ്ന്നക്കോട്ടേന്ന് പോരേപാളവും
ഞാളിങ്ങക്കോട്ടയിലുണ്ടാവല്ലൊ
മുമ്പിനാലറക്കുന്ന പൊൻവെള്ളരി
എനക്ക്തരേണമേ കുഞ്ഞൊതേനാ
പിന്നെയറക്കുന്ന പൊൻവെള്ളരി
ചീരുന്കൊണ്ടക്കൊടുകപതേനാ
മടക്കംതൊഴുതവൻ പോരുന്നല്ലൊ
മാണിക്കോത്തും ദൂരെയെത്തികൊണ്ട്
തേച്ച്കുളിക്ക്ന്ന് കുഞ്ഞ്യൊതേനൻ
കഞ്ഞികുടിച്ചല്ലോ കുഞ്ഞ്യൊതേനൻ

---

1 ആവതും കൊതവുമില്ല=യാതൊരു സാദ്ധ്യതയുമില്ല. (കോട്ടയിൽ പ്രവേശിക്കുവാൻ വിഷമമുണ്ട് എന്നർത്ഥം)

2 കാവിലെ ചീരു=കാവിൽ ഭഗവതി

ഓന്റെചമയം ചമഞ്ഞോള്ന്ന്

ചാപ്പനെം [1]ഒപ്പരം കൂട്ടന്നല്ലോ

അന്നടത്താലെ നടന്നൂട്ടിറു്

പെരിങ്ങോളുനാകും പുഴക്ക്‌വന്ന്

കോട്ടക്കൽ കുഞ്ഞാലിമരക്കാരോട്

കപ്പല് വാടകക്ക്‌വാങ്ങ്യോതേനൻ

സന്ധ്യവിളക്കിന്റെ നേരാവുമ്പം

വങ്കാളറ്കോട്ടക്കെട്ടിപ്പിച്ചല്ലോ.

സന്ധ്യവിളക്കിന്റെ നേരാവുമ്പം

കോട്ടേല് വിളക്കൊക്കെത്തുക്കിപ്പോയി

കോട്ടയടച്ചൊക്കെ പൂട്ടിപ്പോയി

തച്ചോള്യല്ലോമന കുഞ്ഞോതേനൻ

കോട്ട്യോട്കോട്ട നടന്നുനോക്കി

കോട്ടവടക്കുപുറം നിക്കുന്നോനെ

കോട്ടയിലെല്ലാറെചാറക്കമായി

വലഭാഗം നീലനിറംകണ്ടല്ലോ

ഇടഭാഗംമഞ്ഞനിറവും കണ്ടു്

ചതിനെട്ട്കച്ചൂരവാതിലാണ്

ചതിനെട്ടും വിടത്തുറന്ന്കണ്ടു്

കോട്ടന്റകത്ത് കയറുന്നല്ലോ

കോട്ട്യോട് കോട്ട നടന്നൊതേനൻ

കോട്ടയിലുള്ള ജനങ്ങളെല്ലാം

കൊത്തിയൊടുക്കുന്നു കുഞ്ഞ്യോതേനൻ

---

ഒപ്പരം=ഒന്നിച്ച്

ചെങ്കീരി പൊന്മകള് കുഞ്ഞിക്കന്നി

ഓളെ തലകൊത്ത്യെടുക്കുന്നല്ലൊ

പതിനാലു പൊൻവെള്ളേര്യുള്ളതാണ്

പതിനാലും കൊത്തിയെടുത്തൊതേനൻ

കോട്ട നടന്നും പിടിച്ചൊതേനൻ

മുഹൂൎത്തം മൂന്നു വെടീയും വെച്ചു

മുഹൂൎത്തം മൂന്നു വട്ടമമ്പുമെയ്തു.

———



## 3

# ഒതേനനും അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നിയും

തച്ചോള്യല്ലോമന കുഞ്ഞൊതേനൻ
കതിരൂരെത്തെണ്ടക്ക് പോവുന്നാനെ
കണ്ടാച്ചേര്യോമന ചാപ്പനമാനെ
[1]ഓലിപ്പം തന്ന്യങ്ങനെ പോരുന്നേരം
കതിരൂര് കൊയിലോത്തെ താഴേത്തുമ്മം
കതിരൂർ കൊയിലോത്തെ തമ്പുരാനോ
കണ്ണാലെ കണ്ടല്ലൊ തമ്പുരാനൊ
ഏഴുതട്ടം ഗോപുര മാള്യേമ്മന്ന്
ചോദിച്ചല്ല്യന്നേരം തമ്പുരായൻ
കതിരൂർ കൊയിലോത്തെ നായന്മാരെ
ഏതൊരു നായരപ്പോകുന്നതെ
[2]ആശാരോംഓശാരോം ചെയ്യാതണ്ട്
നായര പിടിച്ച്കെട്ടി കൊണ്ടുവരീനെ
നായര പിടിച്ചിവിടെ ക്കൊണ്ടുവരണം

---

1 ഓലിപ്പം=അവർ ഇപ്പോഠം

2 ആശാരോം ഓശാരോം ചെയ്യാതണ്ട്=യാതൊരു ബഹുമാനവും കാട്ടാതെ.

ആവാക്ക് കേട്ടുള്ള നായന്മാറ്
നായരച്ചെന്നുതടുക്കുന്നല്ലൊ
ചോദിച്ചുല്ലുന്നേരം കുഞ്ഞൊതേനൻ
കതിരൂർ കൊയിലോത്തെ നായന്മാറെ
എന്തിനായിറെറന്നെ തടുക്കുന്നതു്?
പകരം പറഞ്ഞല്ലുന്നായന്മാര്
കതിരൂർ കൊയിലോത്തെ [1]തമ്പുരാംഎ
ഞാളെ കല്പിച്ചയച്ചിക്കല്ലൊ.
കോയിലോം പടികേരി [2]ചെല്ലുവാംഎ
പകരം പറയുന്ന് കുഞ്ഞൊതേനൻ
[3]തൻേറച്ചൽ പോയിന്നെ നായന്മാറെ
തമ്പുരാന് ഞാനേതും കൊടുക്കാനില്ല
തമ്പുരാന് നെനക്കേതും തരുവാനില്ല
അത് കേട്ട് പോരുന്നന്നായന്മാറ്
ആട്ന്നൊ[4]ഊടപ്പായി നടക്കുന്നേരം
പറയുന്നുണ്ടോമന കുഞ്ഞൊതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
[5]നാട്ടുവായിച്ചുല്ലെ വിളിച്ചു[6]മ്മെള
എന്തിന് വിളിച്ചെന്ന് ചോദിക്കാഞ്ഞാൽ
അതൊരു [7]മൊയിക്കേട് വന്നേക്കണ്ടാ

---

1 തമ്പുരാംഎ=തമ്പുരാൻ
2 ചെല്ലുവാംഎ=ചെല്ലുവാൻ
3 തൻേറച്ചൽ=നിങ്ങളുടെ പാട്ടിനു്
4 ഊടപ്പായി=ഊടുവഴി. (പെരുവഴി)
5 നാട്ടുവായിച്ചു=നാട്ടുവാഴി
6 ഉമ്മള=നമ്മളെ
7 മൊയിക്കേട്=ഗുരുത്വമില്ലായ്മ

മ്മളൊന്നു് കൊയിലോം പടികേറിച്ചെല്ലപ്പ
കതിരൂർക്കൊയിലോം പടികേറിച്ചെന്നൊതേനൻ
ആയ്യപ്പടി കേറിച്ചെല്ലുന്നേരം
[1]തലേക്കെട്ടാചാരം ചെയ്യൊതേനൻ
ചോദിച്ചല്ലോമനകുഞ്ഞൊതേനൻ
എന്തിനായ്റെറഞ്ഞ വിളിച്ചതെന്നു്
പകരം പറയുന്ന:തമ്പുരാഎ
നിന്റെ കുലപ്പേരങ്ങില്ലപേര്.
[2]ഞാനിങ്ങറിയായ്ററ് വിളിച്ചതാന്
പകരം പറഞ്ഞല്ലൊ കുഞ്ഞൊതേനൻ
തച്ചോളെയ്യാതയനൻ ഞാനാകുന്ന
മനസ്സില് നിനച്ചല്ലൊ തമ്പുരായൻ
എനിക്കിന്നിന്നായരച്ചതിക്കണോന്ന്
അരുളിച്ചെയ്യുന്നല്ലൊ തമ്പുരായൻ
തച്ചോളെയ്യല്ലോമനകുഞ്ഞോതേനാ
നിന്റെ ഉറുമിപലിശയാന്
ആയ്യപ്പടിക്കല് വെച്ചിററാന്
മാളികപ്പടികേറിവാ ഒതേനാ
പകരം പറഞ്ഞല്ലൊ കുഞ്ഞൊതേനൻ
എന്റെ ഉറുമിപലിശയാന്
ഇവിടുത്തെ പടിക്കല് വെകപാനല്ല
എന്റെ കൊയിലോത്തെ രാജാവെങ്കി-
[3]ആടത്തെ പടിക്കല് വെക്കം ഞാനെ
അരുളിച്ചെയ്യുന്നേരം തമ്പുരായൻ

---

1 തലേക്കെട്ടാചാരം=തലയിൽനിന്നു് കെട്ടേടത്ത് (തുണികൊണ്ടു് തലപ്പാവുപോലെ കെട്ടുന്നതിന്നാണു് തലേക്കെട്ട എന്നു് പറയുക) ആചാരം ചെയ്യുക.

2 ഞാനിങ്ങറിയായ്ററ്=ഞാൻ അറിയാഞ്ഞിട്ടു്

3 ആടത്തെ=അവിടത്തെ

ഉറുമി പലിശ്യോടെ വാരതേനാ
ഉറുമിപലിശ്യോടെ ചെന്നവനെ
അരുളിച്ചെയ്യുന്നതമ്പുരായൻ
[1]കനകംകൊതി യെനക്കുണ്ടോതേനാ
[2]വാത് വെച്ചിൻറിന്നോടെ കുഞ്ഞോതേനാ
ഇൻേറാടൊരു കളം ചൂതാണല്ലൊ.
എനക്ക് തനക്ക് കളിക്കണമെന്ന്
അന്നേരം ചോദിച്ച് കുഞ്ഞ്യോതേനൻ
എന്താനിപ്പാതങ്ങനെ വെക്ക്ന്നത്
ഞാനിന്നിച്ചൂതില് ജയിച്ചോണ്ടാല്
ഇൻെറ ഉറുമിവാളെ കുഞ്ഞോതേനാ
എനക്ക് തനക്കാക്കിത്തന്നേക്കണം
ഞ്ഞ്ന് ചൂതില് ജയിച്ചോണ്ടാല് –
എൻെറ ചെറുവിരക്കൊ പൊന്മോതിരം
എൻെറ തടികാക്കും പൊന്മോതിരം
നിൻെറ തടികാക്കുവാൻ തന്നേകുവല്ലോ
പകരം പറഞ്ഞല്ലൊ കുഞ്ഞോതേനൻ
എന്നാല് പടവും നിരത്തുവേണം
ചൂതും പടവും [3]നിരത്തുന്നല്ലൊ
ഒതയനൻ പടത്തിലിരിക്കുന്നല്ലൊ
തമ്പുരാനും പടത്തിലിരിക്കുന്നല്ലൊ
ഏഴ് കളം ചൂത് കളിച്ചോള്ന്ന്
ഏഴ് കളംചൂത് ജയിച്ചോതേനൻ
ചൂതും[4]പടെപാറ്റുവല്ലാംതട്ട്യോതേനൻ

---

1 കനകംകൊതി=വളരെ ആഗ്രഹം

2 വാത്=പന്തയം

3 നിരത്തു=നിരത്തുക

4 പടെപാറ്റുവല്ലാം=പാവുമെല്ലാം

കതിരൂർകൊയിലോത്തെ തമ്പുരാനെ
മോതിരംകിട്ടണം തമ്പുരാനെ
മോതിരംവാങ്ങ്യല്ലെ പോരുന്നത്
തമ്മടക്കിങ്ങ് മടങ്ങ്യാതേനൻ
ആയ്യപ്പടികീഞ്ഞ് പോരുന്നേരം
ചോദിക്കുന്നോമനകുഞ്ഞോതേനൻ
കണ്ടാച്ചേര്യോമനകുഞ്ഞിച്ചാപ്പാ
കതിരൂർകൊയിലോം പടികയറി

അങ്ങോട്ടത്തുമ്മള് പോന്നേരത്ത്
കതിരൂർകൊയിലോം ചിറക്കടവ്
പൊന്നുകൊണ്ടൊട്ടങ്ങനെ കെട്ടീക്കില്ല
ഇങ്ങോട്ടത്തുമ്മള് പോരുന്നേരം
കതിരൂർകൊയിലോം ചിറക്കടവ്
പൊൻനിറം പാഞ്ഞതെങ്ങ്യോ ചാപ്പാ
അന്നേരംചോദിച്ച് കുഞ്ഞിച്ചാപ്പൻ
[1]അറിഞ്ഞിറററിയായ്റേറാ ചോദിച്ചത്
പകരംപറഞ്ഞല്ലൊ കുഞ്ഞോതേനൻ
അറിയങ്കിൽ [2]പായ്യാരംചോദീകേട്ടോ?
പിന്നെ്യംപറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
ചിറക്കടവ്പൊൻനിറം പാഞ്ഞതല്ല
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്നി
കുഞ്ഞൻകുളിക്ക്ന്നതാനെ അത്
പകരംപറഞ്ഞല്ലൊ കുഞ്ഞോതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
അരുണാതിരിക്കോട്ടേലെ കന്നിക്കാന്
ഉടുപ്പാനംതേപ്പാനും കൊടുത്തോല്യണ്ടോ

---

1 അറിഞ്ഞിറററിയായ്റെറാ?=അറിഞ്ഞിട്ടോ അറിയാഞ്ഞിട്ടോ?
2 പായ്യാരം=തമാശ

അരുണാതിരികോട്ടേലെക്കന്നിക്കോളി
[1]ഏഴ്വയസ്സോക്കന്നുള്ളേരത്ത്
കല്യാണപന്തലില് വെച്ചിററാന്
കോട്ടയത്ത്കുഞ്ഞുണ്ണിതമ്പുരായൻ
പട്ടംവളയും കൊടുത്തിക്കല്ലൊ
അന്നതന്നൃത്തമ്പുരാൻ കൊടുത്തിക്കല്ലൊ
വിശ്വാസപ്പൊൻവള കൊടുത്തിട്ടുണ്ട്
അമ്മാനക്കാതില കൊടുത്തിട്ടുണ്ട്
വിശ്വാസക്കേടേതാൻകാട്ട്യേങ്കില്
വിശ്വാസപ്പൊൻവള പൊട്ടിപ്പ്പോകും
അമ്മാന[2]ക്കാതില ചളുങ്ങിപ്പ്പോകും
ഒന്നുംപറയല്ലെ കുഞ്ഞിച്ചാപ്പാ
അരുണാതിരികോട്ടേലെ കന്നിയോട്
ഒരിക്കല്മുറുകപ്പാനിരക്കവേണം
അന്നേരംപറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
അരുണാതിരികോട്ടേലെ കുഞ്ഞിക്കന്നി
വാക്കിലിടിച്ചും പറയ്യേല്ലുള്ളു
[3]അയിന്മയക്കില്ല കുഞ്ഞിച്ചാപ്പാ
ഞ്ഞ്പെയെരെന്നനെ കുഞ്ഞിച്ചാപ്പാ
കേട്ടോണ്ട്പോരുന്ന്കുഞ്ഞിച്ചാപ്പൻ
കതിരൂർക്കൊയിലോം ചിറക്കടേല്
ചാപ്പൻചിറക്കടേച്ചെല്ലുന്നേരം
ചോദിക്കുന്നന്നേരം കുഞ്ഞിക്കന്നി
എന്തായിവന്നതെ കണ്ടാച്ചേരി
പറയുന്നല്ലന്നേരം കുഞ്ഞിച്ചാപ്പൻ
അരുണാതിരികോട്ടേലെ കുഞ്ഞിക്കന്ന്യേ

---

1 ഏഴ്വയസ്സോക്കന്നേ=ഏഴ്വയസ്സ് അവൾക്ക് അന്ന്
2 കാതില=കാതിലണിയുന്ന ആഭരണം
3 അയിന്മയക്കില്ല=അത് സാരമില്ല

എൻെറകുറുപ്പിന് കുഞ്ഞിക്കന്ന്യേ
ഒരിക്കല് മുറുക്കാൻ [1]കൊട്ടുക്കവോംഎ
അന്നേരംപറഞ്ഞല്ലൊ കുഞ്ഞിക്കന്നി
ഇൻെറകുറുപ്പാര് കണ്ടാച്ചേരീ?
വണ്ണത്താക്കുറുപ്പോ പരക്കുറുപ്പോ
വെട്ടക്കുറുപ്പോ പരക്കുറുപ്പോ
പകരംപറഞ്ഞല്ലൊ കണ്ടാച്ചേരി
[2]എൻെറകുറുപ്പിന്നങ്ങോലാരല്ലെ
തച്ചോള്ളൈളയകുറുപ്പാനല്ലൊ
പതിനെട്ടനാട്ടിലും കേളിയുണ്ട്
പതിനെട്ടനാട്ടിലും കേളുണ്ടെങ്കി
നടത്തത്തില് വെററിലമുറുക്കണ്ടീക്കി
അച്ഛനക്കൂടി പറപ്പിക്കണം
അമ്മേനക്കൂടീങ്ങ് ചാപ്പിക്കണം
പെങ്ങളെക്കൂടി [3]ചിരിട്ടിക്കണം
ആവാക്ക് കേട്ട്ള്ള കുഞ്ഞൊതേനൻ
ഓനു[4]ക്കൊളക്കടേ ചെല്ലുന്നല്ലോ
പറയുന്നുണ്ടോമനകുഞ്ഞ്യോതേനൻ
അരുണാതിരികോഴട്ടേലെ കുഞ്ഞിക്കന്ന്യേ
അച്ഛനപ്പറഞ്ഞേനം സങ്കടമില്ല
അമ്മേനപ്പറഞ്ഞേനം സങ്കടമില്ല
ടെവയറ് കൂടിപ്പറഞ്ഞതിന്ന്
ഏഴ് ചുരുള് വെററില കുഞ്ഞിക്കന്ന്യേ
ഇന്നെക്കൊണ്ടും [5]ഞാംഎ്ചുററുകല്ലൊ

---

1 കൊട്ടുക്കവോംഎ=കൊട്ടുക്കവാൻ
2 എൻെറ കുറുപ്പ് അവരിൽ ആരുമല്ല
3 ചിരിട്ടിക്കണം=ചുരുട്ടിക്കണം
4 കൊളക്കടെ=കുളക്കടവിലേക്ക
5 ഞാംഎ=ഞാൻ

അന്നേരംപറഞ്ഞല്ലൊ കുഞ്ഞിക്കന്നി
തച്ചോള്യല്ലോമന കുഞ്ഞ്യാതേനാ
[1]എന്നോടിഞ്ഞെന്താകപാൻ മന്താകപാനോ?
അരുണാതിരികോട്ടക്കെകുഞ്ഞോതേനാ
ഏഴ്നിരകോട്ടക്കെ കുഞ്ഞൊതേനാ
ഏഴ്നിരകോട്ട ഇരുമ്പഴിക്കോട്ട
ഏഴ്നിരക്കോട്ട്യേൻറടിക്കോട്ടേല്
ഒന്നൊരുചെമ്പറയുണ്ടൊതേനാ
ചെമ്പറൻറ്യുള്ളിലൊരു പൊന്നറയുണ്ട്
പൊന്നറകത്തെൻറാറൊക്കൊതേനാ
ആനമരം[2]തളുത്തും കെട്ടുംപൂട്ടും
പതിനെട്ട്[3]ചില്ലക്കം കാവക്കാര്
പതിനെട്ടല്ലായുധക്കോപ്പുമുണ്ട്
എന്നോടീഞ്ഞെന്താകപാൻ മന്താകപാനോ?
കോട്ടക്ക് നാലുപൊറെപാവേപാതേനാ
ഏഴ്നിര[4]ക്കായല് നിരത്തീട്ടുണ്ട്
ഈച്ചക്കപറുമ്പിനെപാരാവതില്ല
തമ്മില്പറഞ്ഞ്യോലെടഞ്ഞുംപോയി
കതിരൂരെത്തെണ്ടക്ക് പോയില്ലാലൊ
തമ്മടക്കിങ്ങ് മടങ്ങ്യാതേനൻ
അന്നാടത്താലെ നടന്നൂട്ടിററ്
ലോകനാറ്കാവിലിങ്ങെത്തിപ്പോയി
വലിയചിറയികുളികയിഞ്ഞ്
ചെറിയചിറയില് കാലുംമുക്കി

---

1 എന്നെ നിനക്കൊന്നും ചെയ്യാൻ സാദ്ധ്യമല്ല എന്നർത്ഥം

2 തളുത്=തഴുത്

3 ചില്ലക്കം=ദിക്കിലും (ഭാഗത്തും)

4 കായല്=മുള

തിരുമുമ്പില് വന്നാടനിന്നൊതേനൻ
തച്ചില്‌നമ്പൂര്യല്ലുണ്ണ്യമ്പൂരേ
ശ്രീവാതിലേറി തുറക്കവേണം
തൃപ്പടീൽ ഭണ്ടാരംകൊണ്ടവെക്ക്
തച്ചില് നമ്പൂര്യല്ലുണ്ണ്യമ്പൂരി
ശ്രീവാതിലേറി തുറന്നോള്‌ന്ന്
ദീപംനിറത്തുന്നനമ്പൂര്യാണെ
തൃപ്പടിൽഭണ്ഡാരംകൊണ്ടവെച്ച്
[1]ഈറ്മ്മൻകോന്തല കെട്ടയിച്ച്
പതിനാലുവെള്ളിപ്പണമെടുത്ത്
ഭണ്ടാരംബുക്ക് പെരുക്യോതേനൻ
നിന്ന ഒതയനൻ വീണ്ടുട്‌ന്ന്
തിരുമുമ്പിലാടങ്ങനെ വീണ്ടുടുന്ന്
ന്നുലിട്ടൊരുണ്ണിക്ക് മെയ്യല്‌വന്ന്
വെട്ടിയൊറഞ്ഞുള്ളരുളപ്പാട്
തച്ചോള്യല്ലോമന കുഞ്ഞ്യോതേനാ
കതിരൂരെത്തെണ്ടല് കയിഞ്ഞ്യോതേനാ
എണീററ്‌നിക്ക്‌ഞ്ഞ് കുഞ്ഞൊതേനാ
ചൊല്ലിത്തരട്ടെഞാ കുഞ്ഞൊതേനാ
പെണ്ണുങ്ങള് മാനംകെടുത്ത്യോ ഇന്ന
ചെവിട്‌തുറന്നെല്ലാം കേക്കൊതേനാ
ഒന്നുംമറക്കൊല്ലെ കുഞ്ഞ്യോതേനാ
അരുണാതിരികോട്ടക്ക് പോണോന്നുണ്ടോ
ഒട്ടുംമടിക്കണ്ട കുഞ്ഞ്യോതേനാ
സന്ധ്യവിളക്ക് കൊളുത്തുന്നേരം
അരുണാതിരികോട്ടക്ക് എത്തഃവണം

1 ഈറ്മ്മൻ=ഈറൻ

ഞത്ന്നകോട്ടേലങ്ങെ ഃത്ത്യാണ്ടാല്
കോട്ട്യോട്കോട്ട നടന്ന്നോക്ക്
കോട്ട്യോട്കോട്ട നടന്നോണ്ടാല്
കോട്ടവടക്കപ്പുറം നിന്നൊന്നോതേനാ
[1]വടക്ക്പ്പുറംകായല്നീക്കം ഞാഎ
കോട്ടേന്റെ കായല്നീക്കംഞാഎ
[2]മോളോട്ട്നീയങ്ങനെ നോക്കന്നേരം
പച്ചനിറത്തിലൊരു പക്ഷിവരും
[3]കോട്ടേൻറയീമ്മേല് വീണോളപ്പല്ലോ
പക്ഷീനകാണമ്പൊ കുഞ്ഞൊതേനാ
പേടിക്കേണ്ടഞ്ഞ് ഭയപ്പെടേണ്ട
കായലും[4]തുച്ചോന്ന് ചാഞ്ഞുവരും
കായലും[5]തുച്ചിഞ്ഞ് പിടിച്ചൊതേനാ
ഞത്ന്നക്കായല് പിടിക്കന്നേരം
ഇൻെറയതുക്കതെ കുഞ്ഞൊതേനാ
ചാപ്പൻപിടിച്ചോട്ടെ കുഞ്ഞൊതേനാ
പതിനെട്ട്കോട്ടേൻറടിക്കോട്ടേല്
ഇന്നക്കയററ്യങ്ങിട്ടവേ ഞാനേ
പതിനെട്ട്ചില്ലേലെ കാവക്കാറ
ഞാപ്പൊയൊറക്കേപ്പന്നെ കുഞ്ഞൊതേനാ
പതിനെട്ടല്ലായുധക്കോപ്പുള്ളേല്ല്
ഉണ്ട്യുംമരുന്നും നിറക്കമോല്
ഞത്പ്പംപോയിറേറ കുഞ്ഞ്യൊതേനാ
ഉണ്ട്യുംമരുന്നും ചെരിഞ്ഞോണ്ടിററ്

---

1 വടക്കപ്പുറം—വടക്കുഭാഗം
2 മോളളാട്ട്=മുകളിലോട്ട്
3 കോട്ടേൻറയീമ്മൽ=കോട്ടയുടെ അഴിയിന്മേൽ
4 തുച്ച്=അററം
5 തുച്ചിഞ്ഞ്=തുച്ച് + നീ

ആയുധത്തില് വെള്ളം നിറച്ച് വെക്കേ
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ടും ഞാപ്പോഴ്ത്തുറന്ന് വെക്കും
പൊന്നറവാതിക്കൽ ചെല്ലുംഞാനെ
ആനമരംതഴുതും കെട്ടുംപൂട്ടും
പൊന്നറവാതിൽ തുറക്കുംഞാനെ
പൊന്നറവാതില് തുറന്നൊണ്ടാല്
പൊന്നറകത്തിഞ്ഞ് കടന്നൊണ്ടാല്
ഞ്ഞ്ന്നപ്പൊന്നറേലാന്നോതേനാ
ഞ്ഞ് കടന്നാലെ കുഞ്ഞ്യാതേനാ
ഇന്റെമനസ്സില് ധരിച്ചോളണം
ഭഗവതി കോട്ടേന്ന് പോയെന്നാന്
പൊന്നറക്കോട്ടേൽക്കടന്നോണ്ടാല്
ഞാനിന്നക്കോട്ടേല് നിപ്പില്ലാലൊ
അരുളപ്പാടാടത്തളന്നോണ്ടല്ലോ
മടക്കംതൊഴുതല്ലോ കുഞ്ഞാതേനൻ
മടക്കംതൊഴുതവൻ പോരുന്നല്ലൊ
തമ്മില് തൊഴുതോണ്ട് പോരുന്നല്ലോ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ഇന്റെ[1]വെളക് കൊണ്ടും വിദ്യകൊണ്ടും
കാവിലും ചാത്തോത്തെ കുങ്കിയോട്
അത്താഴുചോറങ്ങിനെ വാങ്ങുവേണം
ഓലിന്നമ്മാണിക്കോത്തെത്ത്യോണ്ടാലെ
ചാപ്പനടുക്കളെപ്പോരുന്നല്ലോ
ചെന്ന് പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
കാവില ചാത്തോത്ത് കുങ്കിയമ്മോ
കുരുപ്പുപറഞ്ഞതും കേട്ടോളപ്പം
ഒന്നരക്കൊല്ലം തല[2]തേഞ്ഞിക്കെ

---

1 വെളക്=സാമർത്ഥ്യം

2 തേഞ്ഞിക്കേ=തികഞ്ഞിരിക്കുന്നേ

രാപ്പന്നീന വെടിവെക്കാൻ പോകാത്തത്
കുറുപ്പിനിന്നങ്ങിനെ പോണംപോലും
നേരത്തൊരത്താഴം ചോറുവേണോന്ന്
എന്നെപറഞ്ഞിററയച്ചിക്കല്ലൊ
നേരത്ത്യൊരത്താഴം ചോറുമുണ്ട്
തച്ചോളൃല്ലോമന കുഞ്ഞോതേനൻ
കണ്ടാച്ച്യര്യോമനചാപ്പന്നമാന്
രണ്ടാളുംകൂടി പുറപ്പെട്ടല്ലൊ
സന്ധ്യവിളക്ക് കൊളുത്തുന്നേരം
അരുണാതിരികോട്ടക്കലെത്തിപ്പോയി
കോട്ട്യോട്കോട്ട നടന്നുനോക്കി
കോട്ട്യോടൊരാവളും കൊതവുമില്ല
മുക്കാതംകോട്ട ഇരുമ്പഴികോട്ട
കാക്കാതംകോട്ടയച്ചെമ്പയികൊണ്ട്
ഏഴ്നിരകായല്നിരത്ത്യൊണ്ടിററ്
കായലിലൊക്കെ [1]പടന്നകൂടി
കോട്ട്യോടൊരാവളും കൊതവ്വില്ലാലൊ
കോട്ട്യോട്കോട്ട നടന്നോണ്ടിററ്
കോട്ടവടക്കുപറം നിന്നൊതേനൻ
കോട്ടവടക്കുപറം നിന്നിററാന്
ഭഗവതീനങ്ങ് നിനക്കുകയും
അങ്ങിനവിടാട നിക്കുന്നേരം
നീലനിറത്തിലൊര് പക്ഷിവന്ന്
കോട്ടേൻറയിന്മല് വീണിററ്ണ്ട്
പിന്നേയും മോള്ളോട്ട് നോക്ക്യാതേനൻ

1 പടന്നു=പടന്ന

പിന്നേയും [1]മോളെല്ലാന്ന് നോക്കണേരം
കായല്യംത്തുച്ചൊന്ന് താണ്‌വന്ന്
കായല്യംത്തുച്ചം പിടിച്ചോള്ന്ന്
ഒതേനൻെറ ഉക്കിനങ്ങാണിപ്പോള്
ചാപ്പനംതന്നെ പിടിച്ചോണ്ടല്ലോ
കോട്ടേൽകയറ്യോല് ചെല്ലുന്നേരം
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ട് കച്ചൂരവാതിലിന്
ഒററച്ചുരടാണ് വാതിലിന്
പതിനെട്ടവിടെ തുറന്നത്കണ്ട്
കോട്ടേൻറകത്ത് കയറ്യൊതേനൻ
പതിനെട്ട് ചില്ലേലും കാവക്കാറ്
പതിനെട്ടല്ലായുധമുള്ളതാണ്
[2]ഉണ്ട്യംമരുന്നും നിറച്ചിട്ടുണ്ട്
മരുന്നൊക്കെട്ടുത്തു ചെരിഞ്ഞൊതേനൻ
ആയുധത്തില് വെള്ളംനിറച്ച് വെച്ച്
പതിനെട്ട്ചില്ലലെ കാവക്കാരെ
[3]കൂട്ടമ്യോക്കെ ഒന്നായികെട്ടിയിട്ട്
പതിനെട്ട്കോട്ട്യേൻറടിക്കോട്ടേല്
കല്ലറവാതിക്ക് ചെന്നൊതേനൻ
കല്ലറവാതിക്ക് ചെല്ലുന്നേരം
കല്ലറവാതില് തൊറന്നിട്ടിക്ക്
കല്ലറകത്ത്കടന്നോണ്ടിററ്
പൊന്നറവാതിക്കൽ ചെന്നൊതേനൻ
പൊന്നറവാതില് തൊറന്നത്കണ്ട്

1 മോളെല്ലാന്ന്=മുകളിലേക്ക് ഒന്ന്

2 ഉണ്ട്യം=ഉണ്ടയും

3 കൂട്ടമ്യൊക്കെ=കൂട്ടമയൊക്കെ

പൊന്നറകത്ത് കടന്നൊാതേനൻ

പൊന്നറകത്ത് കടക്കുന്നേരം

മനസ്സില്നിനച്ചല്ലൊ കുഞ്ഞ്യാതേനൻ

ഭഗവതി കോട്ടേന്ന് പോയല്ലപ്പാ

എനിക്കെനിയാരും സഖിയില്ലാലൊ

പൊന്നറകത്തൊരു പൊൻകട്ടില്

കട്ടിലിൽചെന്നിററിരുന്നൊാതേനൻ

കട്ടമ്മച്ചെന്നിററിരിക്കുന്നേരം

അരുണാതിരികോട്ടേലെ കുഞ്ഞിക്കന്നി

ചോദിക്കുന്നന്നേരം കുഞ്ഞിക്കന്നി

ആരെൻറ കട്ടിമ്മിലിരുന്നതെന്ന്

പകരംപറഞ്ഞല്ലോ കുഞ്ഞാതേനൻ

അരുണാതിരികോട്ടേലെ കുഞ്ഞിക്കന്ന്യേ

തച്ചോളിളയകുറുപ്പ് ഞാനെ

അന്നേരംപറഞ്ഞല്ലോ കുഞ്ഞിക്കന്നി

തച്ചോള്യെളയകുറുപ്പെ [1]പോള്യേ

[2]പൊന്നറകത്തുടവന്നത്നേര്

കട്ടമ്മല്വന്നുടയിരുന്നത്നേര്

എന്നെതൊടറ് മെയിതൊടറ്

കേട്ടധരിക്കണം കുറുപ്പാനല്ലൊ

ഏഴ്വയസ്സെനിക്കുള്ളന്നാള്

[3]കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ

കല്യാണച്ചേല്യാലെ പൊൻമുടിയാണെ

കല്യാണപന്തലില് പൊടതന്നിക്ക്

അന്ന്തന്ന്യതമ്പുരാൻതന്നിക്കല്ലൊ

---

1 പോളേ=മോളീ. ബഹുമാനസൂചകമായ ഒരു പദം

2 പൊന്നറകത്തുട=പൊന്നറക്കകത്ത് ഇവിടെ

3 കോട്ട്യത്ത്=കോട്ടയത്ത്

വിശ്വാസപൊൻവള തന്നിട്ടുണ്ട്

അമ്മാനക്കാതില തന്നിട്ടുണ്ട്

വിശ്വാസപൊൻവള പൊട്ട്യെങ്കിലും

അമ്മാനക്കാതില ചതഞ്ഞെങ്കിലും

കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ

താൻപോററ്യ[1]കോയീനറക്കുംപോലെ

എന്നെയക്കാക്ക്വെച്ചറകപ്പല്ലുള്ളു[2]

പകരംപറഞ്ഞല്ലൊ കുഞ്ഞ്യാതേനൻ

പായ്യാരൊയിച്ചൂടെ കുഞ്ഞിക്കന്ന്യേ

ഏഴചുരുള് വെററില ചുരുട്ടീല്ലെങ്കി

എന്റെ ഉറുമിക്കിരയാവുഞ്ഞ്.

പേടിച്ചുവിറച്ചല്ലൊ കുഞ്ഞിക്കന്നി

ഏഴചുരുള് വെററില ചുരുട്ടുന്നോള്

ആടമതികെട്ടുറങ്ങുന്നേരം

കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ

[3]പള്ളിച്ചാൻമാറ്വെച്ചിട്ടോടിക്ക്ന്ന്

പല്ലങ്കിമേൽവള്ളിത്തണ്ടിമ്മലെ

ആര്യപ്പടിക്കലെങ്ങെത്തുന്നേരം

പതിനെട്ട് കച്ചൂരവാതില്ണ്ട്

പതിനെട്ടവിടെ തുറന്നത്കണ്ട്

കോട്ടേൽപതിനെട്ട് കാവക്കാറ്

തമ്മിപ്പിണഞ്ഞ്കളിക്ക്ന്നല്ലൊ

എന്നെയിങ്ങിട്ടുടെ ചങ്ങാതിയെ

---

1 കോഴിയെ അറക്കുന്ന മാതിരി

2 എന്നെ കാല്ക്കൽവെച്ച് കഴുത്തറക്കും

3 പള്ളിച്ചാൻമാർ=പല്ലക്ക് വാഹകന്മാർ

എന്നെയീങ്ങിട്ടൂടെ ചങ്ങാത്യേന്ന്
തമ്പുരാൻ തന്ന്യാങ്ങനെ നോക്കന്നേരം
കുട്ടമ്യോക്കത്തൊന്നായി കെട്ടീട്ടിക്ക്
കുട്ടമക്കെട്ടൊക്കെകയിച്ചോള്ന്ന്
തമ്പുരാൻതന്നെ കയിച്ചോള്ന്ന്
പതിനെട്ടപ്ലായുധമുള്ളതാണ്
ഉണ്ട്യംമരുന്നംചെരിഞ്ഞിട്ടാണ്
ആയുധത്തില്വെള്ളം നിറച്ചത്കണ്ട്
തമ്പുരാൻ വന്നതിങ്ങാനിപ്പോള്
കന്നിയപ്പൊന്നറേലറിഞ്ഞോപായല്ലൊ
പൊട്ടിക്കരഞ്ഞല്ലൊ കുഞ്ഞിക്കന്നി
തച്ചോളെയ്യളയകുറുപ്പേപോളി
ഞാനതുംപണ്ടും പറഞ്ഞിക്കില്ലെ
വിശ്വാസപൊൻവള പൊട്ടീട്ടുണ്ട്
അമ്മാനക്കാതില ചതുങ്ങീററ്ണ്ട്
ബന്ധൂന്നിപ്പുള്ള്യറലെത്തിപ്പോയെ
എന്നെപ്പം കാക്ക്വെച്ചറകേപയുള്ള
പകരംപറഞ്ഞല്ലൊ കുഞ്ഞൊതേനൻ
നിന്നോടതമ്പുരാൻ ചോദിച്ചോളും
വിശ്വാസപൊൻവളപൊട്ട്യേതെന്ത്
അമ്മാനക്കാതിലചതഞ്ഞതെന്ത്
അന്നേരത്തിഞ്ഞ്പറഞ്ഞോ കന്ന്യേ
കോട്ടയകംവാണൊരെൻെറ ബന്ധു
[1]കാച്ചെയ്യണ്ണെനിക്കീട[2]തീറുന്നീനം
പച്ചെണ്ണ തേച്ച്കുളിച്ച്ഞാനെ
ഞാനൊ മതികെട്ടുറങ്ങിപ്പോയി
ഞാനൊ മതികെട്ടുറങ്ങുന്നേരം

---

1 കാച്ചെയ്യണ്ണ=കാച്ചീയ എണ്ണ    2 തീറുന്നീനം=തീന്നിയനം.

മച്ചുംപുറത്ത്ന്നൊരു പൂച്ചതുള്ളി
അമ്മാനക്കാതില ചത്ങ്ങിപ്പോയി
ഞാനിന്നപ്പൂച്ചേനത്തക്കുന്നേരം
കുഞ്ഞിക്കയിയുംവളയും കൂടി
കട്ടിലുംകാലോട് കൊണ്ടേ ബന്ധ്വാ
വിശ്വാസപ്പൊൻവള പൊട്ടിപ്പോയി
അത്തിരപറയാനെ നേരമുള്ളു
തമ്പുരാൻപൊന്നറേലെത്തിപ്പോയെ
തമ്പുരാൻപൊന്നറക്ക് കടക്കുന്നേരം
[1]തൃക്കാലോട്ടുംപൂച്ചയുരുങ്ങുന്നുണ്ട്
തൃക്കാലോട്ടുംപൂച്ചയുരുങ്ങുന്നേരം[2]
അരുളിച്ചെയ്യുന്നേരം തമ്പുരായൻ
ഏട്ന്ന്വന്നിക്കിവേട്ട്വപൂച്ച
പൂച്ചേനതന്നെ വെടിവെക്കേണം
തോക്കിങ്ങെടുക്കീനെ നായമ്മാറെ
അത്തുരംവാക്ക്പൂച്ച കേക്കുന്നേരം
മച്ചുംപുറത്ത്കയറി പോയ്യൂട്ടല്ലൊ.
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ
കട്ട്മ്മച്ചെന്നാട്യരിക്കുന്നല്ലൊ
കന്നിമുഖത്തൊന്നു നോക്കുന്നേരം
ചോദിക്കുന്നന്നേരം തമ്പുരായൻ
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്ന്യേ
വിശ്വാസപൊൻവള പൊട്ട്യേതെന്ത്?
അമ്മാനക്കാതില ചതുങ്ങ്യേതെന്ത്?
പകരംപറഞ്ഞല്ലോ കുഞ്ഞിക്കന്നി
കോട്ടയകംവാണതെന്റെ ബന്ധ്വാ

---

1 ഓതേനൻ പൂച്ചയായി മാറി എന്നർത്ഥം. ഓതേനന്ന് ഇത്തരം വിദ്യകളെല്ലാം നിശ്ചയമുണ്ടായിരുന്നു എന്നാണ് ഐതിഹ്യം.

2 ഉരുങ്ങുക=ഉരസുക

കാച്ച്യെണ്ണ എനക്കുടത്തീരുന്നീന്നും
പച്ചെണ്ണതേച്ച് കുളിച്ച്ഞാനെ
എന്നോടു മതികെട്ടുറങ്ങിപ്പോയി
ഞാനോമതികെട്ടുറങ്ങുന്നേരം
മച്ചുംപുറത്ത്ന്നൊരു പൂച്ച തുള്ള്യേ
അമ്മാനക്കാതില ചളുങ്ങിപ്പോയേ
ഞാനിന്നപ്പൂച്ചേന തക്കുന്നേരം
കുഞ്ഞിക്കയ്യിയും വളയുംകൂടി
കട്ടിലുംകാലോട് കൊണ്ടേട ബന്ധപാ
പ്രകാരംപറഞ്ഞല്ലൊ തമ്പുരായൻ
അരുണാതിരികോട്ടേലെ കുഞ്ഞികന്ന്യേ
മറിമായം പറയല്ലേ കുഞ്ഞിക്കന്ന്യേ
ഇൻെറമറിമായം തിരിഞ്ഞെനിക്കെ
മേലില് വരുന്നൊരു ഞാറാഴ്ചക്ക്
തീക്കുഴി മാടപ്പുറമ്പത്താന്
തീമാടം മേലേരിഞ്ഞാ കൂട്ടികപ്പല്ലോ
[1]മേലേരിച്ചാടപ്പാനും വന്നോ കന്ന്യേ
**ഇന്നെ** ഞാൻ മേലേരിച്ചാടികപ്പല്ലോ
ഞെരിവട്ടം കന്നീന്നടിച്ചോണ്ടിററ്
തമ്പുരാൻകീഞ്ഞല്ലേ പോരുന്നത്
തമ്പുരാൻപോയിപുറംകയിഞ്ഞേരെ
മച്ചുംപുറത്ത്ന്ന പൂച്ചതുള്ളി
ഒതേനനപ്പടിഞ്ഞാറെത്തുള്ള്യോണ്ടാലേ
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്നി
കുമ്പിട്ട്വീണിട്ടുള്ളൊരയ്യമ്പിളി
പറഞ്ഞ്തണുപ്പിച്ച് കുഞ്ഞൊതേനൻ
അരുണാതിരിക്കോട്ടേലെ കുഞ്ഞിക്കന്ന്യേ
കോട്ട്യത്ത്കുഞ്ഞുണ്ണിത്തമ്പുരായൻ

---

1 മേലേരി=അഗ്നികുണ്ഡം

ഇന്ന അടിച്ചോരടിയൊക്കെയെ
എൻെറ വലഭാഗം നോക്കേ കന്ന്യേ
ഇനക്കണ്ടോ കന്ന്യേ അടികൊണ്ടിററ്
എനക്കല്ലെ കന്ന്യേ അടികൊണ്ടത്
ഇതിന്കരയണ്ട കുഞ്ഞിക്കന്ന്യേ
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
തീക്കുഴി മാടപ്പുറമ്പത്താണ്
മേലേരിച്ചാട്ടാനും പോന്നേരത്ത്
ഏഴ്വല്ലം വെററില എടുപ്പിച്ചോളെ
ആയിരം അടക്ക കരിംപഴുക്ക
അതും എടുപ്പിച്ചോ കുഞ്ഞിക്കന്ന്യേ
തീക്കുഴി മാടപ്പുറമ്പത്താന്
ഞ്ഞുപ്പതങ്ങിനെ ചെല്ലുന്നേരം
[1]ഏത്താണ്ടൊരു മൂവായിരം കൂടേം കന്ന്യേ
മേലേരി ചാട്ടുന്നതു് കാണ്വാന്
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ
തമ്പുരാനും തമ്പുരാൻെറയാളുംകൂടി
[2]ഓലുമവിടങ്ങനെ കൂടേം കന്ന്യേ
ഏഴ്വല്ലംവെററില കൊണ്ടേപായിററ്
ആടങ്ങിന്യുള്ള ജനങ്ങക്കൊക്കെ
വെററില കൊട്ടത്താടത്തീറ്ന്നാല്
ഒന്ന്യൊരു വെററില കുഞ്ഞിക്കന്ന്യേ
ഇൻെറ കയിമ്മൽ പിടിച്ചോളണം
ഇൻെറ കയിമ്മൽ പിടിച്ചോണ്ടാല്
മൂവായിരാളോട് ചെന്നിട്ടാണ്
ഞ്ഞിപ്പോളങ്ങനെ പറഞ്ഞോ കന്ന്യേ

---

1. മൂവായിരം ജനങ്ങളും അവിടെ എത്തിച്ചേരും.
2. ഓലും=അവരും

എല്ലാറോടുംചെന്ന് ചോദിക്കണം
[1]ഈടൃപ്പംകൂടിയ മൂവായിരേ
മേലേരീൽ ചാടപ്പാനും പോന്ന്ഞാനെ
ഒരിക്കല്മുറുക്കീററും ചാടിക്കോട്ടെ
ഇത്തിര നൂറ് തരെപ്പനിക്ക്
ഇനിക്കാരും നൂറ് തരുവല്ലാലൊ
സന്ന്യാസിവേഷം ധരിക്കും ഞാററ്യ
സന്ന്യാസിവേഷം ധരിച്ചോണ്ടിററ്
[2]മുണ്ടൻവിരലുമ്മല് നൂറും തൊട്ട്
ദൂരെയകലത്തില് നിക്കും ഞാററ്യ
എന്നോടും വന്നിററ് ചോദിക്കണം
ഭിക്ഷയിരക്കുന്ന സന്ന്യാസിയെ
വായിലിട്ട വെററിലക്ക് നൂറേപ്പരോന്ന്
എന്നോട് വന്നിഞ്ഞ് ചോദിക്കുമ്മം
ഇൻെറ കയ്യിയൊപ്പിടിക്കും ഞാനെ
വെററിലേത്തൊട്ട്തരുന്നുണ്ടല്ലോ
വെററിലേതൊട്ടിങ്ങിനെ തന്നോണ്ടാല്
കവിളടക്കം വെററിലമുറുക്കേ കന്ന്യേ
വെററിലമുറുക്കീററങ്ങാനിപ്പോള്
തീമാടംതന്ന്യങ്ങനെ ചെല്ലുന്നേരം
തീമാടം മൂന്നങ്ങനെ വന്ദിച്ചോളെ
ഞ്ഞ് പറഞ്ഞോളെ കുഞ്ഞിക്കന്ന്യേ
തീമാടം മൂന്നങ്ങനെ വന്ദിച്ചിട്ട്
കോട്ടയത്ത് കുഞ്ഞുണ്ണിതമ്പുരായൻ
തമ്പുരാന തന്നെയല്ലാണ്ടിററാന്
നൂറ്വാങ്ങ്യസന്ന്യാസി തൊട്ടത് നേര്
മററിപ്പുതാരാനും തൊട്ടിക്കെങ്കി

1 ഈടൃപ്പം=ഇവിടെ ഇപ്പോൾ
2 മുണ്ടൻവിരൽ=ചൂണ്ടുവിരൽ

ഞാനിന്നിത്തീയ്യിൽ കരിഞ്ഞും പോണം
തീമാടമോളിലും ചാടിക്കോളെ
ഞാനിനിപ്പോട്ടെൻെറ കുഞ്ഞിക്കന്ന്യേ
തീക്കുഴിമാടപ്പറമ്പത്താനെ
ആടവെച്ചുമ്മക്ക് കാണാമെന്നി
ഒതയനൻ പോയി പുറംകയിഞ്ഞ്
അങ്ങിന്യവിടാട പാറത്താലെ
ഞാറാച്ചവന്നും പുലരുന്നല്ലോ
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ
ഏഴ്കുററി നല്ല പിലാവ്കൊത്തിച്ച്
തീക്കുഴി മാടപ്പറമ്പത്താന്
മേലേരിക്കുട്ടിച്ചത്തമ്പുരായൻ
അരുണാതിരികോട്ടേലെ കുഞ്ഞിക്കന്നി
ഏഴ്വല്ലം വെററിലെടുപ്പിക്ക്ന്ന്
ആയിരടക്ക കരിംപഴുക്ക
അതുവുമവളങ്ങെടുപ്പിച്ചല്ലോ
തീക്കുഴിമാടപ്പറമ്പത്താന്
ഓളിപ്പം തന്ന്യങ്ങനെ ചെല്ലുന്നേരം
തീക്കുഴിമാടപ്പറമ്പത്താന്
ഏതാൻ പതിനായിരം കൂടീട്ടുണ്ട്
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരാന്നും
ഓറുടെ [1]ആളപ്പാട കൂടീട്ടുണ്ട്
ഏഴുവല്ലം വെററിലെടുത്തോണ്ടിററ്
[2]ആട്യേപ്പം കൂടീററുള്ളാൾക്കൊക്കെയും
വെററിലടക്ക കൊടുത്തവള്
ഒന്ന്യാര് വെററിലങ്ങാനിപ്പള്

---

1 ആളപ്പാട=ആളും+അവിടെ
2 ആട്യേപ്പം=അവിടെ+ഇപ്പോൾ

ഓള്ടെ കൈമേൽ പിടിച്ചോള്ന്ന്
ചോദിക്ക്ന്നോമനകുഞ്ഞിക്കന്നി
മൂവായിരത്തോടും ചോദിച്ചല്ലോ
ഏതായാലും തീയില്മറിയും ഞാഎ
ഒരിക്കല്മുറുക്കീററിങ്ങാണിപ്പോള്
ഞാനിങ്ങിമ്മേലേരിച്ചാടിക്കോട്ടെ
ഇത്തിര നൂറ്[1]തരേപാങ്ങള്
ആരപാരും നൂറ് കൊടുത്തില്ലാലൊ
ഭിക്ഷയിരക്കന്നൊര് സന്യാസ്യാന്
ചൂണ്ടൻവിരല്മ്മല് നൂറും തൊട്ട്
സന്യാസ്യരികത്തും ചെന്നവള്
ഭിക്ഷയിരക്കന്നേ സന്യാസിയെ
ഇത്തിര നൂറ് തരുവോ ഇഞ്ഞ്
അത്തൂരം വാക്കങ്ങനെ കേക്കന്നേരം
ഭിക്ഷയിരക്കന്ന സന്യാസ്യാന്
ഓളെ കയിയൊ പിടിച്ചോള്ന്ന്
വെററിലേത്തൊട്ട് കൊടുക്കന്നല്ലൊ
നൂറിപ്പംതന്നെ കൊടുത്തോള്ന്ന്
കവിളടക്കം വെററില മുറുക്കികന്നി
തീമാടം [2]മൂന്നീട് വന്ദിച്ചല്ലോ
വിളിച്ച്പറഞ്ഞല്ലൊ കുഞ്ഞിക്കന്നി
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ
തമ്പുരാനെന്ന്യപ്പം തൊട്ടേപ്പിന്ന
നൂറ്തന്ന സന്യാസി തൊട്ടത്നേര്
മററിപ്പളാരാനും തൊട്ടിക്കെങ്കി
ഞാനിപ്പത്തീയ്യില് കരിഞ്ഞുംപോണം

---

1 തരേപാങ്ങള്=തരുമോ + നിങ്ങൾ
2 മൂന്നീട്=മൂന്നു പ്രാവശ്യം

തിയ്യില്മറഞ്ഞല്ലോ കുഞ്ഞിക്കന്നി
ഏഴ്വട്ടം [1]ചാടചം കയറുകയും
എട്ടാമത് കന്നി മറഞ്ഞോണ്ടിററ്
തീമാടമോളിലിര്ന്ന് കന്നി
കോട്ട്യത്ത് കുഞ്ഞുണ്ണിതമ്പുരായൻ
തീമാടമോള്ന്നങ്ങാനിപ്പോള്
കന്നീനത്തന്നെ പിടിച്ചോള്ന്ന്
ആനപ്പുറത്തുവെച്ച് കൊണ്ടുംപോയി

---

1 ചാടചം=ചാടുകയും



———

# 4

# ഒതേനനും ഇരുട്മലംകൊയിലോം തമ്പുരാനും

ഇരുട്ടമലംകൊയിലോം തമ്പുരാനോ
അരുളിച്ചെയ്യുന്നല്ലൊ തമ്പുരാനോ
ഇരുട്ടമലം കൊയിലോം നായന്മാരെ
ചന്ദനച്ചോലയിൽ പോയിട്ടാണ്
ചന്ദനച്ചോലയിൽ കുങ്കമ്മേ്യാട്
ഇരുട്ടമലം കൊയിലോം വരുവാൻ പറ
കേട്ടോണ്ടു് പോരുന്ന നായന്മാറ്
ചന്ദലച്ചോലയിൽ ചെല്ലുന്നല്ലൊ
ചന്ദലച്ചോലയിൽ ചെല്ലുന്നേരം
ചോദിക്കുന്നോമന കുഞ്ഞ്യകമ്മ
ഇരുട്മലം കൊയിലോം നായന്മാരെ
എന്തായി വന്നതെ നായന്മാരെ
പകരം പറഞ്ഞല്ലൊ നായമ്മാറ്
ചന്ദലചോലേൽ [1]ചെരിയാമയൊ

---

1 ചെരിയാമ=ചെറിയ അമ്മ. നായർസ്ത്രീകളെ സംബോധനചെയ്യുവാനുപയോഗിക്കപ്പെടുന്ന പദം.

ഇരുട്മലം കൊയിലോം തമ്പുരാഎ
ഞാള കല്പ്പിച്ചയച്ചിക്കല്ലൊ
ഇരുട്മലം കൊയിലോം ചെല്ലവാഎ
ഞാളോടിത്തന്യങ്ങനെ ചെല്ലവാഎ
അത്തുരം [1]വാക്കോള് കേക്കുന്നേരം
ചന്ദനച്ചോലേലെ കുഞ്ഞ്യുകമ്മ
[2]ഓലോട്യൊരുങ്ങിപ്പുറപ്പെട്ടല്ലൊ
ഇരുട്മലം കൊയിലോം പോരുന്നല്ലൊ
ചെന്നേമ്മല് ചെന്നോളമ്മാള്യേമ്മല്
വായിക്കയി പൊത്തി ചോദിക്കന്ന്
ഇരുട്മലം കൊയിലോം നാട്ടുവായിച്ചേ-
എന്തിനിപ്പെന്ന്യങ്ങനെ ചെല്ല്യൂട്ടത്?
പകരം പറയുന്നത്തമ്പുരാഎ
ചന്ദലച്ചോലേലെ കുഞ്ഞ്യുകമ്മെ
മറ്റൊന്നുമല്ല ഞാൻ ചെല്ല്യൂട്ടത്
നാലാന വെള്ളാനകുട്ട്യുണ്ടായ്റ്റ്
ഒരാന വീണ് പടിഞ്ഞ്പോയി
[3]ഒരാന വിററ് ഞാമടിച്ചിലകെട്ടി
ഒരാന്യോതയനൻ കട്ടപോയി
പിന്ന്യോര് വെള്ളാന കുട്ട്യുണ്ടായ്റ്റ്
ആനമദിച്ചാന കാട്ടുംകേരി
തച്ചോള്യല്ലോമന കുഞ്ഞൊതേനൻ
[4]ഓന വലച്ചിഞ്ഞ് തന്നെങ്കില്
ഇരുട്മലം കൊയിലോം മാള്യേമ്മല്

---

1 വാക്കോള്=വാക്ക്+അവരു
2 ഓലോടൊരുങ്ങി=അവരുടെകൂടെ ഒരുങ്ങി
3 ഒരാനയെവിററ് പണമാക്കി
4 അവനെ നീ എനിക്ക് പിടിച്ചുതന്നെങ്കിൽ

കെട്ടിലമ്മ്യാക്കിന്നവെക്കം ഞാനെ
[1]നിച്ച്യപ്പതിപ്പത്ത് ഞാൻ കുത്തികേപനേ
[2]ആയിച്ചേ കോട്യാൻ മുറിപ്പിക്കേപനേ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യൂകമ്മ
ഇര്ട്ട്മലം കൊയിലോം നാട്ട്വായിച്ചെ
ബന്ധൂനവലച്ചും തരണേങ്കില്
ഉറക്കം മരുന്നും തരണെനിക്ക്
പറയണ്ട താമസല്ലേൃണ്ടായുള്ള
ഒറക്കൻ മരുന്ന് കൊടുക്കുന്നല്ലൊ.
ഒറക്കൻ മരുന്ന് വാങ്ങിപോരുന്നോള്
ചന്ദലച്ചോലയിൽ പോരുന്നല്ലൊ
പറയുന്നണ്ടോമന കുഞ്ഞ്യൂകമ്മ
ചന്ദലച്ചോലേലെ നായമ്മാറെ
മാണിക്കോത്തും ദൂരം പോണേങ്ങള്
[3]ഇങ്ങളെ വെളവ്കൊണ്ടും വിദ്യകൊണ്ടും
ബന്ധൂനക്കൂട്ടീററെ നായമ്മാറെ
ചന്ദലച്ചോലയികൊണ്ടേപാരീനെ
കുരുമുളകരച്ചിററെ നായമ്മാറെ
ങ്ങള് കയിമ്മൽ പിടിച്ചോണ്ടിററ്
മാണിക്കോത്തുംതായങ്ങെത്തുന്നേരം
ങ്ങളെ കണ്ണിലെഴുതപവേണം.
ബദ്ധപ്പെട്ടിങ്ങള് ചെന്നിററാണ്

---

1 ദിവസവും പത്ത് ഇടങ്ങഴി നെല്ല്വീതം കുത്തിക്കാം. അത്ര സമൃദ്ധിയായി കൊയിലോത്ത് ജീവിക്കാം എന്നർത്ഥം

2 ആഴ്ചതോറും കോടിവസ്ത്രം വാങ്ങിത്തരാം.

3 ഇങ്ങളെ=നിങ്ങളുടെ

നന്നക്കരയണം നായമ്മാറെ
ങ്ങളോട് ബന്ധുചോദിച്ചോളും
എന്തിന് കരയുന്ന് നായമ്മാറെ
അന്നേരത്തിങ്ങള് പറഞ്ഞോളീന്ന
ചന്ദനച്ചോലേൽ ചെരിയാമക്ക്
കുതിരമരപ്പുന്നം മീമ്പാച്ചിലും
ഞാളോട്ടംകൂട പറഞ്ഞിക്കല്ലൊ
ബന്ധൂനകണ്ടും മരിക്കണ്ടീന്നും
ങ്ങള് പറഞ്ഞേക്കീ നായമ്മാറെ
കേട്ടോണ്ടു് പോരുന്ന നായമ്മാറ്
മാണിക്കോത്തും തായങ്ങെത്തുന്നേരം
തെയനൻ പടിക്കലിരുന്നത് കണ്ടു്
കുണ്ണിക്കരുമുളകുമെഴുതീററാന്
ഒലപ്പടികേരിചെല്ലുന്നല്ലൊ
നായമ്മാറ് പടികാരിചെല്ലുന്നല്ലൊ
ബദ്ധപ്പെട്ടോലല്ലെ ചെല്ലുന്നത്.
ചോദിച്ചല്ലന്നേരം കുഞ്ഞ്യാതേനൻ
ചന്ദനച്ചോലേലെ നായമ്മാറെ
എന്തൊരു് ബദ്ധപ്പാടാണിങ്ങക്ക്
എന്തിന് കരയുന്നേ നായമ്മാറെ.
പകരം പറഞ്ഞല്ലൊ നായമ്മാറ്
ഒന്നിപ്പം കേക്കണൊ കുറുപ്പിന്പോ
ചന്ദലച്ചോലേൽ ചെരിയാമക്ക്
കുതിരമരപ്പുന്നം മീമ്പാച്ചിലും
ഞാളോട്ടം കൂടപ്പറഞ്ഞുട്ടല്ലൊ
ബന്ധൂനൊരുനോക്ക് കാണണ്ടീന്നും
ആയോക്ക് കേട്ടുള്ള കുഞ്ഞ്യാതേനൻ
ചെയോലിച്ച്ന് കുടയൊന്നെടുത്തില്ലാലൊ.

അന്നാടത്താലെ നടന്നൂട്ടീററ്
ചന്ദനച്ചോലയിൽ ചെല്ലുന്നേരം
കങ്കമ്മ പടിക്കല് നിന്നിക്കല്ലൊ.
ചോദിച്ചല്ലുന്നേരം കുഞ്ഞാതേനൻ
ചന്ദനച്ചോലോലെ കുഞ്ഞ്യൂങ്കമ്മെ
[1]എന്തിനിപ്പൂളഞ്ഞ് ചെല്ല്യൂട്ടത്
അന്നേരം പറഞ്ഞല്ലൊ കുഞ്ഞ്യൂങ്കമ്മ
ബന്ധൂനകാണ്പാൻ കൊതിച്ചിട്ടാണെ
ഒതയൻെറ കയ്യെപിടിക്കുന്നോള്ള്
ഓളെ പടിഞ്ഞാറേറൽ കൊണ്ടുംപോന്ന്
ഓക്ക് കാച്ച്യൂള്ള എണ്ണ കുഴമ്പെടുത്ത്
ഒതയനന തേച്ച് കുളിപ്പിച്ചോണ്ടു്
ഒതയനനതേച്ച് കുളിപ്പിച്ചീററ്
നേരത്ത്യോരത്താഴം ചോറുമാനെ
ഒതയന്ന് തന്നെ കൊടുക്കുന്നല്ലൊ
ഓലയ്യൊറക്കിന് പോകുന്നല്ലൊ
മതികെട്ടൊറങ്ങ്ന്ന് കുഞ്ഞ്യാതേനൻ
ഒതേനൻ മതികെട്ടുറങ്ങുന്നേരം
ഒറക്കൻ മരുന്നകൊണ്ടു പ്പാററുന്നോള്
ഒതേനൻ മയങ്ങിയൊറങ്ങിപ്പോയി
പറയുന്നല്ലുന്നേരം കുഞ്ഞ്യൂങ്കമ്മ
ചന്ദലച്ചോലേലെ നായമ്മാറെ
ഒന്ന്പാഞ്ഞൊന്നുനടന്നുംകൊണ്ടു്
ഇരുട്മലം കൊയിലോം പോയ്വരീനെ
തമ്പുരാനെചെന്നിറററിയീക്കീനെ
ബന്ധൂന ഞാനൊ മയക്കീയെന്ന്
ഒറക്കൻ മരുന്നുവെച്ചുറക്കിയെന്ന്

---

1 പൂളം=കളവ് നീ എന്തിനാണ് കളവ് ചൊല്ലിയയച്ചത്?

കേട്ടോണ്ട് പോരുന്ന നായന്മാറ്
ഒന്ന്പാഞ്ഞൊന്ന് നടന്നംകൊണ്ട്
ഇര്ട്മലം കൊയിലോം പോരുന്നോല്
തമ്പുരാനെ ചെന്നല്ലറിയിക്കുന്നത്
തെയനനത്തന്നെ മയക്കിയെന്ന്
അത്തൂറം വാക്കങ്ങനെ കേക്കുന്നേരം
കാക്കം കയിക്കുമച്ചങ്ങലയാന്
നായന്മാറേലല്ലെ കൊട്ടക്കുന്നത്
നാലാള് പോയീനെനായമ്മാറെ
കാക്കം കയിക്കുമച്ചങ്ങലവെച്ച്
ഓന്യപ്പം [1]കുട്ട്യട കൊണ്ടപരീനെ
നാലാള് പോരുന്നനായമ്മാറ്
ചങ്ങലച്ചോലേല് വന്നോള്ന്ന്
കാക്കം കയിക്കുമച്ചങ്ങലവെച്ച്
ചങ്ങല [2]കുടുക്യാടിട്ടന്നേരത്ത്
തെയനനോട്ട് ഞെട്ടിയൊണന്നേപായല്ലോ.
നായമ്മാറ് കുട്ട്യല്ലെ പോരുന്നത്
ഇര്ട്മലം കൊയിലോം കൊണ്ട്വന്ന്
ഇര്ട്മലം കൊയിലോം കോണ്ടോന്നിററ്
കല്ലറേലിട്ടങ്ങനെ പൂട്ടുന്നല്ലൊ.
ഇരുട്മലം കൊയിലോം തമ്പുരായൻ
വേണ്ടും മഴക്കാറ വിളിക്കുന്നല്ലൊ.
വേണ്ടും മരവും മുറിപ്പിക്കുന്നു.
ഇരുപത്തിരണ്ട് നല്ലാശാര്യേള
കഴപ്പണ്യെട്ടപ്പിക്കാനാനിപ്പോള്
ഓലയുംതേടി വരുത്ത്യോണ്ടിററ്

---

1 കുട്ട്യട=കുട്ടി ഇവിടെ

2 കുടുക്യാടിട്ടന്നേരത്ത്=കുടുക്കി അവിടെ ഇടുന്നനേരത്ത്

ഒതയനന് കഴപ്പ്ണ്യട്ടപ്പിക്ക്ന്ന്
പാലക്കാട്ടുള്ളോര് പട്ടമ്മാറ്
കാവിലെച്ചാത്തോത്തെ താഴക്കൂടി
[1]ഊട്ട്മടംനോക്കി പോന്നവര്
കാവില് ചാത്തോത്ത് കുഞ്ഞിക്കങ്കി
എടവട്ടം കോല്യായടിക്കുന്നോള്
തമ്മില് പറഞ്ഞോണ്ടും പോന്നവര്
അയ്യോ പടച്ചോനെ തമ്പുരാനെ
കാവിലെചാത്തോത്തെ താഴക്കുടി
നമ്മളിപ്പങ്ങീനെ പോന്നേരത്ത്
മ്മള വിളിച്ചും കയറ്റപാറുണ്ട്
മ്മളകെട്ട്പണംതരുവെ
ഇനിയുമ്മക്കാര് തരുവാനാനെ
കുറുപ്പിന്റെ കഴപ്പ്ണി തീരപാനായി
ഒറ്റച്ചെവിടാലെ കേട്ടകുങ്കി
ചൂല് വഴിയോട്ടും ചാടുന്നോള്
പാഞ്ഞപ്പടിക്ക്തായ തുള്ളുന്നല്ലൊ
പാലക്കാട്ടേര്യുള്ള പട്ടമ്മാറെ
എന്ത്പറഞ്ഞത് പട്ടമ്മാറെ
പകരംപറഞ്ഞല്ലൊ പട്ടമ്മാറ്
കാവിലെ ചാത്തോത്ത് കുങ്കിയമ്മോ
ഞാള്ഞാളെ വേദന പറഞ്ഞതാനെ
എന്തൊരു വേദന പട്ടമ്മാറെ
നേരായവണ്ണം പറഞ്ഞെങ്കില്
നാലാള്ക്കെട്ട്പണംതരുവെ
കഞ്ഞിക്കരിയും തരുന്നുണ്ടല്ലോ
നേരായവണ്ണം പറയുന്നോല്

1 ഊട്ട്മടം=ഊട്ട്പുര

ഇരുട്മലം കൊയിലോംതമ്പുരായൻ
കറുപ്പിനകല്ലറേൽ പൂട്ടീട്ടണ്ട്
[1]കഴപ്പുണികുററാടത്തീരപ്പാനായി
പട്ടമ്മാറക്കൂട്ട്ന്ന് കുഞ്ഞിരാമങ്കി
നാലാള്ക്കെട്ട്പണംകൊടുത്ത്
കൂട്ടാൻ [2]കരിച്ചുള്ള് വെള്ളേരിക്ക
കഞ്ഞിക്കരിയും കൊടുക്ക്ന്നല്ലൊ
ഓലപ്പറഞ്ഞിററയച്ചുട്ട്ന്ന്
പടിതുള്ളിപ്പോരന്ന് കുഞ്ഞിക്കങ്കി
അപ്പാച്ചലാടുന്നം പാഞ്ഞുട്ടിററ്
കേക്കൻമലക്കല്ലെ പോരുന്നത്
കേക്കൻമലക്കങ്ങനെ ചെല്ലുന്നേരം
കേക്കൻമലയില് മലംകൊറത്തി
കേക്കൻമലയില് കൊറവനമാന്
ഓല് വയനാട്ടിൽ പോയിക്കല്ലൊ
ചൂരല്കൊത്താപ്പാനം പോയിക്കോല്
ചോദിക്കുന്നോമന കുഞ്ഞിക്കങ്കി
കേക്കൻമലയില് കൊറത്തിപ്പെണ്ണേ
കേക്കൻമലയില് മലംകൊറത്തി
ഓളിപ്പോളേടുത്തേൽ പോയെൻെറടോ
പകരംപറഞ്ഞ് കുറത്തിപ്പെണ്ണ്
ഒന്നിപ്പം കേൾക്കണോ തമ്പുരാട്ട്യേ
എൻെറതൻെറച്ചനമമ്മയുമാന്
ഓലവ്വയനാട്ടിൽ പോയിക്കോള്ള്യേ
ചൂരല് കൊത്താപ്പാനം പോയിക്കല്ലോ
പകരംപറഞ്ഞല്ലൊ കുഞ്ഞിക്കങ്കി
കേക്കൻമലയിൽ കുറത്തിപ്പെണ്ണേ
ഇൻെറതൻെറമ്മേൻെറ ചേലയാന്

1 കഴപ്പുണിയുടെ എല്ലാം പ്രവൃത്തിയും തീരാറായി
2 കരിച്ചുള്ള്=വളരെ ഇളയ (മൂപ്പില്ലാത്ത)

ഇൻെറതൻെറമ്മേൻെറ [1]കൂട്യംവടിം
ഇരുപത്തൊന്നുള്ളൊരു കോഴ്യാനല്ലോ
മൂന്നംപൊറുത്തിററന്നാലിനോട്
ശീലയും കൂട്യം ഞാനെത്തിച്ചോളും
വേഗമെടുത്തുകൊടുത്തുപെണ്ണ്
ഇരുപത്തൊന്നുള്ളൊരു കോഴ്യാനല്ലോ
കോഴയും ചാടികൊടുത്തുപെണ്ണ്
ഒന്ന്പാഞ്ഞൊന്ന് നടന്നോണ്ടിററ്
കാവിലെ ചാത്തോത്തിങ്ങെത്ത്യോണ്ടിററ്
ചേലയുടുക്ക്ന്ന് കുഞ്ഞിക്കങ്കി
ഒട്ടുചേലകൊണ്ടോളുടുത്തോള്ന്ന്
ഒട്ടുചേലകൊണ്ടവളുത്തരീയവുംകെട്ടി
കാവിലച്ചാത്തോത്തല്ലമ്പാടീന-
ഉത്തരീയം കെട്ട്യല്ലോള്ട്ടോള്ന്ന്
ഉറുമിപലിശ്യോള് കൂട്ടേലാക്കി
ഒന്നൊരുപൊതിക്കെട്ടും വെക്കന്നോള്
ഉറുമീൻെറമീത്യോള് വെച്ചോള്ന്ന്
[2]കുറത്ത്യായിപോരുന്നേ കുഞ്ഞിക്കങ്കി
കൊറത്തീൻെറ നല്ല വടിയുമുണ്ട്
അന്നടത്താലെ നടന്നുട്ടിററ്
ചന്ദനച്ചോലേലെ തായക്കീഞ്ഞ്
കണ്ണാലെ കണ്ടല്ലോ കുഞ്ഞ്യങ്കമ്മ
പാഞ്ഞപ്പടിക്കലും ചെല്ലന്നല്ലോ
കേക്കെങ്ങൊന്നുള്ള വനകുറത്തി
[3]ഈലോടെ വായെ വനങ്കുറത്തി
വിളിച്ച്പറഞ്ഞ് വനങ്കുറത്തി
എനക്ക്വരുവാനും നേരംപോരാ
ഇന്നലെ രാത്രിയങ്ങാണിപ്പോള്
എൻെറ കൊറവനും ഞാനുംകൂടി
ഞാളിക്കൊറച്ചൊന്നെടങ്ങേത്ത്യോണ്ടിററ്

---

1 കൂട്യംവടീം=കൂടയും വടിയും
2 കുറത്ത്യായി=കുറത്തിയായി 3 ഈലോടെ=ഇതിലെ

ഏന്റെകുറവനെ കാണുന്നില്ല
കൊറവന്റെ ചോറുണ്ടിക്കുട്ടയില്
ചോറുംകൊണ്ടിങ്ങ് നടക്ക്ന്ന്ഞാനെ
അയിന്മയക്കില്ല വനംകൊറത്തി
വേഗത്തില്പോകാം വനംകൊറത്തി
ഒത്തത്പറഞ്ഞേത്യങ്കിലാനിപ്പള്
പട്ടുചരടിമ്മേലൊററപ്പൊന്ന്
സമ്മാനം ഞാനോതരുന്ന്ണ്ടല്ലൊ
പറയുന്നല്ലന്നേരം വനങ്കുറത്തി
വേഗം [1]കയികാട്ടീ തമ്പുരാട്ടി
പോവ്വാൻ വഴക്കേണ്ടെനക്കിന്നോളി
വേഗംകയികാട്ടി കുഞ്ഞ്യുങ്കമ്മ
കൈനോക്കിലക്ഷണം പറയുന്നല്ലൊ
ചന്ദനച്ചോലേലെ തമ്പുരാട്ടി
കടത്തുവൈനാട്ടെ പടനായര
ഇരുട്ടുമലംകൊയിലോം തമ്പുരാന്
ങ്ങള്ചതിച്ചും കൊടുത്തിട്ടുണ്ട്
ചന്ദനച്ചോലേലെ തമ്പുരാട്ടി
ഇര്ട്മലംകൊയിലോം മാള്യേമ്മല്
[2]അമ്യായിരിക്ക്വാനും യോഗമുണ്ട്
നിത്യംപതുപ്പുത്തുകത്തിക്ക്വാനും
ആഴ്ചേല്കോടി മുറിപ്പിക്വാനും
അതിനൊരുയോഗം ഞാൻ കാണ്ന്ന്ണ്ട്
ഒത്തത്പറഞ്ഞ് വനംകുറത്തി
പട്ട്ചരടിമ്മേലൊററപ്പൊണ്ണ്
കൊറത്തിക്ക് സമ്മാനംകൊടുത്തോള്ന്ന്

---

1 കയികാട്ടീ=കൈ കാട്ടുവിൻ

2 അമ്യായിരിക്കാനും=അമ്മയായി ഇരിക്കുവാനും (കെട്ടിലമ്മയാകുവാൻ എന്നർത്ഥം)

വേഗംപുറപ്പെട്ട് പോരുന്നല്ലൊ
അന്നാടത്താലെ നടന്നുട്ടിററ്
ഇര്ട്മലംകൊയിലോം [1]തായക്കീഞ്ഞ്
മണ്ടിനടന്ന് വനങ്കുറത്തി
അത്തന്നെകണ്ടല്ലൊ തമ്പുരായൻ
ഏഴ്തട്ടം ഗോപുരമാളൃമ്മന്ന്
അരുളിച്ചെയ്യിയുന്നത്തമ്പുരാന്റെ
ഇര്ട്മലംകൊയിലോം നായമ്മാറെ
[2]കേക്കെഞ്ഞൊന്നള്ള വനങ്കുറത്തി
ബന്ധപ്പെട്ടങ്ങനെ പോന്നത്കണ്ടോ
[3]കുറത്തീന്യങ്ങീലെ വിളിക്കീനെടോ
ഇര്ട്മലംകൊയിലോം നായന്മാറ്
കൊറത്തീനപോയി വിളിക്ക്ന്നല്ലൊ
പറയുന്നല്ലോമന വനങ്കുറത്തി
ഇര്ട്മലംകൊയിലോം നായമ്മാറെ
കൊയിലോത്ത്കയറാനും നേരംപോരാ
ഇന്നലെ [4]രാത്തിര്യങ്ങാണിപ്പോള്
എന്റെകൊറവനും ഞാനുംകൂടി
വാക്ക്പറഞ്ഞങ്ങെടഞ്ഞ്പോയി
എന്റെകൊറവന കാണുന്നില്ല
കൊറവനനോക്കി നടക്ക്ന്ന്ഞാന്
കൊറവന്റെ ചോറ്ണ്ടിക്കുട്ടയില്
കേട്ടോണ്ട്പോന്നല്ലോ നായമ്മാറ്
തമ്പുരാനെ ചെന്നല്ലറിയിക്ക്ന്ന്
കൊറത്തിക്ക് കയറാനും നേരംപോരാ

---

1 തായക്കീഞ്ഞ്=താഴെ ഇറങ്ങി
2 കേക്കെഞ്ഞൊന്നള്ള=കീഴക്കെഞ്ഞൊന്നള്ള
3 കുറത്തീന്യങ്ങീലെ=കുറത്തിയെ ഇതിലെ
4 രാത്തിരി=രാത്രി

ഓളകൊറവനം ഓളുംകൂടി
കൊറച്ച്യോര്‌വാക്ക് പറഞ്ഞോണ്ടിററ്
തമ്മിലെടഞ്ഞും പറഞ്ഞ്യോയിററ്
കൊറവനൊരുത്തേലും കാണ്ന്നില്ല്യ
കൊറവനനോക്കി നടക്കന്നോള്
കൊറവൻെറചോറ്ണ്ട് കൂട്ടയില്
അരുളിച്ച്യെയ്തപ്പോളത്തമ്പുരായൻ
വേഗംതാനങ്ങനെ പോവാവാംക്ക്[1]
ഒത്തെത്കൊറത്തി പറഞ്ഞെങ്കില്
പട്ടചരട്ടമ്മലൊററപ്പൊന്ന്
ഞാനിപ്പവാംക്ക് കൊട്ടക്ക എന്ന്
ചെന്ന്പറയീനെ നായമ്മാറെ
ചെന്ന്പറഞ്ഞല്ലൊ നായമ്മാറ്
അത്തുരംവാക്കൊന്ന് കേട്ടോണ്ടാലെ
ഇരുട്മലംകൊയിലോം ചെല്ലുന്നോള്
കൊറത്തി പടികേരിചെല്ലുന്നേരം
ഏഴ്തട്ടംഗോപുരമ്മാളേ്യമ്മന്ന്
അരുളിച്ച്യെയ്യുന്നുണ്ടത്തമ്പുരായൻ
ഒത്തെത്പറയേപാ വനങ്കറത്ത്യേ
ഒത്തെത്പറഞ്ഞെങ്കിലാനിപ്പോള്
പട്ടചരട്ടമ്മലൊററപ്പൊന്ന്
[2]ഇന്ക്കിന്ന് ഞാനൊതരുന്ന്ണ്ടല്ലൊ
പറയുന്നുണ്ടോമന വനങ്കറത്തി
ഇരുട്മലംകൊയിലോം നാട്ടവായിച്ചേ
കൈനോക്കിലക്ഷണം പറയും ഞാനെ
അത്തുരംവാക്കത് കേട്ടോണ്ടാരെ
മാളികപ്പടികീഞ്ഞ് പോരുണല്ലൊ
കൊറത്തീൻെറമുമ്പിലും ചെന്നോള്ന്ന്

---

1 പോവാവാംക്ക്=പോകാം+അവാക്ക് 2 ഇന്ക്ക്=നിനക്ക്

കൈകാട്ടിത്തന്നെ കൊടുക്ക്ന്നല്ലൊ
കൈനോക്കിലക്ഷണം പറയുന്നോള്
ഇര്ട്മലംകൊയിലോത്താന്പോളി
നാലാനവെള്ളാനക്കുട്ട്യേണ്ടന്നാം
ഒരാനവീണ് പടിഞ്ഞ്പോയി
ഒരാനവിററം മടിച്ചീലകെട്ടി
ഒന്ന്യാര്വെള്ളാന കുട്ടിയാന്
ആനമദിച്ചാന കാട്ടുംകേരി
[1]പിന്ന്യാര്വെള്ളാനകുട്ട്യുണ്ടായ്ററ്
കടത്തുവൈനാട്ടെ പടനായര്
[2]ഓനിപ്പംകട്ടോണ്ട് പോയിററാന്
ചൊവ്വക്കാരൻ മൂസ്സക്കേയിക്കാന്
സമ്മാനംവെച്ചല്ല്യകള്ളനാന്
അയ്യോര്കള്ളനെങ്ങാന്പോള്ള്യ
കല്ലേറലിട്ടുട പൂട്ടീക്ക്ണ്ട്
കഴപ്പണിക്കററം തീര്ന്ന്ണ്ട്
നാളെത്തേരിന്നേരമാവുന്നേരം
ഓന്ന്യപ്പംതൂക്കിയൊഴിക്കുമല്ലൊ
കൊയിലോത്തും ദോഷങ്ങനെതട്ടേപ്പാല്ലുള്ളൂ
തമ്പ്രാനും ദോഷങ്ങനെ തട്ടെപ്പാല്ലുള്ളൂ
അയ്യോര് [3]ദോഷാടത്തീരണ്ടീക്കി
കള്ളനെ[4]കീച്ചിപ്പം കൊണ്ടോന്നിററ്
കള്ളന്ചോറ് കൊടുക്കപവേണം
കള്ളൻ [5]വെയിച്ചേന്റെ ബാക്കിച്ചോറ്

---

1 പിന്ന്യരു=പിന്നെ+ഒരു
2 അവൻ കട്ടുകൊണ്ടുപോയിട്ട്
3 ദോഷാടത്തീരണ്ടീക്കി=ദോഷം തീരേണമെങ്കിൽ
4 കീച്ചിപ്പം=ഇറക്കി+ഇപ്പോറം
5 വെയിച്ചേന്റെ=തിന്നതിന്റെ

എന്റെകൊറച്ചെക്കനൊന്ന്പോളീ
ചെക്കനിനിപ്പുങ്ങനെ കൊടുത്തെങ്കില്
എന്നാലിദ്ദോഷംങ്ങനെ തീരുമല്ലൊ
അത്തരംവാക്കങ്ങനെ കേട്ടുമ്പൊ
[1]പട്ടാങ്ങം നേരത്തത്തമ്പുരാംഎ
കല്ലറപോയിത്തൊറക്ക്ന്നല്ലൊ
ഒതേനനെ കീച്ചല്ലെകൊണ്ടപര്ന്ന്
കല്ലറക്കോനാലിര്ത്ത്ന്നല്ലൊ
എലവെച്ചും ചോറ്കൊട്ക്ക്ന്നല്ലൊ
ഒതയനനച്ചോറ് [2]കൊയക്ക്ന്നേരം
കേക്ക്ന്ന്വന്ന വനങ്കുറത്തി
അമ്പാടിനന്നള്ളിക്കരയിച്ചല്ലൊ
അമ്പാടിക്കുഞ്ഞൻ കരയുന്നേരം
പട്ടുവാഴത്തോട്ടത്തില് നോക്കുന്നേരം
കാവിലെചാത്തോത്തെ കുഞ്ഞിക്കുങ്കി
അമ്പാടിക്കുഞ്ഞനങ്ങൊന്നിപ്പള്
മടിയില് [3]വെച്ചാട്യര്ന്നത്കണ്ട്
കയ്യിലെചോറ് കൊടഞ്ഞൊതേനൻ
അരുളിച്ചെയ്തപ്പളത്തമ്പുരായൻ
തച്ചോളെല്ല്യോമന കുഞ്ഞ്യോതേനാ
എന്താനിച്ചോറ് [4]ബെയിക്കാഞ്ഞത്
പകരംപറഞ്ഞല്ലൊ കുഞ്ഞൊതേനൻ
ചെറിയന്നെട്ടുക്കം വയററ്[5]നൊമ്പലം
എനിക്കിന്നിച്ചോറ് ബെയിച്ചൂടാലൊ

---

1 തമ്പുരാൻ സത്യമാണെന്നു വിചാരിച്ചു
2 കൊയക്കുക=കുഴയ്ക്കുക
3 വെച്ചാട്യര്ന്നത്കണ്ട്=വെച്ച് അവിടെ ഇരുന്നത് കണ്ട്
4 ബെയിക്കാഞ്ഞത്=തിന്നാഞ്ഞത്
5 നൊമ്പലം=വേദനം

അരുളിച്ചെയ്യിയുന്നതമ്പുരായൻ
ചോറിങ്ങെടുത്തിററെ കുഞ്ഞ്യോതേനാ
ചോറുമെലയുമെടുത്തിററാന്
[1]കൊറച്ചെക്കന് കൊണ്ടക്കൊടുക്കെൻേറടോ
ചോറ് എലയുങ്ങെടുത്തൊതേനൻ
കൊറച്ചെക്കന് കൊണ്ടക്കൊടുക്കുന്നല്ലൊ
ചോറു [2]എലയപ്പാട വെക്കുന്നേരം
ക്രൂട്ടവലിച്ചിററങ്ങാനിപ്പോള്
ഒതേനൻ മുമ്പില് വെച്ച് കുങ്കി
ക്രൂട്ടവലിച്ചോള് [3]വെകപ്പംചെയ്ത്
കയ്യാമെടുത്തൂട്ടെ കുഞ്ഞിക്കുങ്കി
കയ്യാമംകുങ്ക്യങ്ങെടുത്തൂട്ടമ്മം
കാലാമൊതേനനെടുത്തുട്ടല്ലൊ
കാലാമൊതേനനെടുത്തോണ്ടാലെ
ക്രൂട്ടേന്നുരുമിവലിച്ചെടുത്ത്
ക്രൂട്ടേന്നുരുമി വലിച്ചോണ്ടാരേ
തച്ചോളി ചുമടൊന്ന് വെച്ചോള്ന്ന്
എടംപിരി വലംപിരി [4]വീത്തുട്ടല്ലൊ
പാഞ്ഞല്ലെ മാള്യേമ്മല് കാര്യേടന്ന്
കണ്ടേനകണ്ടേന കൊത്ത്ന്നല്ലൊ
പട്ടുവാഴതോട്ടത്ത് [5]കേര്യപോലെ
തിരിഞ്ഞുംമറിഞ്ഞപ്പല്ലങ്ങാഞ്ഞ്യോടന്ന്
ഒക്കെയുമോനാടത്തിറ്ത്തേരെ

---

1 കൊറച്ചെക്കന്ന്=കുറവച്ചെക്കന്ന്
2 എലയപ്പാട=ഇലയും അവിടെ
3 വെകപ്പംചെയ്ത്=വെക്കുകയും ചെയ്തു
4 വീത്തുട്ടല്ലൊ=വീശിയല്ലൊ
5 കേര്യപോലെ=കയറിയതുപോലെ

ഉപ്പ്ചെരട്ടയതാത്ത്യായിട്ടും
[1]ചോട്ടാളാറക്കൂട്ടിട്ട്കെട്ടിക്ക്ന്ന്
മാണിക്കോത്തും ദൂരംകെട്ടിച്ചല്ലൊ
അമ്പാടിക്കഞ്ഞന്ന്യങ്ങക്കല്‌വെച്ച്
കുങ്കീന്ന്യങ്ങൊപ്പരംക്കൂട്ടിക്കൊണ്ട്
അന്നാടത്താലെ നടന്നൂട്ന്ന്
അന്നാടത്താലെ നടന്നൂട്ടിററ്
ചന്ദനച്ചോലേലെ താഴക്കൂടി
ചന്ദനച്ചോലേലെ താഴെത്തൂമ്മം
കണ്ണാലെകണ്ടല്ലൊ കുഞ്ഞ്യൂങ്കമ്മ
ഒതയനനക്കണ്ടിട്ടും കാണാവുമ്മം
പായ്ന്നൊളിക്ക്ന്ന് കുഞ്ഞ്യൂങ്കമ്മ
ചന്ദനച്ചോലയിൽ പാഞ്ഞ്കേരി
പായേണ്ടൊളിക്കേണ്ടരും [2]കൂത്തിച്ച്യേ
ഓളയും കൊത്ത്യാടകൊന്നോള്ന്ന്
തിരിഞ്ഞും മറിഞ്ഞ്യാല്ലുങ്ങാഞ്ഞൂട്ന്ന്
തിരിഞ്ഞും മറിഞ്ഞ്യാല്ലുങ്ങാഞ്ഞൂട്ടിററ്
ഉപ്പ്ചെരട്ടയതാത്ത്യായിട്ടും
ചോട്ടാളറക്കൂട്ടീങ്ങ്കെട്ടിക്ക്ന്ന്
കുങ്കീനമുമ്പില് നടത്തിക്ക്ന്ന്
അമ്പാടീനക്കില് തട്ടിക്കൊണ്ട്
കാവിലും ചാത്തോത്തിങ്ങെത്ത്യൂട്ന്ന്.

---

1 ചോട്ടാളർ=ചുമടെടുക്കുന്നവർ
2 കൂത്തിച്ചി=തേവടിശ്ശി

5

# എടച്ചേരിത്തോട്ടത്തിൽ കുഞ്ഞിക്കേളപ്പൻ

എടച്ചേരിതോട്ടത്തില് കുഞ്ഞൻരൈരു
പാറക്കടവ്വാണ കുഞ്ഞൻവില്ല്
മതിലൂർഗ്ഗുരുക്കളെഴ്ത്ത്പള്ളീല്
രണ്ടാളുംതന്ന്യങ്ങനെ പോരുന്നല്ലൊ
ചോദിക്കുന്നന്നേരം കുഞ്ഞൻരൈരു
പാറക്കടവ്വാണ വില്ലുവോട്
താമരമുല്ലകുത്ത്യ പൊന്നെഴുത്താണി
എഴുത്താണിമാറേപാമ്മള് കുഞ്ഞൻവില്ല്
ചോദിക്കുന്നന്നേരം കുഞ്ഞൻവില്ല്
നിൻറച്ഛൻപണ്ടെടേൻറൽ തന്നിട്ടുണ്ടോ?
തോട്ടോംരയിരു എന്ന കുഞ്ഞനാനെ
വലത്തെചെകിട്ടിനടികൊട്ത്ത്
വലത്തെചെവിട്പൊട്ടി ചോരവന്ന്
പാറക്കടവ്വാണ കുഞ്ഞൻവില്ല്
കുഞ്ഞൻകരഞ്ഞോണ്ടും പോരുന്നല്ലൊ
പാറക്കടവിന് ചെല്ലുന്നേരം

പാറക്കടവ്വാണ വാഴുന്നോറ്
ഓറപ്പടിക്കല് ഉണ്ടപ്പോള്
വില്ലുകരഞ്ഞോണ്ടും ചെല്ലുന്നേരം
ചോദിക്കുന്നോമന വാഴുന്നോറ്
എന്തിന്കരയുന്ന് കുഞ്ഞൻവില്ലേപാ
[1]ഗുരിക്കളാററംനിന്നെ അടിച്ചോഎടോ
പറയുന്നല്ലന്നേരം കുഞ്ഞൻവില്ലു
ഗുരിക്കളടിച്ചാക്കരയണോപ്പാ
തോട്ടോംരയിരു ചെയ്യുത്കണ്ടോ
എന്തിനടിച്ചതേ കുഞ്ഞൻവില്ലേപാ
എന്നോടോനങ്ങിനെ ചോദിച്ചല്ലോ
താമരമുല്ലകുത്ത്യ പൊന്നെഴുത്താണി
എഴുത്താണിമാറെറപ്പാമ്മള് കുഞ്ഞൻവില്ലേപാ
അന്നേരംഞാനങ്ങിനെ ചോദിച്ചല്ലോ
നിൻറച്ഛൻപണ്ടേൻറൽ തന്നിട്ടുണ്ടോ?
അത്പറഞ്ഞിററടിച്ചതെന്ന
പകരംപറഞ്ഞല്ലൊ വാഴുന്നോറ്
തോട്ടോംരയിരു ഇൻെറകാരണോനേ
അതിനൊരുകുറവില്ലെ കുഞ്ഞൻവില്ലെപാ
ആനമനസ്സിൽ കരുതിയപോലെ
അതുംമനസ്സിൽ കരുതിയവര്
തോട്ടാംരയിരു വരുന്നുണ്ടല്ലൊ
ചോദിച്ചല്ലന്നേരം നമ്പിയാര്
തോട്ടത്തിലോമന കുഞ്ഞൻദയിരേപാ-
ഇന്ന്എഴുത്തങ്ങിനെ ഉണ്ടായില്ലെ
അപ്പൊപറഞ്ഞല്ലൊ കുഞ്ഞൻദയിരു
എടച്ചേരിതോട്ടത്ത് കുഞ്ഞ്യമ്മോമാ
ഇന്നിങ്ങെഴുതീക്കെ കുഞ്ഞമ്മോമാ

1 ഗുരിക്കളാററം=ഗുരുക്കളോ മററോ

പാറക്കടവത്തെ കുഞ്ഞൻവില്ല .
ഞാളിക്കൊറച്ചൊന്നെടഞ്ഞമ്മോമാ
എന്തായീനോമനകുഞ്ഞൻരൈരേപ്പാ
പാറക്കടവത്തെ വില്ലവോട്
വില്ലവോട് ഞാനങ്ങനെചോദിച്ചല്ലോ
താമരമല്ലകുത്ത്യ പൊന്നെഴുത്താണി
എഴ ത്താണിമാറേപ്പാമ്മള് കുഞ്ഞൻവിലേപ്പാ
അന്നേരംവില്ല പറഞ്ഞെന്നോട്
നിൻറച്ഛൻപണ്ടെന്‌േറല് തന്നിട്ടുണ്ടോ?
അതങ്ങനെ വില്ലപറഞ്ഞനേരം
വലത്തെചെവിട്ടിനടിച്ച്ഞാനം
വലത്തെചെവിട്പൊട്ടി ചോരവന്ന്
പകരംപറഞ്ഞല്ലൊ നമ്പിയാറ്
എനക്ക്കയിയല്ലെ കുഞ്ഞാങ്ങളെ
നിങ്ങളിത്തോട്ടത്തിത്തീരുംകാലം
ഞാനിന്നിത്തോട്ടത്തിലിരിപ്പില്ലാലൊ
പാറക്കടവ്വാണ വാഴുന്നോറ്
ചോരക്കരികണ്ണൻ വാഴുന്നോറ്
ഇന്നല്ലവാഴുന്നോറ് കൊതിച്ചതെടോ
എടച്ചേരിതെങ്ങുംതലകണ്ടിററ്
ആനകരിമ്പിന് കൊതിച്ചപോലെ
എന്തെങ്കിപ്പിലായീനെ കുഞ്ഞങ്ങളെ
ആടക്കുറഞ്ഞൊന്ന് പാറത്താറെ[1]
[2]കൊളവായിഅമ്മ മരിച്ചിക്കല്ലൊ
[3]കണ്ണുക്കിന് തന്ന്യങ്ങനെപോകവേണം
തോട്ടത്തിൽ കേളപ്പനാനിപ്പള്

1 കുറച്ചുദിവസം കഴിഞ്ഞശേഷം
2 കൊളവായി=ഒരു വീട്ടുപേര്
3 കണ്ണുക്ക്=കണ്ണൊഴുക്ക്, മരിച്ച വീട്ടിൽ പോകുന്ന സമ്പ്രദായം

കൊളവായി കണ്ണക്കിന്പോരന്നല്ലൊ
പാതിപെരുവഴിക്കെത്തുന്നേരം
പാറക്കടവത്തെ വാഴന്നോറും
എമ്മിഞ്ഞിക്കങ്കനടിയോടിയും
പടിഞ്ഞാറ്ന്ന് കിഴക്കോട്ട്വരുന്നവല്ലൊ
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
എടച്ചേരികണ്ണാ പൊകണാരിയെ
വാഴ്ന്നോറ്പെരുവഴി തെറ്റേകില്
ഞാനുംപെരുവഴി തെറ്റുംകണ്ണാ
വാഴന്നോറ് തലേക്കെട്ടെട്ടത്തെങ്കില്
ഞാനും തലേക്കെട്ടെട്ടക്കമെടോ
എമ്മിഞ്ഞിക്കങ്കനടിയോടിയും
ഓനത്തലയിൽ കെട്ടെട്ടത്തെങ്കില്
[1]ഞ്ഞും തലേക്കെട്ടെട്ടത്തോ കണ്ണാ
അങ്ങിനപറഞ്ഞോലട്ടത്തെത്ത്യല്ലോ-
നെഞ്ഞോട്നെഞ്ഞൊപ്പം ചേരപ്പാനായെ
പറയുന്നല്ലന്നേരം വാഴന്നോറ്
എടച്ചേരിതോട്ടത്ത് കുഞ്ഞ്യേളപ്പാ
ഇന്റെ [2]തൊടരിലെ കത്തികൊണ്ട്
എന്റെ [3]വാരിപ്പാകം പോവപ്പായിനും
പകരംപറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
വാഴന്നോര്തൊടരിലെ കത്തികൊണ്ട്
എന്റെവാരിപ്പാകം പോവപ്പായിനും
അന്നേരംചോദിച്ച് വാഴന്നോറ്
നമ്മളിലേതൊപ്പാരു് ഭേദമില്ലെ?
അന്നേരംചോദിച്ച് കുഞ്ഞ്യേളപ്പൻ

---

1 ഞ്ഞും=നീയും

2 തൊടര്=അരഞ്ഞാൺ

3 വാരിപ്പാകം=വാരിഭാഗം

നമ്മളിലെന്തോര് ഭേദമാണ്
പിള്ള്യാരിപെററമോൻ വാഴന്നോറ്
അക്കമ്മെപെററമോൻ ഞാനാനല്ലോ
മറേറതുംഭേദേല്ല്യേ കുഞ്ഞ്യേളപ്പാ
മററിപ്പളെന്തൊര് ഭേദമാന്
മലവരായ്വാഴ്ന്നോക്കേറേങ്കില്
കടല്വരായ്തോട്ടത്തിലമ്മാമന്ന്
മറേറതുംഭേദേല്ല്യേ കുഞ്ഞേളപ്പാ
മററിപ്പളെന്തൊര് ഭേദമാന്
വിത്തേറുംപാറക്കടവത്തെങ്കി
നെല്ലേറും തോട്ടത്തിലമ്മാമന്ന്
മറേറതുംഭേദേല്ല്യേ കുഞ്ഞ്യേളപ്പാ
മററിപ്പളെന്തൊര് ഭേദമാന്
പൊന്നേറും പാറക്കടവത്തെങ്കി
പണമേറും തോട്ടത്തിലമ്മോമന്ന്
പറയുന്നല്ലന്നേരം വാഴന്നോറ്
ഇരിക്കട്ടെരിക്കട്ടെ കുഞ്ഞേളപ്പാ
യോഗംവിധിയെനക്കുണ്ടെങ്കില്
ഞാനിൻെറതോട്ടത്തില് വന്നോളപ്പല്ലോ
പകരംപറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
പാറക്കടവത്തെ വാഴന്നോറെ
നല്ലോണംതോട്ടത്തില് വന്നെങ്കില്
ആലശ്ശേരില്ലം മൊയിലകത്ത്
സദ്യയും സവ്വാണിക്കൂട്ടിച്ചോളാം
തോന്ന്യാണംവാഴന്നോര് വന്നെങ്കില്
ഉണ്ടയുംതിന്നാം മരുന്നുംതിന്നാം
അന്നേരംചോദിച്ച് വാഴന്നോറ്
ഉണ്ടയിച്ചക്കര ഉണ്ണേളപ്പാ

പകരംപറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
തിന്നാലറിഞ്ഞൂടെ വാഴുന്നോറെ
തമ്മില്പറഞ്ഞോലെടഞ്ഞുംപോയി
കേളപ്പൻ തോട്ടത്തിപോരുന്നല്ലൊ
തോട്ടത്തില് നമ്പ്യാര് ചോദിക്ക്ന്ന്
എടച്ചേരിതോട്ടത്ത് കുഞ്ഞ്യേളപ്പാ
ആളേറക്കൂടീനോ കുഞ്ഞ്യേളപ്പാ
[1]നെല്ലേറളന്നിക്കോ കുഞ്ഞ്യേളപ്പാ
പകരംപറയുന്ന് കുഞ്ഞ്യേളപ്പൻ
എടച്ചേരിതോട്ടത്ത് നേരമ്മാമാ
പാറക്കടവത്തെ വാഴുന്നോറും
ഞാള് കൊറച്ചൊന്നെടഞ്ഞമ്മാമാ
എന്തിനെടഞ്ഞത് കുഞ്ഞ്യേളപ്പാ
വർത്താനംപോലെ പറഞ്ഞ്യേളപ്പൻ
പറയുന്നല്ലന്നേരം നമ്പിയാറ്
ഓമനത്തോട്ടത്തി കുഞ്ഞ്യേളപ്പാ
എടച്ചേരിതെങ്ങിൻതല കണ്ടിററ്
ഇന്നല്ലവാഴ്ന്നോറ് കൊതിച്ചതെടോ
ആനകരിമ്പിന് കൊതിച്ചപോലെ
ചോരക്കരികണ്ണൻ വാഴുന്നോറ്
എടച്ചേരിക്കെട്ട് കടകേപല്ലുള്ളു
എന്തെങ്കിലായിനേ കുഞ്ഞങ്ങളെ
ആടക്കറഞ്ഞൊന്ന് പാറത്തേരെ
എടച്ചേരിതോട്ടത്ത് കുഞ്ഞ്യേളപ്പൻ
ഓനപ്പടിക്കലും നിന്നേരത്ത്
ചോദിക്കുന്നോമന കുഞ്ഞ്യേളപ്പൻ
എടച്ചേരികണ്ണാ പോക്ണാരിയെ
തുറ്റാടൻചാരുത കുന്ന്മ്മല്

---

1 നെല്ലേറളന്നിക്കോ=നെല്ല് ഏറെ അളന്നിരിക്കുന്നോ?

ആളേറെക്കൂടീക്കുകുന്ന്മ്മല്
വാക്കേററം കേക്ക്ന്നുകുന്ന്മ്മന്ന്
ചെവിടാലെകേട്ടല്ലൊ നമ്പിയാറ്
പറയുന്നുണ്ടന്നേരം നമ്പിയാറ്
ഓമനത്തോട്ടത്തിക്കുഞ്ഞ്യേളപ്പാ
ഇങ്ങോട്ട്വായെൻെറ കുഞ്ഞ്യേളപ്പാ
ചൊല്ലിത്തരട്ടെഞാൻ കുഞ്ഞ്യേളപ്പാ
[1]പറഞ്ഞ്യാണംഃകക്കണേ കുഞ്ഞ്യേളപ്പാ
തുറ്വാടൻ ചാരുതകുന്ന്മ്മല്
പാറക്കടവത്തെ വാഴുന്നോറ്
മുവ്വായിരംപണം കോഴപ്പണം
തുറ്വാടൻനമ്പിക്കുറുപ്പാനല്ലൊ
ഓറ്കൊട്ടക്കപാനങ്ങുണ്ടേളപ്പാ
കൊവ്വക്കല്ല്നമ്പിക്കുറുപ്പുംക്കൂടി
തുറ്വാടൻനമ്പിക്കുറുപ്പുംക്കൂടി
തുറ്വാടൻചാരുതകുന്നുമ്മന്ന്
തമ്മില്പോര് വെടിവെച്ച്യേളപ്പാ
തുറ്വാടൻനമ്പിക്കുറുപ്പാനല്ലൊ
ഓറിന്നപോര് വെടിയില്വീണുംപോയി
ഓറിന്നപ്പോര് വെടിയില്വീണോണ്ടിററ്
ഇന്നേക്കൊര്മൂന്ന് ദിവസമായി
[2]വറത്താനറിഞ്ഞീററ് വാഴുന്നോറ്
ശവവുംമ്പെലക്കി മുടീകുത്തീക്ക്
തുറ്വാടനോമന കുഞ്ഞിക്കുങ്കൻ
ഓനിന്നകുന്നുമ്മല് വന്നിററാന്
ശവമീന്നെടുത്ത് ദഹിപ്പിക്കുവാനും

1 പറഞ്ഞ്യാണം=പറഞ്ഞപോലെ

2 വറത്താനം=വർത്തമാനം

വാഴ്ന്നോറ്തന്ന്യങ്ങനെ [1]തമ്മേച്ചില്ല
ഏന്റെപണമിപ്പം കിട്ടാതണ്ട്
ശവമിന്നെട്ത്ത് ദഹിപ്പിക്കണ്ടാ
പാറക്കടവത്തെ വാഴ്ന്നോറ്
തുറ്റ്വാടൻചാരുത കുന്നമ്മന്ന്
കരിങ്കോഴിംമക്കളും കളിക്കുംപോർലെ
ഓറിപ്പവിട്ന്ന് കളിക്ക്ന്ന്ണ്ട്
തുറ്റ്വാടൻകുങ്കൻ വലഞ്ഞിക്കാട
അറിഞ്ഞുംഅറിയാണ്ടും കുഞ്ഞ്യേളപ്പാ
ഇഞ്ഞൊട്ടുംപോകല്ലെ കുഞ്ഞ്യേളപ്പാ
ഞ്ഞ്നക്കുന്നമ്മല് പോയാണ്ടാല്
പണത്തിന്[2]ജാമിയം നികപവേണം
അമ്മോമൻ കണാതകണ്ടിററാന്
വടക്ക്ഭാഗംകോണിതുള്ളി പാഞ്ഞ്യേളപ്പൻ
തുറ്റ്വാടൻചാരുത കുന്നമ്മല്
പാഞ്ഞങ്ങ്ചെന്നല്ലൊ കുഞ്ഞ്യേളപ്പൻ
കേളപ്പനങ്ങനെ കാണുന്നേരം
തുറ്റ്വാടനോമന കുഞ്ഞിക്കുങ്കൻ
ഓനപ്പിടിച്ചും കരയുന്നല്ലൊ
ഇന്റെമനസ്സ്നോടുണ്ടെങ്കില്
ശവമിന്നെടുത്ത് ദഹിപ്പിക്കേണം
മൃവ്വായിരംപണം കോഴപ്പണം
വാഴ്ന്നോറക്കങ്ങ് കൊടുകപാന്ണ്ട്
വാഴ്ന്നോറും ഞാനുമുരിയാട്ടല്ല
ഏങ്ങിനെപറയുന്നേ കുഞ്ഞിക്കുങ്കാ
ഞ്ഞ്ന്ന്ജാമ്യത്തിന് നിന്നെങ്കില്
ശവമിന്നെട്ത്ത് ദഹിപ്പിക്കേണം

---

1 തമ്മേച്ചില്ല=സമ്മതിച്ചില്ല

2 ജാമിയം=ജാമ്യം

തുവ്വാടൻചാരുതകുന്ന്മ്മന്ന്
നടന്ന്കളിക്ക്ന്ന് കുഞ്ഞ്യേളപ്പൻ
എമ്മാഞ്ഞിക്കങ്കനടിയോടിന
കേളപ്പനങ്ങനെ വിളിക്ക്ന്നല്ലൊ
എമ്മാഞ്ഞിക്കങ്കനടിയോടിയെ
ചെന്നിററ്ചോദിക്കേ വാഴ്ന്നൊറോട്
കേളപ്പൻ ജാമിയംനിക്കാമെന്ന്
ചെന്നിററ് ചോദിച്ചടിയോട്യാന്
മൂവായിരംപണം കോഴപ്പണം
ഓറിന്ന്ജാമിയം നിക്കമെന്ന്
കനകംതെളിഞ്ഞിക്ക് വാഴന്നോക്ക്
ചെന്ന്പറഞ്ഞേക്കടിയോടിയേ
ജാമിയക്കച്ചീട്ടെഴുതാൻ പറ
വന്ന്പറയ്ന്നടിയോടിയും
ജാമിയ കച്ചീട്ടെഴുതുവാനും
എടച്ചേരിത്തോട്ടത്ത് കുഞ്ഞ്യേളപ്പൻ
ജാമിയക്കച്ചീട്ടെഴുതുന്നല്ലൊ
എമ്മിഞ്ഞിക്കങ്കനടിയോടിയോ
ഓൻേറല്ത്തന്നെ കൊടക്ക്ന്നല്ലൊ
വാഴ്ന്നൊറേൽ കൊണ്ടക്കൊട്ക്ക്ന്നല്ലൊ
കച്ചീട്ടും [1]വാങ്ങ്യോറ് പോരുന്നല്ലൊ
ശവമിങ്ങെടുത്ത് ദഹിപ്പിക്ക്ന്ന്
അങ്ങനെ[2]കുറഞ്ഞാനം പാറത്താരെ
പാറക്കടവത്തെ വാഴന്നോറ്
പറയുന്നുണ്ടോമന വാഴന്നോറ്
പാറക്കടവത്തെ പട്ടമ്മാറെ
തോട്ടത്ത്പാട്ങ്ങള് പോകവേണം

---

1 വാങ്ങ്യോറ്=വാങ്ങി+ഓറ്. ഓറ്=അയാൾ

2 കുറഞ്ഞാനം=കുറച്ചുദിവസം

പാറക്കടവത്തെ കെട്ടിലമ്മ
ഒററപ്പ്രെവിടാലെ കേട്ടിക്കല്ലൊ
വാഴ്ന്നോറ്കാണാതെ കണ്ടിററാന്ന്
പട്ടമ്മാറേയങ്ങ് വിളിച്ചോള്ന്ന്
പാറക്കടവത്തെ പട്ടമ്മാറെ
തോട്ടത്തില്പാടിന് പോകണ്ടോലൊ
വാഴ്ന്നോറോടിങ്ങള് പറഞ്ഞേക്കിനേ
തോട്ടത്തില്പാട്ഞോള് പോയിക്കെന്ന്
പിറെറന്നാൾപുല്ല പുലരുന്നേരം
പാറക്കടവത്തെ കെട്ടിലമ്മ
ഓളിന്നത്തോട്ടത്തില് പോരുന്നല്ലൊ
ഓള്പടികേരി ചെല്ലുന്നേരം
ചോദിക്ക്ന്നോമന കുഞ്ഞൻദൈരു
പാറക്കടവ്വാണ നേരേട്ടത്തി
എന്ത്വറത്താനെ നേരേട്ടത്തി
ചോദിക്കന്നോമന കെട്ടിലമ്മ
കേളപ്പനെങ്ങ്പോയ് കുഞ്ഞൻദൈരേപാ
ഏട്ടനമ്മാള്യേമ്മലുണ്ടിട്ടപ്പോള്
മാളികപ്പടികേരി പോരുന്നോള്
ചോദിക്ക്ന്നന്നേരം കുഞ്ഞേള്യപ്പൻ
എന്ത്വറത്താനെ നേരേട്ടത്തി
ചോദിക്ക്ന്നന്നേരം കെട്ടിലമ്മ
തോട്ടത്തികേളപ്പാ കുഞ്ഞനെകേക്ക്
ഇഞ്ഞിന്നൊരത്തൻ മൊതലായിററ്
നാട്ടില്നികപാൻ നെലയില്ലാലൊ
പാറക്കടവത്തെ മാള്യേമ്മന്ന്
നിന്നെക്കൊണ്ടുള്ള സ്തുതികേളപ്പാ
ഇഞ്ഞെതൻെറ തോട്ടത്തില്തീരുംകാലം
തോട്ടത്തില്പാട് വരത്തിനീയും

പകരംപറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
തോട്ടത്തിലമ്മോമനോടാണിപ്പള്ള്
ഇഞ്ഞ്ചെന്ന് ചോദിക്ക്നേരേടത്തി
ഒര്കൂടത്തേങ്ങ ഉരിക്കട്ടേന്ന്
അമ്മോമൻററികത്തും ചെന്നവള്
എന്ത്വാത്താനെ കുഞ്ഞ്യങ്കമ്മേ
തോട്ടത്ത്കേളപ്പനാനിപ്പൊള്
ഓനുംചെയിതതറിഞ്ഞമ്മോമാ
തുവ്വാടൻകുങ്കനിങ്ങാനിപ്പൊള്
പണത്തിന്ജാമിയം [1]നിന്നേളപ്പൻ
പട്ടമ്മാറയിങ്ങ് അയക്കന്നാണ്
പകരംപറഞ്ഞല്ലൊ നമ്പിയാറ്
ഓനോട്ഞാപണ്ടും ബെലക്കിക്ക്ണ്ട്
[2]ഏഴ്കൂട്ട്യേം ഇഞ്ഞങ്ങുരപ്പിച്ചോളേ
ചെന്ന്പറഞ്ഞല്ലൊ കുഞ്ഞ്യങ്കമ്മ
ഏഴ്കൂടത്തേങ്ങ ഉരുപ്പിക്ക്ന്ന്
കേളപ്പൻ കൊപ്പരൊണക്കിക്ക്ന്ന്
ചൊവ്വക്കാരൻ മൂസ്സക്കേയിയുടെ
[3]പാണ്ട്യാലെക്കൊപ്പര കെട്ടിക്ക്ന്ന്
കെട്ട്ങ്കക്കട്ട്യാലിച്ചോനകൻെറ
ഓനടെപീട്യേക്കണ്ടെത്തുന്നേരം
പാറക്കടവത്തെ വാഴുന്നോറ്
കൊപ്പരപിടിച്ചങ്ങിനെ കൊണ്ടുപോയി
കെയ്യുംവാഴുന്നോറ് പിടിച്ചോള്ഞ്ഞ്
എടച്ചേരിതോട്ടത്തികുഞ്ഞ്യേളപ്പൻ
ഓനിന്ന്പയ്യുറങ്ങോട്ട് പോയിക്കല്ലൊ



---

1 നിന്നേളപ്പൻ=നിന്ന്+കേളപ്പൻ
2 ഏഴ് കൂടയിലുള്ള തേങ്ങയും നീ ഉരിപ്പിച്ചോ
3 പാണ്ട്യാലെ=പാണ്ടികശാലയിൽ

മുന്നന്തിപയ്യറങ്ങോട്ട് പാറത്തല്ലൊ
പല്ല്തിളക്ക്ന്ന് കുഞ്ഞ്യേളപ്പൻ
ഓമനത്തോട്ടത്തിലാനിപ്പോള്
പട്ടാളംവന്ന് നിറഞ്ഞ്പോയി
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
പയ്യറങ്ങാട്ടോമന കുഞ്ഞിച്ചീരേപാ
ഏടച്ചേരീന്ന്ണ്ട് വെടികേക്ക്ന്ന്
പകരംപറഞ്ഞല്ലൊ കുഞ്ഞിച്ചീരു
ഏടച്ചേരീന്നല്ല തലശ്ശേരീന്ന്
ഒന്നുംപറയല്ലെ കുഞ്ഞിച്ചീരേപാ
തോട്ടത്ത്പട്ടാളം കേരിപ്പോയി
[1]മായിലച്ചപ്പ് കരിപ്പൊടിയും
[2]വയ്യോട്ട്ചാട്ന്ന് കുഞ്ഞ്യേളപ്പൻ
പാഞ്ഞപ്പടിഞ്ഞാറേറൽ പോര്ന്നല്ലൊ
വെള്ളിപ്പട്ടകെട്ടിയ തോക്കെടുത്ത്
രണ്ടുണ്ടരണ്ട് തിറങ്ക്ലിട്ട്
വാങ്ങിനിറച്ചിങ്ങെടുത്തേളപ്പൻ
പടിതുള്ളിപായ്ന്ന് കുഞ്ഞ്യേളപ്പൻ
കേളപ്പൻ പടിതുള്ളിപായ്ന്നേരം
പയ്യറങ്ങോട്ടക്കമ്മ കുഞ്ഞിച്ചീരു
[3]പുടന്തലചുററിപ്പിടിക്കുന്നോള്
പിടിച്ചേനുംമീതെ കണ്ടരിഞ്ഞേളപ്പൻ
നിലയ്ന്നോരന്തം മറഞ്ഞോണ്ടിററ്
തോട്ടത്തിപ്പടിക്കലെങ്ങെത്തിപ്പോയി
ഏഴ്തലയുള്ളൊരീന്ത്മ്മല്
ഓനിപ്പവിടയിരിക്കുന്നല്ലൊ

---

1 മായില=മാവില
2 വയ്യോട്ട്=പിന്നിലേക്ക്
3 പുടന്തല=പുടവയുടെ (മുണ്ടിൻെറ) തല

കണ്ടതിനകണ്ടതിന വെടിവെക്ക്ന്ന്
വാഴന്നോറാളെല്ലാം ഒട്ടങ്ങിപ്പോയി
ഏട്ന്നാനീവെടിവെക്ക്ന്നെന്നും
ആരാനിന്നീവെടി വെക്ക്ന്നെന്നും
ആരുമൊരുത്തറും കണ്ട്യാലില്ല
വാഴ്ന്നോറങ്ങ് പറയ്യുന്നല്ലൊ
എനക്കെന്താണിവ്വെടി കൊള്ളാത്തത്
എന്നുടെ ആളെല്ലാമൊട്ടങ്ങിപ്പോയി
വിളിച്ചുപറഞ്ഞല്ലൊ കുഞ്ഞൻവില്ല്
പാറക്കടവത്തതെന്റെയചരാ
ഏഴ്തലയുള്ളൊരീന്ത്മ്മല്
ഈന്തിമ്മുകളിന്നങ്ങാനെ അചരാ
ഈവെടിഒക്കയും വന്നതചരാ
പാറക്കടവ്വാണ കുഞ്ഞൻവില്ല്
ഈന്തുമ്മുകളില് വെടിയുംവെച്ച്
നെററിത്തടത്തിന് ഉണ്ടകൊണ്ട്
ഈന്തുംമരംചാടി തോക്കുംചാടി
മേപ്പടചുററുള്ളൊര് കണ്ടംമുണ്ട്
പൂക്കറി അടക്യങ്ങനെകെട്ടിവെച്ച്
ഈന്തിമ്മുകള്ന്നും കുഞ്ഞ്യേളപ്പൻ
കേളപ്പനങ്ങനെ കീയുന്നേരം
പാറക്കടവ്വാണ വാഴന്നോറും
പാറക്കടവ്വാണ കുഞ്ഞൻവില്ലും
ഓല്പ്പടിചാടി പോര്ന്നല്ലൊ
തോട്ടോംദയിരു എന്നകുഞ്ഞനാന്
ഏട്ടനത്താങ്ങിപ്പിടിക്ക്ന്നല്ലൊ
പടിഞ്ഞാറേറൽ പൊഞ്ചൂരക്കട്ടേമ്മല്
ഏട്ടനക്കൊണ്ടക്കെടത്തിക്കൊണ്ട്

പറയുന്നല്ലോമന കുഞ്ഞ്യേളപ്പൻ
തോട്ടോംദയിരെചന്ന കുഞ്ഞനെകേക്ക
എടച്ചേരിതോട്ടത്തില് നേരേടത്തി
ഏഴ് വയസ്സേനകള്ളുന്നാള്
പാറക്കടവ്വാണ വാഴുന്നോറ്
പട്ടംവളകൊട്ത്ത് കൊണ്ടേപായിക്ക്
ഏടത്തീനക്കുട്ടിട്ടംക്കൊണ്ടപരണം
ഏടത്തിമടിയില് തലവെക്കട്ടെ
തോട്ടോംദയിരു പറയുന്നല്ലൊ
നെഞ്ഞത്തടിച്ചും പറയുന്നല്ലൊ
എടച്ചേരിത്തോട്ടത്തില് നായമ്മാരെ
[1]പാഞ്ഞൂടിപാഞ്ഞൂടി നായമ്മാരെ
പാറക്കടവിനും പോയിററാന്
[2]ഏടത്ത്യോട്ടട വരുവാൻപറ
പാഞ്ഞോണ്ട്പോകുന്നന്നായമ്മാറ്
പാറക്കടവിന് പോകുന്നേരം
പാറക്കടവ്വാണ കെട്ടിലമ്മ
എടവട്ടംകോനാന്ന് കണ്ടിക്കല്ലൊ
നായമ്മാറ്പാഞ്ഞോണ്ട് ചെല്ലുന്നത്
ഓളപ്പടിക്കലും ചെല്ലുന്നല്ലൊ
ചോദിക്ക്ന്നന്നേരം കെട്ടിലമ്മ
എടച്ചേരിതോട്ടത്തില് നായമ്മാരെ
എന്തോരബദ്ധപ്പാടാണിങ്ങക്ക്
പകരംപറഞ്ഞല്ലൊ നായമ്മാറ്
നമ്പ്യാര്ക്ക്ണ്ട് വെടികൊണ്ട്ക്ക്
കെട്ടിലമ്മ [3]ഞാളോടിപ്പോരുവാഏ്യ

---

1 പാഞ്ഞൂടി=ഓടിക്കൊള്ളവിൻ
2 ഏട്ടത്ത്യോട്ട=ഏട്ടത്തിയോട് ഇവിടെ
3 ഞാളോട്=ഞങ്ങളുടെകൂടെ

അത്തുരംവാക്കോള് കേക്കുന്നേരം
നെഞ്ഞത്തടിച്ചും പറയുന്നല്ലൊ
പാറക്കടവ്വാണ കുഞ്ഞൻവില്ലേപ്പാ
ഞാനിന്നൊട് പണ്ടുംപറഞ്ഞിക്കില്ലേ
ഇഞ്ഞിന്റെടച്ചേരി പോകണ്ടാന്ന്
അമ്മാമനെകൊല്ല്വാനും യോഗോണ്ടെന്ന്
പടിതുള്ളിപ്പായ്ന്ന് കെട്ടിലമ്മ
അപ്പാച്ചിലോട്ന്നും പാഞ്ഞോണ്ടിറ്റ്
[1]ഓളോളെ തോട്ടത്തിലെത്തിപ്പോയി
ചെന്നേമ്മള്കചന്ന് പടിഞ്ഞാറേല്
പടിഞ്ഞാററകത്തങ്ങ് ചെല്ല്ന്നേരം
അലനെലക്കുട്ടന്നേ കുഞ്ഞ്യേങ്കമ്മ
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
തോട്ടത്തിക്കങ്കമ്മേ നേരേട്ടത്ത്യേ
അലനെലക്കുട്ടല്ലേ നേരേട്ടത്ത്യേ
ഇന്റെമടിയിത്തലവെക്കട്ടെ
ഓളെമടിയില് തലവെക്ക്ന്ന്
തോട്ടത്തിക്കങ്കമ്മേ നേരേട്ടത്തീ
ഇങ്ങനെകരഞ്ഞാല് നേരേട്ടത്ത്യേ
എങ്ങിനെനിന്നോട് പറഞ്ഞോള്ന്ന്
ചൊല്ലിത്തരട്ടെഞാൻ നേരേട്ടത്ത്യേ
പാറക്കടവത്തെ വാഴുന്നോറ്
പൊന്ന്ചൊമടാക്കിക്കൊണ്ടേപ്പാന്നാലും
പാറക്കടവിന് പോയേക്കല്ലേ
എന്നെകൊതിക്കണേ നേരേട്ടത്ത്യേ
പിന്നെയുംകേക്കണോ നേരേട്ടത്ത്യേ
പയ്യുറങ്ങോട്ടക്കമ്മെ കുഞ്ഞിച്ചീരു

---

1 ഓളോളെ=അവരം അവളുടെ

നാലായംമാസം [1]ഗറഭോളക്ക്
ഇഞ്ഞ്താന്നംപോയിട്ടേ നേരേട്ടത്ത്യേ
കയിക്കേണ്ടതൊക്കെ കയിപ്പിക്കണം
കൊട്ടക്കേണ്ടതൊക്കെ കൊട്ടത്തേക്കണം
പിന്നേയുംകേക്കണോ നേരേട്ടത്ത്യേ
പയ്യറങ്ങോട്ടക്കമ്മെ കുഞ്ഞിച്ചീരു
[2]ഇക്കുറിവക്തീറെറാര് പെണ്ണ്പെറെറങ്കി
പാറക്കടവത്തെ കുഞ്ഞൻവില്ലു
[3]ലെവിലമുറിച്ചുട കൊണ്ടേപാന്നോട്ടെ
പകരംപറഞ്ഞല്ലോ കുഞ്ഞ്യുമ്മമ്മ
തോട്ടത്ത് കേളപ്പാ നേരാങ്ങളേ
പയ്യറങ്ങോട്ടക്കമ്മെ കുഞ്ഞിച്ചീരു
ഇക്കുറി വക്തീറെറാരു പെണ്ണുപെറെറങ്കി
പാലക്കാട്ടുള്ളോര് പട്ടമ്മാറ്
ഓല്ക്ക് ഞാനം കൊട്ടത്തോണ്ടാലും
വില്ലുന് ഞാനൊ കൊട്ടക്കൂല്ലാലോ
വിലെപൻെറ തോട്ടത്തി കേരണ്ടാലോ
പറഞ്ഞും പറഞ്ഞും മരിച്ചേളപ്പൻ
തോട്ടത്തികേളപ്പനാനിപ്പോള്
കേളപ്പനച്ചട്ടം ദഹിപ്പിച്ചല്ലോ
പത്തും പതിനൊന്നും ചാവും കൊണ്ടു്
ചാവ് പൊലകുളി കയിഞ്ഞ്യോണ്ടാരെ
പാറക്കടവത്തെ വാഴ്ന്നോറ്
എടച്ചേരി തോട്ടത്തിപ്പോരുന്നല്ലോ
വാഴന്നോറ് തോട്ടത്തി ചെല്ലുന്നേരം

---

1 ഗറഭോളക്ക്=ഗർഭം അവാംക്ക്

2 ഇക്കുറി ഭാഗ്യവശാൽ ഒരു പെണ്ണിനെ പ്രസവിച്ചെങ്കിൽ

3 ലെവില മുറിച്ചുട്= വിവാഹം കഴിച്ച് ഇവിടെ

പാറക്കടവ് വാണ കെട്ടിലമ്മ
ഓളെ പടിഞ്ഞാറേറൽ പോരുന്നോള്
വാതിലടച്ചാപ്പും ചീപ്പും തട്ടി
പാറക്കടവത്തെ വാഴന്നോറ്
പടിഞ്ഞാററ വാത്ക്കൽ ചെന്ന്നിന്ന്
വിളിച്ച്പറയുന്ന് വാഴന്നോറ്
പാറക്കടവ് വാണ കെട്ടിലമ്മോ
വാതില് തൊറക്കണേ കെട്ടിലമ്മേ
പകരം വിളിച്ച് പറയുന്നോള്
ഞാനെന്റെ വാതില് തൊറക്കണ്ടീക്കി
തോട്ടത്തിൽ കേളപ്പൻ നേരാങ്ങള
ഓനെന്റെ വാതില് വിളിച്ചോണ്ടാല്
ഞാനെന്റെ വാതില് തൊറക്കുഅല്ലോ
ബന്ധൂന്നെനിക്കിപ്പോളെന്നും കിട്ടും
ആങ്ങളെന്നെനക്കിനി കിട്ടൂല്ലാലൊ
എന്തെല്ലാം നല്ല കളികളിച്ചിററും
ഓളോളെ വാതില് തൊറന്നില്ലാലൊ
പിറേറന്ന് പുല്ല പൊലന്നൊണ്ടാരെ
പാറക്കടവത്തെ വാഴന്നോറ്
പാറക്കടവിന്ന് പോരുന്നോറ്
പാറക്കടവത്തെ പൊന്നൊക്കെയും
ചാക്കാക്കികെട്ടിച്ച് കൊണ്ടപര്ന്ന്
പറയുന്നുണ്ടോമന വാഴന്നോറ്
പാറക്കടവത്തെ കെട്ടിലമ്മേ
പൊന്നിതാ ചാക്കാക്കി കൊണ്ടേപാന്നിക്കേ
പാറക്കടവത്തെ കെട്ടിലമ്മ
പകരം വിളിച്ച പറയുന്നല്ലോ

[1]എന്നേ്യാര് ബന്ധൂൻേറ്യാടി പോയിക്കെങ്കി
പൊന്നൊക്കെ ചാക്കാക്കി കിട്ടേ്യനിക്ക്
പാറക്കടവത്തെ പൊന്നൊക്കയും
തോട്ടത്തില് കെട്ടിച്ച് വാഴന്നോറ്
ഏഴ്ദിവസത്തേക്കാനിപ്പള്
പാടായി തോട്ടത്തില് കൂട്ട്യോണ്ടിററ്
ഓളോളെ വാതില് തൊറന്നില്ലാലോ
പാറക്കടവത്തെ വാഴന്നോറ്
പാറക്കടവിന് പോര്ന്നല്ലൊ
പാറക്കടവിന് വന്നോണ്ടിററ്
വൈരം [2]മിണ്ങ്ങി മരിക്കന്നല്ലോ
ഓറിപ്പം തന്ന്യങ്ങനെ മരിച്ചോണ്ടാലേ
പാറക്കടവ് വാണ കുഞ്ഞ്യങ്കമ്മ
പല്ലക്ക്യകത്ത് കയറിക്കൊണ്ട്
പയ്യറ്ങ്ങോട്ടല്ല്യോള് പോര്ന്നത്
പയ്യറ്ങ്ങോട്ടക്കമ്മ ചീരുനാന്
നാലായം മാസം ഗറഭമാണ്
കാണിയാനേം വാരരേം തേടിക്കൊണ്ട്
പുളികുടിമുഹൂർത്തം നിശ്ചയിച്ച്
പുളികുട്ട്യാരേലോടെ കൊള്ളിക്ക്ന്ന്
ഓളോളെ തോട്ടത്തി പ്പോര്ന്നല്ലോ
പയ്യറ്ങ്ങോട്ടക്കമ്മ ചീരുനാന്
പത്തായം മാസം തികഞ്ഞോണ്ടാറെ
പ്രസവം കയിഞ്ഞെരല്ലാനിപ്പള്
തോട്ടത്തിലാളങ്ങനെ വന്നോണ്ടല്ലോ
തോട്ടത്തിക്കങ്കമ്മ കെട്ടിലമ്മ

---

**1** എന്നേ്യാര് ബന്ധൂൻേറ്യാടി=ഇനിയും ഒരു ബന്ധുവിൻെറ (ഭത്താവിൻെറ) കൂടെ

**2** മിണ്ങ്ങി=വിഴുങ്ങി

ഈററിന് പണമല്ലെ കൊണ്ടുപല്ല്ന്ന്
അക്കറ്റ്യവളൊര് ആണ് പെററ
അങ്ങിന്യവിടാട പാറത്താറെ
കുഞ്ഞന് മൂന്ന് വയസ്സായാറെ
പല്ലക്ക്യകത്ത് പോരുന്നോള്
പയ്യറങ്ങാട്ടല്ല്യോള് പോര്ന്നത്
കുഞ്ഞനെടുത്തല്ലേ പോരുന്നോള്
ഓളോളെ തോട്ടത്തികൊണ്ടുപാന്നിററ്
പാലിലും പയത്തിലും പച്ചെണ്ണേലും
കുഞ്ഞനനിച്ച വളർത്തുന്നോള്

—o—



# 6

# മണിയൂരിടംവാഴും കുഞ്ഞിമങ്ക

കച്ചൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
ഓനോ കിടന്നങ്ങുറങ്ങുന്നേരം
[1]ഒറക്കത്തെരങ്കിനാ കണ്ടുകണ്ണൻ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
[2]മാലേട്ടും മാറോടടുക്കകൊണ്ടു
ഏഴുവട്ടം വെറ്റില ചുരുട്ടിക്കണ്ടു
[3]ഏഴ്ടരങ്കിന കണ്ടുകണ്ണൻ
മാളികപ്പടി കീഞ്ഞ് പോരുന്നോനും
അമ്മകിടക്കും മുറിവാതുക്കൽ
വാതുക്കൽ ചെന്നു വിളിച്ചു കണ്ണൻ
ആരാണ് വാതുക്ക് വിളിക്കുന്നത്
ഞാനല്ലെ ഞാനല്ലെ പെറ്റോരമ്മേ
ഈരും കുരുന്നട്ടപാതിരക്ക്

---

1 ഒറക്കത്തെരങ്കിനാം=ഉറക്കിൽ സ്വപ്നം
2 മാലേട്ടും=മാലയിട്ടും (വിവാഹംകഴിച്ചും എന്നർത്ഥം)
3 ഏഴ്ട്=ഏഴ് പ്രാവശ്യം

എന്തായി വിളിച്ചത് പൊന്മകനെ
കച്ചൂരംകണ്ടീലെ പെറ്റോരമ്മെ
ഞാനാ കിടന്നുറങ്ങുന്നേരം
ഉറക്കത്തരങ്കീന കണ്ടെൻറമ്മേ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
മാലേട്ടും മാറോടടുക്ക കണ്ടു
ഏഴുവട്ടം വെററില ചുരുട്ടിക്കണ്ടു
എനിക്കിപ്പം പോണെൻറ പെറ്റോരമ്മേ
അച്ഛൻ ചെറുപ്പത്തിൽ കുത്ത്യമാല
അമ്മ ചെറുപ്പത്തിൽ പൂണ്ട മാല
മാല എടുത്തു തരണേൻറമ്മേ
പിന്നെയും പറഞ്ഞല്ലോ കുഞ്ഞികണ്ണൻ
ഞാനൊന്നെരന്നാ [1]തരുവോൻറമ്മേ
അച്ഛൻ കണികാണും പൊങ്കുതിര
മാണിക്കച്ചോക്ക മണിക്കുതിര
കുതിരേനത്തന്നെ തരുവവേണം
അച്ഛൻ കണികാണ്വാൻ എത്ത്വേണം
കുതിരപ്പന്തിലല്ലേ പോകുന്നത്
കുതിര ചെവിട്ട [2]പറയുന്നോയൻ
മാണിക്യച്ചോക്ക മണിക്കുതിരേ
തൊട്ടെന്നാൽ തൊന്നൂറ് കാതംള്ളത്
മതിലോട്ടം തിണ്ടേ്വാട്വലക്കാതണ്ടു
തൊന്നൂറടിയാക്കി ചാടുകവേണം
എല്ലാന്നും രണ്ടര [3]പുയിങ്ങുന്നത്
ഇന്നിനിക്കഞ്ഞ്യ തരും കുതിരേ

---

1 **തരുവോൻറമ്മേ=തരുമോ എൻെറ അമ്മേ**
2 **പറയുന്നോയൻ=പറയുന്നവൻ**
3 **പുയിങ്ങുന്നത്=പുഴുങ്ങുന്നത് (മുതിര പുഴുങ്ങുക)**

പച്ചമുരിക്കിലും ചക്കരയും
കുതിരക്ക് നഞ്ഞ് പിടിപ്പിക്കുന്ന്
പോരുന്നല്ലോമന കുഞ്ഞികണ്ണൻ
ഓന്റെ ചമയം ചമഞ്ഞൊരുങ്ങി
ആളുമയങ്ങും മരുന്നെടുത്ത്
ഓനിപ്പംതന്നെ കരുതുന്നല്ലോ
മാലയെടുത്തങ്ങു വാങ്ങുന്നോനും
നായിക്കിറച്ചി കരുതുന്നോനും
തത്തക്ക് പഴവും കരുതുന്നോനും
അമ്മേ്യാടയപ്പിച്ചു പോരുന്നോനും
കുതിരപ്പുറത്തല്ലേ [1]കാരുന്നത്
മാണിക്യച്ചോക്ക മണിക്കുതിര
തൊട്ടെണ്ണുൽ തൊണ്ണുറു കാതള്ളത്
തൊണ്ണുറടിയാക്കി ചാടുന്നല്ലോ
മതിലോട്ടും തിണ്ടോട്ടും അലക്കാതണ്ട്
മണിയൂരിടത്തിലും തായെത്ത്യല്ലോ
ആയ്യപ്പടിക്കല്ലേ പോരുന്നത്
കുതിരേനവിട തളക്കുന്നല്ലോ
ആയ്യപ്പടികാരിപോരുന്നോനും
വീട്ടിലും പോററിയുള്ളൊരു നായാണല്ലോ
നായുംകുതിച്ചോണ്ട് പായുന്നേരം
നായിക്കിറച്ചി കൊടുക്കുന്നോനും
ഇടവട്ടും കോനാലതു ചെല്ലുന്നേരം
ചെറിയന്നേ പോററിയുള്ളൊരാര്യതത്ത
തത്തക്ക് പഴവും കൊടുക്കുന്നോനും
മണിയൂരെടം വാഴും കുഞ്ഞിക്കുങ്കൻ
ലോകനാറ് കാവിലും പോയീനല്ലോ

---

1 കാരുന്നത്=കയറുന്നത്

[1]വലിയാട്ടളം പായസം കഴിക്കാനല്ലോ
മണിയ്യൂരെടം വാഴും കുഞ്ഞിക്കങ്കൻ
ഇരുപത്തിരണ്ടോളം പട്ടാളവും
തോക്കും നിറച്ചാട കാവല് വെച്ചി
ഓനിപ്പും തന്നെങ്ങിനെ പോയതാണ്
പട്ടാളം ഉറക്കിന്ന കാലായിന്ന
കച്ചൂരംകണ്ടീലെ കുഞ്ഞിക്കണ്ണൻ
ഓലെ അരിയത്ത് ചെല്ലുന്നേരം
ഓലിപ്പുറങ്ങിക്കിടന്നത്കണ്ട്
ആള് മയങ്ങും മരുന്നെടുത്ത്
ഓലെ മുഖത്തല്ലെ കാട്ടുന്നത്
ഓല് മയങ്ങി ഉറങ്ങിപ്പോയി
കച്ചൂരംകണ്ടീലേ കുഞ്ഞിക്കണ്ണൻ
വാതിലിന്റെ നേരെയങ്ങ് ചൊന്നോണ്ടിററ്
വാതിലടച്ചാപ്പും ചീപ്പും തട്ടി
മാളികപ്പടിക്കല്ലെ ചെല്ലുന്നത്
ഭദ്രകാളി നല്ല ജപം ജപിച്ച്
വാതില് തനിയെ തുറന്നുപോയി
മാളികപ്പടികാരി പോരുന്നോനം
പടിഞ്ഞാറേറൽ പൊൻചൂരൽ കട്ടമ്മല്
ഏഴ് കിടക്ക വിരി [2]നീവത്ത്
ഓളക്കിടക്കേലുറങ്ങുന്നല്ലോ
ഞെട്ടിയുണരുന്ന കുഞ്ഞിമങ്ക
ഏതൊരു നായര് കടന്നിവിടെ
ഞാനല്ലെ ഞാനല്ലെ കുഞ്ഞിമങ്കേ
കച്ചൂരം കണ്ടീലെ കണ്ണനല്ലേ

1 വലിയാട്ടളം=വലിയ വട്ടളം
2 നീവത്ത്=നീർത്ത്

എങ്ങിനെ കടന്നിതെ നായരോട്
തത്തേന കാവല് വെച്ചിക്കല്ലൊ
നായിന കെട്ടകയിച്ചിക്കല്ലൊ
ഇരുപത്തിരണ്ടോളം പട്ടാളവും
തോക്കും നെറച്ചുടവെച്ചിക്കല്ലൊ
പട്ടാളം തന്നെ കിടപ്പുണ്ടല്ലോ
മണിയൂരെടംവാഴും നേരാങ്ങിള
ലോനാറ്കാവിലും പോന്നേരത്ത്
കാവക്കാരേയും നിറുത്തീക്കല്ലൊ
എങ്ങിനെ കടന്നിതെ നായരോട്
നായക്കിറച്ചി കരുതീക്കല്ലോ
തത്തക്ക് പഴവും കരുതീക്കല്ലൊ
ആള്ളമയങ്ങും മരുന്നെടുത്ത്
ഓലെ മുഖത്തങ്ങ കാട്ടീക്കല്ലോ
[1]ഓല് മയങ്ങി കിടന്നീനല്ലോ
പൊട്ടിക്കരഞ്ഞല്ലോ കുഞ്ഞിമങ്ക
ആങ്ങളതന്നെ അറിഞ്ഞെങ്കില്
ആളാലെ വെട്ടിയെന്നെ കൊല്ലുമല്ലൊ
വെടിവെച്ച് എന്നേയും കൊല്ലുമല്ലോ
മണിയൂരെടംവാഴും കുഞ്ഞിമങ്കേ
ഞാനെന്ന് ഇഞ്ഞി പറകവേണ്ട
ഏതാനൊ കുററം പറഞ്ഞെങ്കില്
ഞാൻവന്ന് കാര്യങ്ങ് തീർത്തോളാലോ
ഒന്നുണ്ടോ കേക്കണോ കുഞ്ഞിമങ്കേ
ഏഴുവട്ടം വെററില ചുരുട്ടമങ്കെ
പറഞ്ഞ് പറഞ്ഞ് പൊറുതിക്കേട്
ഏഴ്വട്ടം വെററില ചുരുട്ടന്നോള്
മേലോട്ടും കയ്യോ പിടിക്കന്നോനേ
അന്നന്തി അവിട പുലരുന്നല്ലോ

---

1 ഓല്=അവർ

പുലരുവാനേഴര രാവുള്ളപ്പോൾ
ഞെട്ടിഎഴുന്നേററു കുഞ്ഞിക്കണ്ണൻ
മങ്കേനത്തന്നെ വിളിക്കുന്നല്ലോ
മണിയൂരെടംവാഴും കുഞ്ഞിമങ്കേ
ഞാനിതാപോകുന്നേ കുഞ്ഞിമങ്കേ
അച്ഛൻകണികാണും പെൺകുതിര
അച്ഛൻകണികാണപ്പാനെത്തുകവേണം
പൊട്ടിക്കരഞ്ഞല്ലൊ കുഞ്ഞിമങ്ക
മുണ്ടിൻെറകോന്തല പിടിക്കുന്നോള്
കയ്യുംതെററിച്ച് കുഞ്ഞിക്കണ്ണൻ
മാളികപ്പടികീഞ്ഞ് പോരുന്നേരം
ഓനിപ്പം [1]പൊറം കയിഞ്ഞേരെ
മാലയുംതന്നെ കയിക്കുന്നോള്
ഏഴുകിടക്കേൻെറ ഉള്ളിലിട്ട്
അങ്ങിനെഅവിടെ കിടന്നോള്
ഓളമനംകൊണ്ടോങ്ങോർത്താനല്ലോ
ആങ്ങിള ഇവിടവരുന്നേരത്ത്
എന്തെങ്കിത്തന്നെ അറിഞ്ഞെങ്കില്
എന്തൊന്ന്ഞാനോ പറയേണ്ടത്
അങ്ങിനനിനച്ചാട ഒറങ്ങിപ്പോയി
നേരവുംനന്ന പുലന്നോണ്ടേരേ
ഓളയ്യൊറക്ക് തെളിഞ്ഞില്ലല്ലോ
മണിയൂരെടത്തിലെ ദാസികള്
മാളികഅടിച്ച്വാരപ്പാൻ പോരുന്നല്ലോ
പടിഞ്ഞാററെതന്നങ്ങിനെ ചെല്ലുന്നേരം
മണിയൂരെടംവാഴും കുഞ്ഞിമങ്ക
ഓളയ്യൊറക്ക് തെളിഞ്ഞിക്കില്ല
തൊട്ടുവിളിച്ചല്ലൊ പെണ്ണുങ്ങള്

1 കംഴ്ഛയിൽനിന്നും മറഞ്ഞതിനുശേഷം

എന്തൊരുറക്കാണ് കുഞ്ഞിമങ്കേ
ഓലയുകത്തൊന്ന് നോക്കുന്നേരം
മൂവക്ക്വെററിലനാക്കുംമൂക്കും
ഓഴക്കടക്ക ചുണങ്ങുമുണ്ടേ
കോളാമ്പിളമുള തുപ്പലുണ്ടേ
ചോദിച്ചല്ലുന്നേരം പെണ്ണുങ്ങള്
മണിയൂരെടംവാഴും കുഞ്ഞിമങ്കെ
ഏതൊര്നായര് വന്നിവിടെ
മിണ്ടുന്നതില്ല ഉരിയാട്ടല്ല
മാളികപ്പടികീഞ്ഞ് പോരുന്നോല്
മാളികപ്പടികീഞ്ഞ് പോന്നോണ്ടിററ്
അമ്മയോട്ചെന്ന് പറയുന്നോല്
പോരുന്നല്ലോമന പെറേറാരമ്മ
മാളികതന്നിലും പോരുന്നത്
മങ്ക്യോട്ടംതന്നങ്ങിനെ ചോദിച്ചല്ലോ
മിണ്ടുന്നതില്ല ഉരിയാട്ടല്ല
ഏഴകിടക്കയും മുട്ടുന്നമ്മ
ഏഴകിടക്കയും മുട്ടുന്നേരം
ഒന്ന്യോരുമാലയും കണ്ടുഅമ്മ
മാലയുംഎടുത്തമ്മ പോരുന്നല്ലോ
മാളികപ്പടികീഞ്ഞ് പോരുന്നോള്
അങ്ങിനെ അവിട ഇരിക്കുന്നേരം
മണിയൂരെടംവാഴും കുഞ്ഞിക്കങ്കൻ
1വലിയാട്ടളം പായസം കയിച്ചോണ്ടിററ്
ഓനിപ്പം തന്നെ വരുന്നുണ്ടല്ലോ
ഓനിപ്പവിട ഇരിക്കുന്നേരം
പറയുന്നല്ലോമന പെറേറാരമ്മ

---

1 വലിയാട്ടളം=വലിയ വട്ടളം

ഒന്നുണ്ടോ കേക്കണം പൊന്മകനെ
ഏതോ ഒരു നായര് കടന്നിവിടെ
ഒന്ന് ഒരു മാലയും കിട്ടീററുണ്ട്
മാലയുംഎടുത്തങ്ങിനെ കൊണ്ടുവന്ന്
കുങ്കൻെറ കയ്യിൽ കൊടുക്കുന്നല്ലോ
മകേനെത്തന്നെ വിളിക്കുന്നല്ലോ
ചോദിച്ചല്ലോമനകുഞ്ഞികുങ്കൻ
ഏതോര് നായര് വന്നിവിടെ
മണിയൂരെടം വാഴും കുഞ്ഞിമകെ
മിണ്ടുന്നതില്ല ഉരിയാട്ടില്ല
വാളുംവലിച്ചല്ലോ കുഞ്ഞിക്കുങ്കൻ
വാളും പിടിച്ചങ്ങ് നിർത്തുന്നമ്മ
തോക്കും എടുത്തല്ലോ കുഞ്ഞിക്കുങ്കൻ
തോക്കും പിടിച്ചങ്ങ നിർത്തുന്നമ്മ
പോരുന്നല്ലോമന കുഞ്ഞിക്കുങ്കൻ
തച്ചോളി മേപ്പേലും ചെല്ലുന്നല്ലോ
തച്ചോളി ഒതേന കുറുപ്പോടാണേ
സംഗതി തന്നെ പറയുന്നല്ലോ
മാലയും എടുത്തങ്ങിനെകാണിച്ചല്ലോ
മാലയും വാങ്ങിയല്ലോ കുഞ്ഞിഒതേനൻ
മാല തിരിച്ചും മറിച്ചും നോക്കി
പറയുന്നല്ലോമനകുഞ്ഞ്യൊതേനൻ
ഒന്നുണ്ടോ കേഠംക്കണോ കുഞ്ഞികുങ്കാ
നാട്ടില് നാലല്ലേ മാല ഉള്ളത്
പൊന്മല നാടവറ് കുങ്കൻേറല്
ഒന്നങ്ങ് കുഞ്ഞലിമരക്കാറേല്
ഒന്നുള്ള ചീനംവീട്ട് തങ്ങളേല്
ഒന്നുള്ളതു കച്ചൂരംകണ്ടീലാണെ

കോട്ടക്കൽ കുഞ്ഞലിമരയ്ക്കാറെ
മാലയിതല്ലെൻെറ കുഞ്ഞിക്കളോ
അപരാധം പൂക്കിന്ന കുഞ്ഞിമങ്കാ
ഒന്നുണ്ടോ കേൾക്കണോ കുഞ്ഞികുങ്കാ
തീക്കയിമാട പറമ്പാണ്
ഏഴ്കുററി നല്ല പിലാവ് കൊത്തി
[1]തീഓമം കൂട്ടേണം കുഞ്ഞിക്കങ്കാ
നേരായവണ്ണം പറയിക്കേണം
'ആ' എന്നവാദം മൂളികുങ്കൻ
പോരുന്നല്ലോമന കുഞ്ഞികുങ്കൻ
മണിയൂരെടത്തിലും വന്നോണ്ടല്ലോ
പെറേറാരു അമ്മേന വിളിച്ചോണ്ടല്ലോ
അമ്മ്യോടു തന്നെ പറയുന്നോനും
"ഒന്നുണ്ടോ കേൾക്കണോ പെറേറാരമ്മേ
തീക്കയിമാടപറമ്പത്താണ്
ഏഴ്കുററി നല്ല പിലാവ്കൊത്തി
തീയോമം കൂട്ടണം പെറേറാരമ്മേ
നേരായവണ്ണം പറഞ്ഞില്ലെങ്കിൽ"
ചെവിടോർത്തു നിന്നല്ലോ കുഞ്ഞിമങ്ക
പോരുന്നല്ലോമന കുഞ്ഞിമങ്ക
നീലക്കരിമ്പനക്കൂട്ടത്തില്
ചവിട്ടിത്തിരുളോല വാരിയെടുത്ത്
തോളൊപ്പിച്ചോലമുറിച്ചെടുത്ത്
ഓലേല് വാചകം വെക്കുന്നല്ലോ
തത്തേൻററികത്തും പോരുന്നോള്
തത്തേന ഏന്തിപ്പിടിക്കുന്നോള്
തത്തചെവിട്ടു പറയുന്നോള്

1 തീഓമം=തീഹോമം

ചെറിയന്നേ പോററിയുള്ളോരാര്യതത്തേ
കച്ചൂരം കണ്ടീലും പോണം നീയേ
എകന്റപറക്കാറെൻറാര്യതത്തേ
താണ്പറക്കണ്ടേൻറാര്യതത്തേ
താണ്പറന്നാലങ്ങാണ്തത്തേ
വീട്ടകരിമ്പൂച്ച പിടിക്കും നിന്നെ
എകന്ന് പറന്നാലങ്ങാര്യതത്തേ
നിന്നെ പരുന്ത് പിടിച്ചുപോകും
[1]ഒത്താണം കണ്ടു പാന്നോ നീയും
കച്ചൂരംകണ്ടീലും കണ്ടില്ലെങ്കിൽ
വാഴുന്ന രങ്ങാടി പോകുകവേണം
കച്ചൂരംകണ്ടീലും ചെന്നോണ്ടാലേ
കെരട്ടിൻതടത്തിലൊരു മുല്ലയുണ്ട്
മുല്ലപ്പൂകൊത്തി തൊയിച്ചോണ്ടത്തേ
ചെവിടോത്ത് കേട്ടല്ലോ ആര്യത്തത്ത
തത്തേനത്തന്നെ പാപ്പിച്ചല്ലോ
ഒത്താണം കണ്ടു പറന്നു തത്ത
കച്ചൂരംകണ്ടീലും ചെല്ലുന്നല്ലോ
കെരട്ടം തടത്തിലെ മുല്ലേമ്മല്
മുല്ലേമ്മപോയങ്ങിരുന്നു തത്ത
കച്ചൂരംകണ്ടീലെ കണ്ണനാന്
പല്ലുതേച്ച് [2]മീട്ട കഴകപാനാണ്
കോലായിതെമ്പത്തിരുപ്പുണ്ടല്ലോ
കണ്ണാലെകണ്ടല്ലോ കുഞ്ഞിക്കണ്ണൻ
തത്തക്കഴുത്തിലൊരോലകണ്ടു

1 ഒത്താണം=ഒത്തവണ്ണം

2 മീട =മുഖം

മുല്ലത്തടത്തിലും പോരുന്നോനോ
തത്തേന ഏന്തിപ്പിടിക്കുന്നോനോ
തത്തക്കഴുത്ത്ന്നല്ലോലേട്ടത്ത്
തത്തേനതന്നെ പറപ്പിച്ചല്ലോ
ഓലയും കൊണ്ടിങ്ങു പോന്നു കണ്ണൻ
ഓലേലെ വാചകം നോക്കുന്നേരം
പുഞ്ചിരികൊണ്ടു ചിരിച്ചു കണ്ണൻ
മറുപുറം ഓലേല് നോക്കുന്നേരം
മാറത്തൊലിച്ചത് ചോരത്തുള്ളി
കണ്ണില്നിറഞ്ഞത് കണ്ണ്നീര്
തീക്കുഴി മാടപ്പറമ്പത്താണ്
ഏഴുകുററി നല്ല പിലാവ് കൊത്തി
തീക്കുഴി ഓമങ്ങനെ കൂട്ടീനല്ലോ
മങ്ങന കൂട്ട്യല്ലെ പോരുന്നത്
പറയുന്നല്ലോമന കുഞ്ഞിമങ്ക
തച്ചോളി ഒതേനകുറുപ്പെന്നോരേ
ഇവിടേപ്പം കൂടിയുള്ളോര് മൂവ്വായിരം
ഒരു വല്ലം വെററില വേണേനിക്ക്
വെററില കൊണ്ടുകൊട്ടുന്നല്ലോ
വെററില കൊണ്ടുകൊട്ടുന്തോണ്ടേരേ
എല്ലാക്കും വെററില കൊട്ടുന്നോള്
കച്ചൂരംകണ്ടീലെ കുഞ്ഞിക്കണ്ണൻ
ആനപ്പുറത്ത് വരുന്നുണ്ടല്ലോ
തീക്കുഴി മാടപ്പറമ്പത്താണ്
ആനപ്പുറത്തുന്നും കീയുന്നോനും
ആനപ്പുറത്തുന്നും കീഞ്ഞോണ്ടാരേ
മണിയൂരെടംവാഴും കുഞ്ഞിമങ്ക
കൈതൊട്ടു വെററില കൊട്ടുന്നല്ലോ

അന്നേരത്താനല്ലോ കുഞ്ഞിക്കണ്ണൻ
മങ്കേനതന്നെ എടുക്കുന്നല്ലോ
പറയുന്നല്ലന്നേരം കുഞ്ഞ്യോതേനൻ
അയ്യോ ചതിച്ചല്ലോ പൊൻചങ്ങാതീ
[1]ഈററാലൊര് വാത്താനറിഞ്ഞെങ്കില്
ഞാനിപ്പുണി ഇന്നെടുപ്പിക്കേടനോ
മണിയൂരെടം വാഴും പെറേറാരമ്മേ
ചോതിച്ചല്ലന്നേരം പെറേറാരമ്മ
ഒന്നുണ്ടോ കേൾക്കണോ പൊൻമകളേ
എപ്പും വരും മോളെ കുഞ്ഞിമങ്കേ
[2]കെരട്ടിലിട്ടമ്മീങ്ങ് പൊന്തും കാലം
അരച്ചുരുട്ട്യ തേങ്ങ പൊടിക്കുംകാലം
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
ആനപ്പുറത്തങ്ങ് കേററുന്നല്ലോ
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
അന്നടത്താലെ നടന്നവര്
കച്ചൂരംകണ്ടീലെ താഴഎത്തിയല്ലോ
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
പോരുന്നല്ലോമന പെറേറാരമ്മ
വിളക്കും നിറനാഴി എടുക്കുന്നോള്
മുത്തുംന്നരിച്ചിങ്ങെടുക്കുന്നോള്
പടിക്കലും തന്നേല്ലേ പോരുന്നത്
കച്ചൂരംകണ്ടീലെ കണ്ണനാണ്
ആനപ്പുറത്തുംന്നും കീക്കുന്നോള
കച്ചൂരംകണ്ടീലെ പെറേറാരമ്മ

---

1 ഈററാലൊരു=ഇങ്ങിനെയുള്ള ഒരു

2 കിണററിലിട്ട അമ്മി പൊന്തിവരുന്ന കാലത്ത് (ഇനി മടങ്ങിവരില്ലെന്നർത്ഥം)

അരിയും എറിഞ്ഞു കയ്യിപ്പിടിച്ചു
മുത്തുംനരിച്ചങ്ങ കൂട്ടുന്നമ്മ
മധുരം തൊട്ടുവാൻ കൊട്ടുക്കുന്നമ്മ
അങ്ങിനവിടാട പാറത്തേരേ
പറയുന്നല്ലോമനകുഞ്ഞികണ്ണൻ
ഒന്നുണ്ടോകേൾക്കണോ പെറേറാരമ്മേ
ഇന്നേക്കൊരേഴ ദിവസായല്ലോ
വാഴുന്നരങ്ങാടി പോവാത്തത്
ഏഴുമുറിപ്പീടിക അടച്ചും പൂട്ടി
പീടികതുറന്നിറേറ പെറേറാരമ്മേ
പൊന്നുതൂക്കി പൊൻപണി എടുപ്പിക്കേണ്ടേ
[1]ഞാ പോയപ്പണീന്നെടുപ്പിക്കട്ടെ
പോരുന്നല്ലോമനകുഞ്ഞികണ്ണൻ
ഏഴുമുറിപീടിക തുറന്നുംവെച്ച്
പൊന്നവും വെള്ളിയും തൂക്കുന്നല്ലോ
പൊന്നുതൂക്കി പൊൻപണി എടുപ്പിക്കുന്നു
അങ്ങിനവിടാട പാറത്തേരേ
കുഞ്ഞ്യേക്കൻ നല്ല ചെറിയ പെണ്ണ്
ചെന്നിക്കവിളിൽ തലയും കെട്ടി
കണ്ണിൽകവിളു മഷിയും തൊട്ടു
പീട്യേലും തന്നല്ലേ പോരുന്നത്
[2]പെണ്ണിനെ കണ്ടു കൊതിച്ചു കണ്ണൻ
കുളിച്ചും ബയിച്ചാട കൂടുന്നോനോ
അങ്ങിനെ അവിടാട പാറത്തേരെ
ചോദിച്ചല്ലോമന കുഞ്ഞിമങ്ക

1 ഞാ=ഞാൻ

2 കണ്ണൻ കുഞ്ഞിപ്പെണ്ണിനെകണ്ടു മോഹിച്ചു അവളുടെ വീട്ടിൽ താമസമാക്കി

കച്ചൂരംകണ്ടീലെ പെറോറാരമ്മെ
ബന്ധുഇവിടുന്ന് പോയോണ്ടാല്
അന്തിക്കിവിടെ വരുവാറില്ലേ
'ആ' എന്നനുവാദം മൂളി അമ്മ
അങ്ങിനവിടാട പാറത്തോരേ
പറയുന്നല്ലോമന കുഞ്ഞിമങ്ക
ഒന്നുണ്ടോ കേക്കണം പെറോറാരമ്മേ
മണിയൂരെടത്തിലും പോണേനിക്ക്
അതിനാരത്തുണക്കുട്ടി പോന്നുഞാനോ
ഒന്നുണ്ടോ കേക്കണോ കുഞ്ഞിമങ്കേ
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്തൻ
അനന്തന തുണക്കുട്ടി പോട് പെണ്ണേ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
അനന്തനെ തുണക്കുട്ടി പോണെങ്കില്
ആയ്യപ്പടിക്കലും നിന്നോളണം
മണിയൂരെടത്തിലും കാര്യക്കാറ്
പോവാനും തന്നെ പുറപ്പെട്ടല്ലോ
അനന്തനെ കൂട്ടി അല്ലേ പോരുന്നത്
അന്നടത്താലെ നടന്നവര്
മണിയൂരെടത്തിലും താഴെ എത്ത്യല്ലോ
അനന്തനെ പടിക്കലും നിറ്ത്തുന്നോള്
ആയ്യപ്പടികാരി പോരുന്നോള്
ഭദ്രകാളി നല്ല ജപം ജപിച്ച്
ആരുഒരുത്തരും കാണാതണ്ട്
മാളികപ്പടികാരി പോരുന്നോള്
കുങ്കൻചമയം ചമയുന്നോള്
ആയ്യപ്പടി കീഞ്ഞ് പോരുന്നോള്
അനന്തനെ കൂട്ട്യില്ല പോരുന്നത്

അന്നടത്താലെ നടന്നവള്
ഏലച്ചോരം കൊയിലോം പോരുന്നല്ലോ
ആയ്യ്പ്പടികാരിപ്പോരുന്നോള്
തിരുമുററം തന്നിലും ചെല്ലുന്നേരം
തമ്പുരാനെകണ്ടങ്ങും മെയ്‌കാണിച്ചു
അടിക്കും മുടിക്കും തിരുമേനിക്കും
വളരെ കൈക്കൂപ്പിതൊഴുതവള്
ചോദിച്ചുല്ലുന്നേരം തമ്പുരാനോ
മണിയ്യൂരെടംവാഴും കുഞ്ഞികുങ്കാ
കാണപാൻ കൊതിച്ചിററും ചെല്ല്യൂട്ടിററും
തിരുവെഴുത്തോലൊന്നെഴുത്യോണ്ടിററും
[1]ചെല്ല്യൂട്ട നാളൊന്നും വന്നില്ലാലോ
പിന്നേയും കേൾക്കണോ കുഞ്ഞികുങ്കാ
ഏലച്ചോരത്തില് മണിക്കെരട്ട്ന്ന്
പാമ്പിനെടക്കട കോയിക്കൂയിററും
കോയിക്കെടക്കെട പാമ്പൂയീററും
ഏനക്കികൊയിലോത്തിരുന്നൂടാലോ
പാമ്പിനെ പിടിച്ചങ്ങെടുത്തെങ്കില്
നാടാലും പാതി തരുന്നുണ്ടല്ലോ
വീടാലും പാതി തരുന്നുണ്ടല്ലോ
ഏഴാളം പൊൻകുടമുള്ളതാണ്
അതിലുന്നും പാതി തരുന്നുണ്ടല്ലോ
മോളും മരുമകളു രണ്ടു കന്നി
[2]പോതിച്ച കന്നീന മാലേട്ടോ നീ
പറയുന്നല്ലുന്നേരം കുഞ്ഞിമങ്ക
ഏലച്ചോരം കൊയിലോം തമ്പുരാനേ

---

1 ചൊല്ല്യൂട്ട=ചൊല്ലി അയച്ച
2 പോതിച്ച=ഇഷ്ടപ്പെട്ട

ഒന്നൊണ്ടോ കേക്കണോ തമ്പുരാനെ
പൊൻചൂരക്കോലും തരണേനിക്ക്
പോരുന്നല്ലോമന കുഞ്ഞിമങ്ക
അനിയന പ്പുരം കൂട്ടിക്കൊണ്ട്
ഏലച്ചൊരത്തില് മണികെരട്ടില്
കെരട്ടിൻെറരിയത്തും പോരുന്നല്ലോ
അനന്തനെ [1]കെരട്ട്യേരനിപ്പിച്ചല്ലോ
പ്പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
കച്ചൂരം കണ്ടീലെ കുഞ്ഞിഅനന്ത
പേടിക്കേണ്ടെഞ്ഞി ഭയപ്പെടേണ്ട
ഇന്നെയും ഞാനത് കൊല്ലികപല്ല
ഏഴ് മണിക്കല്ല് ജപിച്ചെറിഞ്ഞ്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
ഏഴും പടമുള്ള പാമ്പും കുഞ്ഞേ
ഇഞ്ഞികെരട്ട്ന്ന് കാരപവേണം
ഏഴ്പടമുള്ള പാമ്പുംകുഞ്ഞൻ
പതിനാല് പടംവിരിച്ചാടുന്നല്ലോ
പൊൻചൂരക്കോലും ജപിച്ചടിച്ച്
ഏഴ്മണിക്കല്ല് ജപിച്ചെറിഞ്ഞ്
ഓളക്കെരട്ടിലത് കീയുന്നല്ലോ
പട്ടകൂട്ടി പാമ്പിനെ പിടിക്കുന്നോള്
പാമ്പിനെപിടിച്ചങ്ങ് കേറുന്നോള്
അനന്തനെ കൂട്ടിയല്ലേ പോരുന്നത്
ഏലച്ചൊരം കൊയിലോം പോരുന്നല്ലോ
കണ്ണാലെ കണ്ടല്ലോ കുഞ്ഞങ്ങള്
മോളും മരുമകള് രണ്ടുകന്നി
പറയുന്നല്ലന്നേരം കന്നികള്

---

1 കെരട്ട്യേരം=കിണററിന്നടുത്ത്

ഏലച്ചൊരം കൊയിലോത്തച്ഛനോട്
നായര് വരുന്ന വരുവ് കണ്ടോ
നായര് കെണിക്കാതെ പോവ്വല്ലാലൊ
നടുമിററം തന്നിലും ചെന്ന് മങ്ക
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
ഏലച്ചൊരം കൊയിലോം തമ്പുരാനെ
ചൊല്ലിയതെല്ലാം തരണെനക്ക്
ഏലച്ചൊരം കൊയിലോം തമ്പുരാനൊ
ചൊല്ലിയതെല്ലാം കൊടുക്കുന്നല്ലോ
നാടാലും പാതി കൊടുക്കുന്നല്ലോ
വീടാലും പാതി കൊടുക്കുന്നല്ലോ
ഏഴോളം പൊൻകുടമുള്ളതാണ്
[1]അതിലിന്നും പാതി കൊടുക്കുന്നല്ലോ
മോളും മരുമകള് രണ്ടു കന്നി
ഏലച്ചൊരം കൊയിലോം കുഞ്ഞിക്കന്നി
കന്നീനത്തന്നെയും കൊടുക്കുന്നല്ലോ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
പാമ്പിന മുററത്തും കൊണ്ടുവെച്ച്
പാമ്പീനടിച്ചങ്ങ് കൊല്ലുന്നോള്
കന്നീനയും കൂട്ടിയല്ലേ പോരുന്നത്
അന്നാടത്താലെ നടന്നോണ്ടിററ്
കച്ചൂരംകണ്ടീലും താഴ എത്തിയല്ലോ
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
പോരുന്നല്ലോമന പെറേറാരമ്മ
വെളക്കും നെറനാഴി എടുക്കുന്നമ്മ
മുത്തും നരച്ചിങ്ങെടുക്കുന്നമ്മ
പടിക്കലും തന്നേല്ലേ പോരുന്നത്

1 അതിലിന്നും=അതിൽനിന്നും

പെണ്ണിനെ കണ്ടൊരു നേരത്താണ്
വളരെ തെളിഞ്ഞല്ലോ പെറേറാരമ്മ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ങ
കച്ചൂരംകണ്ടീലെ പെറേറാരമ്മേ
അരിയും എറിഞ്ഞങ്ങ് കൈപിടിക്ക്
മുത്തും നരിച്ചങ്ങ് കൂട്ടുന്നമ്മ
കച്ചൂരംകണ്ടീലെ കുഞ്ഞ്യഅനന്ത
മാലോട്ടം കയ്യെ പിടിക്കനെന്താ
ഇനിക്കിന്നൊരമ്മാറ കൊണ്ടോന്നത്
അങ്ങിനവടാട പാത്തേരെ
പറയുന്നല്ലോമന കുഞ്ഞിമങ്ങ
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്താ
ഒന്നുണ്ടോ കേക്കണ്ടോ കുഞ്ഞ്യനന്താ
അമ്മാമൻ ചമയങ്ങ് വാങ്ങ്ടാനാണ്
ഇമ്മക്ക് പോണേൻെറ കുഞ്ഞ്യനന്താ
പോരുന്നെല്ലോമന കുഞ്ഞ്യനന്തൻ
അമ്മാമൻ ചമയത്തിന പോരുന്നോല്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ങ
കച്ചൂരംകണ്ടീലെ പെറേറാരമ്മേ
കായണ്ണുരങ്ങാടി പോണേനിക്ക്
കായണ്ണുരങ്ങാടി ചെല്ലുന്നേരം
കച്ചൂരംകണ്ടീലെ കണ്ണനാണ്
ഏഴുമുറിപ്പീടികതുറന്നുവെച്ചി
പൊന്നുതൂക്കി പൊൻപണി എടുപ്പിക്കുന്ന
അമ്മാമനകണ്ടൊരു നേരത്താണ്
ആചാരം കൊതിച്ചാട നിന്നു കണ്ണൻ
പറയുന്നല്ലന്നേരം അമ്മാമനും
കച്ചൂരംകണ്ടീലെ കുഞ്ഞികണ്ണാ
കച്ചൂരംകണ്ടീലും പോകാറില്ലേ

അന്നേരത്തോമനോ പറയുന്നല്ലോ
അന്തിക്ക് ഞാനങ്ങ പോകാറുണ്ട്
അരിശം ചൊടിക്കുന്ന കുഞ്ഞിമങ്ക
നിലയിന്നൊരന്തം മറഞ്ഞിമങ്ക
കുഞ്ഞ്യേക്കൻ നല്ല വെളുത്ത പെണ്ണ്
പെണ്ണിൻെറ വീട്ടിലും ചെന്നു തുള്ളി
കുഞ്ഞ്യേക്കൻ നല്ല ചെറിയ പെണ്ണേ
ഏഴ കിടക്കേൻെറ ഉള്ളിലാണ്
ഒളിച്ചുകൊണ്ടങ്ങിനെ കെടക്കുന്നതാണ്
ഉറുമിയൊന്നു വീശ്യല്ലൊ കുഞ്ഞിമങ്ക
ഏഴുകെടക്കേൻെറ ഉള്ള്ന്നാണ്
കുഞ്ഞ്യേക്കൻ നല്ല ചെറിയ പെണ്ണ്
രണ്ടുമുറിയായി വീഴുന്നല്ലോ
അവിടുന്നൊരന്തം മറിഞ്ഞു മങ്ക
വാഴുന്നോരങ്ങാടി ചെല്ലുന്നോള്
അമ്മാമനെകണ്ടൊരു നേരത്താണ്
എലിപോലെ നിന്നു വിറച്ചു കണ്ണൻ
പിന്നെയും ചോദിച്ചല്ലൊ കുഞ്ഞിമങ്ക
കച്ചൂരംകണ്ടില്ലേ കുഞ്ഞികണ്ണാ
കച്ചൂരംകണ്ടീലും പോരുന്നില്ലേ
വാഴുന്നോരങ്ങാടി കൊടിയും കുത്തി
കണ്ണനേയുംകൂട്ടി അല്ലേ പോരുന്നത്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
മുമ്പില് നടക്കെടോ കുഞ്ഞിക്കണ്ണാ
പറയുന്നല്ലന്നേരം കുഞ്ഞിക്കണ്ണൻ
അമ്മാമൻ മുന്നില് നടക്കവേണം
ഞാനിന്ന് മുന്നില് നടന്നോണ്ടാല്
ഇഞ്ഞിഅങ്ങ് ബയ്യിന്ന് തെറേറ്യാണ്ടാലോ

മുമ്പില് നടത്തിച്ച് കൂട്ടുന്നല്ലോ
കച്ചൂരംകണ്ടീലും ചെല്ലുന്നോല്
ആയ്യപടികാരി പോരുന്നല്ലോ
എടവട്ടം കോലാലാത് ചെല്ലുന്നേരം
തലയിലെ തൊപ്പി അങ്ങ് തട്ടി മങ്ക
കണ്ണന്റെ മോത്തത് നോക്കിമങ്ക
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്താ
ഇപ്പംഞാനാരോട്ടേ കുഞ്ഞിഅനന്താ
മണിയൂരെടംവാഴും എൻേറടത്ത്യമ്മ
മാളിമയങ്ങിയല്ലോ കണ്ണനാണ്
ബോധം കെട്ടാടങ്ങനെ വീണു കണ്ണൻ
വെള്ളം കുട്ടികപാൻ കൊടുക്കുന്നോള്
വെള്ളം കുടിച്ചങ്ങ് ബോധം വന്നു
പറയുന്നല്ലുന്നേരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലങ്ങെൻേറ ബന്ധു
എലച്ചോരം കൊയിലോം പോയിററാണ്
ഒത്ത്യോരു കന്നിന കൊണ്ടോനിക്കേ
അനന്തന് മാലേട്ടു കൊടുക്കപവേണം
അനന്തനു മാലേട്ടു കൊടുക്കുന്നല്ലോ

——o——

# 7

# പാമ്പിൽക്കുറുക്കാട്ട് രാമറും എടച്ചേരിത്തോട്ടത്തിൽ ചിരുതയിയും

പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറ്
മാളികപ്പടികേറി പോരുന്നല്ലോ
ചിത്തിരത്തൂണ് മുഖംമറിഞ്ഞ്
മോതിരക്കയ്യാലെ വായും പൊത്തി
പറമ്പിൽ കുറുക്കാട്ടല്ലങ്ങ്ന്നല്ലേ
ചോദിക്ക്ന്നന്നേരത്തങ്ങ്ന്നല്ലേ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറേ
എന്തൊര് ആചാരേ കുഞ്ഞാമറേ
പകരം പറഞ്ഞല്ലൊ കുഞ്ഞാമറ്
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞ്യമ്മോമാ
പുത്തനായ് തെണ്ടക്ക് പോണ്ണെനക്ക്
പകരം പറഞ്ഞ് കുറുപ്പ്ന്നേരം
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറേ
നല്ലോണം തെണ്ടക്ക് പോയിററാന്
തന്ന്യാണംഞ്ഞ്വിട വന്നേക്കല്ലേ
പോന്നതിന് തകരാറൊന്നില്ലാമറേ *14

തറവാട്ടില് കുഞ്ഞങ്ങളുണ്ടായാല്
പടക്കം വെടികപല്ല്യയക്കണ്ടെടോ
പോന്നേന്ന യാതൊന്നു മില്ല്യെനക്ക്
മാളികക്കോണികീഞ്ഞ് പോരുന്നോനേ
ആയ്യപ്പടിക്കലും വന്ന്നിന്ന്
തലവിളി മൂന്ന് വിളിവിളിച്ച്
മൂവ്വായിരം നായരാടെത്തിക്കൂടി
മൂവ്വായിരം നായരെ കൂട്ടത്ത്ന്ന്
ഇരുപത്തിരണ്ടിനെ തെരഞ്ഞെടുത്ത്
പണത്തിന്റെ നാണയം നോക്കുമ്പോലെ
അരീന്ന് കല്ല് തെരയുംപോലെ
ഇരുപത്തിരണ്ടിന തെരഞ്ഞെടുത്ത്
വന്നുള്ള നായരക്കൊക്കെയുമാന്
[1]നാന്നായ്ച്ചരികണ്ടളപ്പിക്ക്ന്ന്
ഇരുപത്തിരണ്ടോട് പറയുന്നല്ലോ
നാളേയിപ്പുല്ല്യ പുലരുന്നേരം
പുത്തനായ് തെണ്ടക്ക് പോണെനക്ക്
പുലർകാലം ങ്ങളിവിടെത്തവേണം
ആ എന്നനുവാദം നായമ്മാറ്
[2]ഓലൊക്കഞ്ഞോല്യാട പോയോണ്ടാലെ
രാമറട്ക്കളേൽ ചെല്ല്ന്നല്ലോ
ചെന്ന്പറഞ്ഞല്ലൊ കുഞ്ഞാമറ്
പറമ്പ്ക്കറുക്കാട്ടല്ല്യമ്മായ്യ്യമ്മോ
നാളേത്തെ പുല്ല്യ പുലരുന്നേരം
കാലത്തെ കഞ്ഞിതരണെനക്ക്

---

1 നാന്നായ്ച്ചരി=നാന്നാഴി അരി

2 ഓലൊക്കഞ്ഞോല്യാട=അവരൊക്കെഅവരുടെ വീട്ടിലേക്ക്

ചോദിക്ക്ന്നനേരയ്യമ്മായ്യമ്മ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞാമറേ
എവിടപ്പുറപ്പാടെ കുഞ്ഞാമറേ
പുത്തനായ് തെണ്ടക്ക് പോണെനെക്കെ
ആ എന്നന്നവാദോളമ്മായ്യമ്മ
മാള്യപ്പടി കേരിപ്പോര്ന്നല്ലോ
ചെന്നിററ് ചോദിച്ചല്ലമ്മായ്യമ്മ
പറമ്പ്ക്കറുക്കാട്ടല്ലങ്ങ്ന്നോള്ളെ
രാമറ തെണ്ടക്കയച്ചൂട്ടാല്
നല്ലോണം രാമറ്പോയോണ്ടാല്
തന്ന്യാണം രാമറ്വ്ട വന്നേക്കപ്ലോ
എള്ള്വെട്ട്യകുററി [1]തെഇത്തത്പോലെ
തറെറ്യാര് കുററി തെഇത്തതല്ലേ
പകരം പറയുന്നങ്ങങ്ങന്നാണെ
വലിയപറമ്പിലെ പെണ്ണ്ങ്ങളെ
തറവാട്ടില്കുഞ്ഞങ്ങളുണ്ടായാല്
പടക്കം വെടികപല്ലയക്കണ്ടടോ
അങ്ങിനവിട്യാട പാറത്താരെ
പിറെറന്നാ പുല്ലപുലരുന്നേരം
തേച്ച് കുളിച്ചല്ലോ കുഞ്ഞാമറ്
ഇര്പത്ത്രണ്ടെണ്ണം നായമ്മാറ്
ആയ്യപ്പടിക്കലും വന്ന്നിന്ന്
രാമറെ കുളിയും കഴിയുന്നേരം
വലിയപറമ്പിലോളമ്മായ്യമ്മ
പൂവനെലയും മുറിച്ച്വെച്ച്
പാലപ്പലയും വലിച്ച്വെച്ച്

1 തെഇത്തത്=തെഴത്തത്

രാമററ്ക്ക് ചോറ് കൊട്ക്ക്ന്നല്ലോ
പയേരിച്ചോറു മുര്ക്ക്നെയ്യും
വേണ്ട്ന്നചോറ് വാരീററുണ്ട് രാമറ്
വായും കയിയും സുഖംവരുത്തി
ഓൻെറ പടിഞ്ഞാറേറൽ പോരുന്നല്ലോ
പൂമരംപോലെ ചമഞ്ഞോള്ന്ന്
പൂവൻകോയ്പോലെ നടന്നോള്ന്ന്
വാതിലും വയ്യോട്ട് ചാരിക്കൊണ്ട്
ആയ്പ്പടിക്കലെത്തുന്നേരം
വല്യപറമ്പിലോളമ്മായ്യുമ്മ
വിളിച്ച്പറയുന്നോളമ്മായ്യുമ്മ
എള്ള്പൊട്ടിയ കുററി തെയിത്തത്പോലെ
തറേറാരു കുററി തെയ്ത്തതാണെ
നല്ലോണം തെണ്ടക്ക് പോയോണ്ടിററ്
തന്ന്യാണം നീയിങ്ങ് വന്നേക്കല്ലേ
ചിരിച്ചോണ്ട് പോരുന്നേ കുഞ്ഞ്യാമറ്
അന്നടത്താലെ നടന്നുട്ടിററ്
കേക്ക്പുരമററം കുററ്യാടിയോളം
പടിഞ്ഞാറ് കടലററം മയ്യേലോളം
വടക്കവട്ടവൻെറ ചന്തയോളം
തെക്കുള്ളവറെ കളരിയോളം
[1]നാല്പറവുകും തെണ്ടിക്കൊണ്ട്
ഓലമ്മടക്കത്തിന്ന പോരുന്നേരം
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
[2]കാതം നടന്ന മെയിതളന്ന്

---

1 നാല്പറവുകും=നാലുഭാഗത്തും

2 കാതം=നാഴിക

ദൂരം നടന്നിററുള്ളാലസ്യല്ലേ
വെള്ളത്തിന്നും പാരം [1]ദായിക്ക്ന്ന്
വെള്ളംകുടിവീട് എവിടയുണ്ട്
പകരംപറഞ്ഞല്ലോ നായമ്മാറ്
[2]എന്നുമൊരുടചായി നടന്നാപോള്ളേ്യ
വെള്ളംകുടിവീട് കണ്ടിററുണ്ടേ
എടച്ചേരിപ്പൂക്കോട്ട് [3]കാരാമ്മക്ക്
ആട്ന്നൊരുട്വയി നടക്കാമ്മക്ക്
എടച്ചേരിപൂക്കോട്ട് ചെല്ലുന്നേരം
എടച്ചേരിപൂക്കോട്ട് കുഞ്ഞിരുതയ്യേ
ഏടവട്ടം കോനാലല്ലാവ്ന്നു
പുള്ളിമാൻപുള്ളിത്തോലും കൊണ്ടയിട്ട്
ഗ്രന്ഥക്കെട്ടോലയും കൊണ്ടവെച്ച്
ഗ്രന്ഥത്തിപ്പാടുന്ന് കുഞ്ഞിരുതയ്യേ
രാമറ്പടികാരി ചെല്ലുന്നേരം
ഗ്രന്ഥക്കെട്ടോലയും വാരിക്കെട്ടി
പുള്ളിമാൻപുള്ളിത്തോല് മടക്കിയെടുത്ത്
ഓളെ പടിഞ്ഞാറെറൽ പോരുന്നോള്
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
എടച്ചേരി പൂക്കോട്ടെ പെറേറാരമ്മ
പാഞ്ഞപ്പടിക്കലും ചെല്ലുന്നമ്മ
തോറത്ത്മുണ്ടിട്ടിരുന്നത്കണ്ട്
പാഞ്ഞപ്പടിഞ്ഞാറെറപോരുന്നമ്മ
പൂമന്തിരികയും പട്ടണയും

---

1 ദായിക്ക്ന്ന്=ദാഹിക്കുന്നു

2 എന്നുമൊരുടചായി=എനിയും ഒരു ഉടുവഴി

3 കാരാമ്മക്ക്=കയറാം നമ്മാക്ക്

ആയ്യപ്പടിക്കല് പിരി [1]നൂവുത്ത്
തോറത്ത്മുണ്ടിട്ടിരുന്നതെന്തേ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞ്യാമറേ
[2]ഉൗട്യായ്റററ്പോന്നതോ കുഞ്ഞ്യാമറേ
പിന്നെഞ്ഞാൻ പോയതോ നീ കുഞ്ഞനെ
പകരം പറഞ്ഞല്ലോ കുഞ്ഞാമറ്
എടച്ചേരി പൂക്കോട്ട് പെററോരമ്മേ
ഞാനെന്റെ തെണ്ടക്ക് പോയീനപ്പല്ലോ
വെള്ളത്തിനും പാരം ദായിച്ചിറേറ
ഇവിടം കയരിയതേ പെററോരമ്മേ
ആവാക്ക്കേട്ടുള്ള പെററോരമ്മ
അടുക്കളകം കൊള്ള പോരുന്നമ്മ
കാച്ചിത്തണിഞ്ഞൊരു പാലെടുത്ത്
പാലൂരിക്ക്ണ്ടി വളറിപ്പോയി
കിണ്ടിനിറയോളം പാലെടുത്ത്
ചീനഭരണീലെ പഞ്ചസാര
പാലിലും വാരിക്കലക്ക്ന്നമ്മ
വെള്ളിത്തളിക പൊടിതൊടച്ചേ
പൂവൻ പഴവും മലരാടിയും
വെള്ളത്തളികയിലും വാരിവെച്ച്
പാലപ്പടിക്കലും കൊണ്ടു ചെന്ന്
പറമ്പുകുറുക്കാട്ടെ കുഞ്ഞ്യാമറ്
പാല് [3]മാങ്ങിക്കുടിച്ചല്ലോ കുഞ്ഞ്യാമറ്
പൊടിതിന്നിറേറാനത്തണപ്പും വീണു

---

1 നൂവുത്ത്=നിവത്തി

2 ഉൗട്യായ്റററ്=ഇവിടുത്തേക്കായി

3 മാങ്ങി=വാങ്ങി

പഴംതിന്നിറേറാന് വിശപ്പും കെട്ട്
കിണ്ടി എടുത്തമ്മ പോയോണ്ടാരെ
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
പറമ്പിക്കറുക്കാട്ടെ നായിമ്മാറെ
എടച്ചേരി പൂക്കോട്ടെ കുഞ്ഞിരുതയ്യേ
ചെന്ന്പറയീനെ നായിമ്മാറെ
പാല്കുടിച്ചോര് വായിക്കാന്
ഒരിക്കല്മുറുകപാൻ തരുവാൻപറ
പടിഞ്ഞാററ വാതുക്കല് ചെല്ലുന്നോല്
പറയുന്നല്ലോമനനായിമ്മാറ്
എടച്ചേരി പൂക്കോട്ടെ ചെറിയാമയെ
പറമ്പിക്കറുക്കാട്ടെല്ല്യേക്കാന്ന്
പാല് കുടിച്ചോര് വായിക്കാന്
ഒരിക്കല് മുറുകപാൻ കൊടുക്കുവാന്
പകരംപറഞ്ഞൂട്ടേ കുഞ്ഞിരുതയ്യേ
പറമ്പിക്കറുക്കാട്ടെ നായിമ്മാറെ
നടത്തത്തില് വെത്തിലമുറുക്കണ്ടീക്കേ
അപ്പനക്കുട്ടി പറപ്പിക്കേണം
അമ്മേനക്കുട്ടീററ് [1]ചാപ്പിക്കേണം
പെങ്ങളക്കുട്ടി ചിര്ട്ടിക്കണം
ആ വാക്ക കേട്ടുള്ള നായിമ്മാറ്
ഓല്മടങ്ങ്യല്ലേപോരുന്നത്
ചോദിക്കുന്നോമന കുഞ്ഞ്യാമറ്
പറമ്പുക്കറുക്കാട്ട്നായിമ്മാറെ
മുറുക്കുവാതന്നോ ചിരുതെയ്യടോ

---

1 ചാപ്പിക്കുക=ചായ്പിക്കുക

പകരം പറഞ്ഞല്ലോ നായിമ്മാറ്
ഒന്നിപ്പം കേക്കണോ [1]അങ്ങേക്കോള്യേ
മുറുക്കവാതന്നില്ലേ സങ്കടമുണ്ടോ
ഞാളോടച്ചേരിയാമ പറഞ്ഞ്ത്പോലെ
ആരോടും തന്നെ പറയില്ലേലോ
എന്ത്പറഞ്ഞെൻറ നായമ്മാറെ
ചെറിയാമ ഞങ്ങളോട്ട പറഞ്ഞതുപോലെ
ഞാക്കിപ്പിവിട പറഞ്ഞുകൂടാ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
പറമ്പിക്കറുക്കാട്ടെ നായിമ്മാറെ
ചിരുതയിപറഞ്ഞത് പോലയാനിപ്പള്
പട്ടാങ്കം നേര് പറഞ്ഞില്ലേങ്കി
അരിയും ചോറ് അങ്ങ് വിലക്കം ഞാനെ
പേടിച്ചോണ്ടോല് പറയുന്നല്ലോ
നടത്തത്തില് വെററില മുറുക്കണ്ടീക്കി
അപ്പനക്കൂട്ടിപ്പറപ്പിക്കേണം
അമ്മേനക്കൂട്ടീററ് ചാറ്റിക്കേണം
പെങ്ങളക്കൂട്ടി ചിരുട്ടിക്കേണം
പേടിച്ചോണ്ടോല് പറയുന്നല്ലോ
കിട്കിടവെറക്ക്ന്ന് രാമറ്ക്ക്
ഇൗയൊരു വാക്കങ്ങനെ കേക്കന്നേരം
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
എടച്ചേരിപൂക്കോട്ട കുഞ്ഞിരുതയ്യേ
അപ്പനെപ്പറഞ്ഞേനും വേണ്ടച്ചല്ലാഞ്ഞേ
അമ്മേനപ്പറഞ്ഞേനും വേണ്ടച്ചല്ലാഞ്ഞേ
ഒടവയറ്കൂട്ടിപ്പറഞ്ഞതിന്
നായരിഞ്ഞും പച്ചേലേല് വെക്കണ്ടീനം

1 അങ്ങേക്കോള്യേ = അങ്ങേക്ക് പോളി (ബഹുമാനസൂചകമായ പദമാണ് പോളി)

പകരം പറഞ്ഞല്ലോ കുഞ്ഞിരുതയ്യേ-
പറമ്പിക്കരുക്കാട്ട് കുഞ്ഞ്യാമറ്
നായരിഞ്ഞും പച്ചേലേല് വെക്കുന്നേരം
[1]കോയ്ക്കോട്വാണുള്ള കുഞ്ഞ്യമ്മോമെ
കൈകൊത്തീററാല്മ്മല് തൂക്കീകപല്ലോ
പിന്നെയും പറഞ്ഞല്ലോ കുഞ്ഞ്യാമറ
യോഗംവിധിയെനിക്കുണ്ടെങ്കില്
സംഗതി കല്പന ക്കുട്യേങ്കിലും
പൊറത്തിട്ടു മുണ്ടാന്നൊരപ്പിച്ചിട്ട്
പറമ്പിക്കരുക്കാട്ടെ [2]തായത്ത്ന്ന്
ചെന്നല്ലീപുല്ല് പറപ്പിക്കും ഞാൻ
ആര്യപ്പടികീഞ്ഞി പോരുന്നല്ലോ
പറമ്പിക്കരുക്കാട്ട് കുഞ്ഞ്യാമറ്
അന്നാടത്താലെ നടന്നൂട്ടിററ്
പറമ്പിക്കരുക്കാട്ടങ്ങെത്തിപ്പോയി
കുററിപ്പടികാരിപോര്ന്നോനെ
ചെന്നോമ്മലെ ചെന്ന് പടിഞ്ഞാറേറല്
പടിഞ്ഞാറേറൽ പൊഞ്ചൂരക്കട്ട്മ്മേല്
കുമ്പ്ട്ടും അയക്കൊണ്ടും വീന്തൂട്ന്ന്
അതുതന്നെകണ്ടല്ലോ രമ്മായ്മ്മ
വലിയപറമ്പിലോളമ്മായ്മ്മ
പാഞ്ഞപ്പടിഞ്ഞാറെറ ചെല്ലുന്നല്ലോ
പറമ്പ്ക്കരുക്കാട്ട് കുഞ്ഞ്യാമറെ
നല്ലോണം തെണ്ടക്ക് പോയിററാന്ന്
തന്ന്യാണം കൊണ്ടിങ്ങ് വന്നല്ലോഞ്ഞി.

---

1 കോയ്ക്കോട്=കോഴിക്കോട്

2 തായത്ത്ന്ന്=താഴത്തുനിന്ന്

കളിച്ചിററ്ക്കഞ്ഞി [1]കുടിക്കുഞ്ഞനെ
ഇതെല്ലെതെന്തു പുതുമകഥ
[2]ഇഞ്ഞിയെഇതെണ്ടക്ക് പോവപാറുള്ളു
മററാരും തെണ്ടക്ക് പോവപാറില്ലേ
ഇൻറമ്മോമെനകണ്ട് തിരിച്ചും.
ഞാനത് പണ്ടുംപറഞ്ഞിററുണ്ട്
രാമറെ തെണ്ടക്കയക്കരുതെന്ന്
തറോരു കുററിതെയ്ത്തതേന്നും
എന്തെല്ലാംവാക്ക് പറഞ്ഞോണ്ടിററും
എന്തെല്ലാം വാക്ക പറഞ്ഞോണ്ടിററും
ഉത്തരം പകരം ഒന്നും മിണ്ടുന്നില്ലേ
മാളികപടികയരി പോരുന്നോള്
ചിത്തിരത്തൂണുമൊളിമറഞ്ഞു്
മോതിരക്കയ്യാലെ വായും പൊത്തി
പറമ്പ്ക്കുക്കാട്ടെ യങ്ങ്ന്നോട്
ചെന്ന്പറയ്ന്നോളമ്മായ്യമ്മ
ഞാനത് പണ്ടും പറഞ്ഞിററില്ലേ
രാമറെ തെണ്ടക്കയക്കരുതെന്ന്
നല്ലോണം തെണ്ടക്കയച്ചോണ്ടിററ്
തന്ന്യാണം രാമറ് [3]ഉഌട വന്നിട്ടുണ്ട്
എള്ള്വെട്ടിയ കുററി തെയ്ത്തത്പോലെ
തറോരു കുററി [4]തെയ്ത്തതേനേ
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
പറമ്പിക്കുക്കാട്ടെ അങ്ങ്ന്നല്ലേ
മാളികക്കോണികീഞ്ഞ് പോരുന്ന്ണ്ട്

---

1 കുടിക്കുഞ്ഞനെ=കുടിക്ക് കുഞ്ഞനെ
2 ഇഞ്ഞിയെ=നീയെ
3 ഉഌട=ഇവിടെ
4 തെയ്ത്തത്=തെഴുത്തത്

അമ്മോമെ പടിഞ്ഞാറെ ചെല്ലുന്നരം
എണീററ് ആചാരം ചെയ്യുവാംഎ
രാമറാലൊട്ടും കൊതമില്ലാലൊ
എന്തെല്ലാം ജാതി അതു ചോയിച്ചിററും
ഏതെല്ലാം ജാതി അതു ചോയിച്ചിറും
ഉത്തരം പകരോന്നും കിട്ടീല്ലേലോ
പറമ്പിക്കര കൊട്ടല്ലങ്ങ്ന്നാന്
ആയ്യപ്പടിക്കലും പോരുന്നല്ലോ
നായിമ്മാറങ്ങ് വിളിച്ചോളുന്ന്
ഇങ്ങളിത്തെണ്ടക്ക പോയിററാന്
എവിടെക്കയറീനെ നായിമ്മാറെ
എങ്ങളൊരുത്തകയറീററില്ല
എടച്ചേരി പൂക്കോട്ട് കയറിയനേര്
ഇരിക്കട്ടെയിരിക്കട്ടെ നായിമ്മാറെ
മാണിക്കോത്തുംദൂരം പോയിറേടോ
ഒതേനനാടിവിടവരുവാമ്പറ
വേഗം തെന്നങ്ങനെ വരണങ്ങ്ള്
ഞാനിപ്പടിക്കല് നിക്ക്ന്ന്ണ്ട്
ഒന്നെപാഞ്ഞോന്ന് നടന്നുംകൊണ്ട്
ഒല്ന്നമ്മേപ്പേല് ചെല്ല്ന്നല്ലാ
ഓല്ന്നമ്മേപ്പേല് ചെല്ലന്നേരം
കാററത്തിരുന്നിക്ക് കുഞ്ഞ്യോതേനര്
കാററത്തിരുന്നിക്ക [1]പൂന്തണേല്
നായ്മ്മാറ് ചെല്ല്ന്ന വരവ് കാണുമ്മം
ചോയിക്കുന്നോമന കുഞ്ഞ്യോതേനെ
എന്തോര് ബദ്ധപ്പാടാണിങ്ങക്ക്

---

1 പൂന്തണേല്=പൂന്തിണയിൽ

പകരം പറഞ്ഞല്ലോ നായിമ്മാറ്
പറമ്പിക്കുറുക്കാട്ടെല്ലങ്ങ് ന്നാന്
ഞാളപ്പറഞ്ഞിങ്ങയച്ചിക്കല്ലോ
ബദ്ധപ്പെട്ടങ്ങിനയക്കവാഎ
പറമ്പിക്കുറുക്കാട്ട്യല്ലങ്ങ് ന്നാന്
ഞാളിപ്പം [1]ചെല്ല്ന്നോളവ്മേ
പടിക്കന്ന് [2]എടായിക്കളിക്കപഉള്ളേ—
കുറുപ്പിപ്പം ഞാളോടി പാരുവാഎ
അത്തരം വാക്കവൻ കേക്കന്നേരം
ബെയിലിന് കൊട ഒന്നെടുക്കാതണ്ട്
ഓലോടി കീഞ്ഞും പുറപ്പെട്ടല്ലോ.
ഒതേനൻ പടികയറി ചെല്ലന്നേരം
ഒതേനന പൊത്തിപ്പിടിക്കന്നല്ലോ
സങ്കടം പറെന്നല്ലങ്ങ് ന്നാന്
തച്ചോള്യല്ലോമന കുഞ്ഞൊതേന
എന്േല് വന്നത് പൊറുക്കൊതേനാ
തറോറാരു കുററി തെയ്ത്തെനക്ക്
വലിയപറമ്പിലെ പെണ്ണുങ്ങള്
[3]ഏശ്ശട്ടം വെലക്കീക്കെ കുഞ്ഞ്യോതേനാ
തറവാട്ടിക്കഞ്ഞങ്ങളുണ്ടായാല്
പടക്കം വെടിക്കേല്ലായക്കണ്ടെന്ന്
നല്ലോണം തെണ്ടക്കയെച്ചി ഞായെ
തന്ന്യേണം വന്നട വീണിറവുണ്ട്
ഏശ്ശവട്ടം ചെന്ന് ഞാ ചോദിച്ചിറവും
ഉത്തരം പകരേത്തും മിണ്ടുന്നില്ല.

---

1 ചെല്ല്ന്നോളവ്മേ=ചെല്ലുന്നതുവരെ
2 എടായിക്കളിക്കപ=അങ്ങോട്ടുമിങ്ങോട്ടും നടന്നുകളിക്കുക
3 ഏശ്ശട്ടം=ഏഴപ്രാവശ്യവും

[1]ഇന്നോട നേര് [2]പറയായിക്കും
അത്തുരം വാക്കവെൻ കേക്കുന്നേരം
രാമറ് കെടക്കും പടിഞ്ഞാറ്റേല്
കട്ടമ്മ ചെന്നാടയിരുന്നോള്ന്ന്
പറമ്പിക്കുറുക്കാട്ട് കുഞ്ഞ്യാമറെ
[3]ഇഞ്ഞിയെ തെണ്ടക്ക് പോവാറുള്ളു
ഞാളാരും തെങ്ങക്ക് പോവാറില്ലേ
നാടോ പതിനെട്ട് നാട്ടുള്ളത്
പതിനെട്ട് നാട്ടും [4] തയക്കെന്നിക്കേ
[5]എയീറ്റ്പോടെന്റെ കുഞ്ഞാമറെ
കുളിച്ചിറ്റ്ക്കഞ്ഞി കുടിക്കുഞ്ഞനെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തച്ചോള്യല്ലോമന കുഞ്ഞ്യാതേനാ
ഞാനിന്നക്കഞ്ഞി കുടിക്കണ്ടീക്കി
എടച്ചേരി പൂക്കോട്ടെ കുഞ്ഞിരുതെയ്യേ
ഓള്വെച്ച കഞ്ഞി കുടിക്കും ഞാനെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതേനൻ
ഇനൊരു സങ്കടം വേണ്ടാമറേ
ഞാപോയിറ്റുവപ്പം കുറിക്കട്ടേടോ
ഇഞ്ഞിപോയി കഞ്ഞികുടിക്കുഞ്ഞനേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തച്ചോള്യല്ലോമന കുഞ്ഞൊതേനാ
ഉവപ്പം കുറിച്ചിഞ്ഞിവന്നല്ലാതെ
ഞാനിന്നക്കഞ്ഞി കുടിക്കേപ്പല്ലാലോ.

---

1 ഇന്നോട്=നിന്നോട്
2 പറയായിക്കും=പറയുമായിരിക്കും
3 ഇഞ്ഞിയേ=നീമാത്രമെ
4 തയക്കം=തഴക്കം
5 എയീറ്റ്=എഴുനേറ്റ്

പോര്ന്നല്ലോമന കുഞ്ഞ്യാതേനേ
അങ്ങയോടും ചെന്ന് പറയുന്നല്ലോ
എടച്ചേരിപ്പൂക്കോട്ട് കുഞ്ഞിരുതൈയേ
ഉറവും കുറിക്കുവാൻ പോന്ന് ഞാളും
പറയ്ന്നല്ലന്നേരത്തങ്ങ്ന്നല്ലോ-
തച്ചോളി മേപ്പേലെ കുഞ്ഞ്യാതേനാ
ഇങ്ങള്നാലാള് പോവുവേണം
കൊയിലോത്ത്കുഞ്ഞ്യാമൻ നമ്പിയാറ്
പനങ്ങാടൻ ചന്തുക്കുറുപ്പിനേയും
കിയ്യേ പനങ്ങാടൻ ചന്തുവോട്
ങ്ങളൊര്നാലാള്പോവുവേണം
കൊയിക്കോട്ട്വാണ [1]തലശ്ശിരായരോട്
ഉവും കുറിച്ചും തരുവാൻ പറ
ഓല്ന്ന് നാലാളും പോര്ന്നല്ലോ
ഒല്ന്നത്തപ്പാല് പിടിച്ചോള്ന്ന്
ഓല്ന്ന്കോയിക്കോട്ടെത്തിക്കൊണ്ട്
[2]തപ്പാലെറങ്ങ്യാല് ചെല്ല്ന്നേരം
കോയിക്കോട്ട് വാണ തലശ്ശിരായര്
ആയ്പ്പടിക്കലെങ്ങെത്തുന്നേരം
കൈയ്യേ പിടിച്ചും കയററ്ന്നോല
തച്ചോള്യല്ലോമന കുഞ്ഞൊതേനാ
ഇങ്ങള്നാലാളും വന്നതെന്തേ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാതേനെ
ഉവചംകുറിക്കപാനും വന്നത് ഞാള്

---

1 തലശ്ശിരായരോട്=തഹസിൽദാരോട്

2 തപ്പാല്=പണ്ട് കാലത്ത് തപ്പാൽ കൊണ്ടുപോയിരുന്നതു് കുതിരവണ്ടിയിലായിരുന്നു. തപ്പാല് എന്ന വാക്കിന്നു് ഇവിടെഅർത്ഥം തപ്പാൽ വണ്ടി=കുതിരവണ്ടി എന്നാണ്,

ആരിക്കാനാനെന്റെ കുഞ്ഞ്യാതേനാ

എടച്ചേരി പൂക്കോട്ട കുഞ്ഞിരുത്തെയ്യേ

[1]ഓക്കാനെ ഉവചം കുറിക്കണ്ടതെ

ബന്ധുവെവിടെയാന് കുഞ്ഞ്യാതേനാ

പറമ്പ്കരുക്കാട്ടെ രാമറ്കുഞ്ഞെ

അത്തുരം വാക്കങ്ങനെ കേക്കുന്നേരം

കുമ്പകുലുക്കിച്ചിരിക്കുന്നല്ലോ

ഇന്നാണെ എന്നാണെ കുഞ്ഞ്യാതാനാ

പറമ്പികരുക്കാട്ടെ രാമറെയാന്

എനക്കായിററങ്ങനെ കിട്ടണമെന്ന്

എറ്റകൊതീയുണ്ടേ കുഞ്ഞ്യാതേനാ

കണിയാനവരാടതേട്ന്നല്ലോ

സദ്യന്റൊരുക്കല്ലൊരുക്ക്ന്നഃല്ലൊ

മേലില്വരുന്നൊരു ഞാറാഴ്ചക്ക്

ഉൗവചം കുറിക്കുന്ന വാരിയറ്

വാരിയരിക്കെട്ടെ പണംകൊടുത്ത്

കണിയാന്ന് നാല് പണം കൊടുത്ത്

ഓല ഒരേലോടെ പറഞ്ഞയച്ച്

എല്ലാർക്കും സദ്യകൊടുത്തോള്ന്നേ

പറയുന്നുണ്ടോമന തലശ്ശീരായര്

മേലില് വരുന്നുള്ള ഞാറാഴ്ചക്ക്

ഇന്നാണെ എന്നാണെ കുഞ്ഞ്യാതേനാ

പതിനെട്ട [2]നമ്പറുണ്ടെനക്ക്

നമ്പറും കയിഞ്ഞ് ഞാവെരുമ്പളക്ക്

---

1 ഓക്കാന് = അവർക്ക് ആണ്

2 നമ്പറ = കേസ്സ് കേസ്സ്വിചാരണനടത്താനുണ്ട് എന്നർത്ഥം

സന്ധ്യവെളക്ക് കൊളുത്തിപ്പോവേ
അരനായികപോരുവാനേ കുഞ്ഞോതേനാ
പൂക്കോട്ടു വരുവാനും നേരംപോര.
ആയിരരി കുത്തി ചേറിക്കേണം
അയിനു വേണ്ടും സാമാനൊരുക്കൊതേനാ
ഞാനിന്നപ്പൂക്കോട്ടതില്ലാത്തത്
ഇഞ്ഞത്ത്നിന്ന് കയിപ്പിക്കണം
രണ്ടു പെട്ടി പൊന്നു കൊടുക്കുന്നല്ലോ
വേണ്ടുമ്പോലെല്ലാം ഒരുക്കൊതേനാ
ഞാറായ്ചതന്നെ കയിയോളുവേ
ഇഞ്ഞിൻെറ മാണിക്കോത്ത് പോയേക്കൊല്ലേ
ഏടച്ചേരി പൂക്കോട്ട് കുഞ്ഞ്യാതെയ്യേ
ഓളോട്ടും ചെന്ന് പറ ഒതേനാ
ആയിരരി കുത്തി ചേറിക്കാനേ
ഉവക്കാറങ്ങ് [1]വരുമ്മളക്ക്
ഞാനവത്തപ്പാലിലെറങ്ങേയുള്ളേ.
ഉവം കുറിച്ചോല് പോരുന്നല്ലോ.
പറമ്പിക്കറുക്കാട്ടിങ്ങെത്തിക്കൊണ്ട്
രാമറ് കുളിച്ചും ബയിച്ചിററില്ല.
അരിശം നടിക്കുന്നൊതേനനാണ്
അങ്ങ്ന്നോട്ടും ചെന്ന് പറയ്ന്നല്ലോ
ഉവം കുറിച്ച് ഞാൻ പോന്നിക്കോള്ള്യേ-
പറയുന്നല്ലന്നേരയ്യങ്ങ്ന്നാനെ-
തച്ചോള്യല്ലോമന കുഞ്ഞ്യാതേനാ
പുത്തംതെരുവത്തും പോയിററാന്
പതിനാറ് കുത്ത് പൊടക്കാനല്ലോ
അടയാളം കൊടുത്തേക്ക് കുഞ്ഞൊതേനാ

1 വെരുമ്പളക്ക്=വരുമ്പോഴേക്ക്

തച്ചോളൃല്ലോമന കുഞ്ഞൊതേനെ
അന്നാടത്താലെ നടന്നോള്ന്ന്
എടച്ചേരി പൂക്കോട്ടിഞ്ഞെത്തിക്കൊണ്ട്
എടച്ചേരി പൂക്കോട്ടെ പെറേറാരമ്മേ
തെളിഞ്ഞോരരിയാട്ടപ്പം തക്കാരവും
എടയായിന്നും പോയീനെപ്പ കുഞ്ഞ്യോതേനാ
പകരം പറഞ്ഞല്ലോ കുഞ്ഞൊതേനെ
എടച്ചേരി പൂക്കോട്ട് പെറേറാരമ്മേ
ഞാള്ന്ന്കോയിക്കോട്ട് പോയീനവെ
ഉരുവപ്പം കുറിക്കപ്പാനെ പെറേറാരമ്മേ
ആരക്കാനുവപ്പം കുറിച്ചോതേനാ
ഉരുട്ത്തെ കുഞ്ഞിച്ചിരുതയിക്കേ
ബന്ധു എവിടെയാനെ കുഞ്ഞ്യോതേനാ
പറമ്പ്ക്കരുക്കാട്ടെ കുഞ്ഞ്യാമറ്
കനകം തെളിഞ്ഞല്ലോ പെറ്റമ്മക്ക്
എട്ടനു നംന്നക്കൊതിയുണ്ടായിനും
എനക്കും കനകംകൊതിയുണ്ടായ്നും
രാമറ് കുഞ്ഞനു ക്ട്ടണമെന്ന്
തച്ചോള്യേല്ലോമന കുഞ്ഞ്യോതേനൻ
പറയുന്നുണ്ടോമന കുഞ്ഞൊതേനൻ
എടച്ചേരി പൂക്കോട്ടെ പെറേറാരമ്മേ
കോയിക്കോട് വാണ തലസ്സിദായര്
എന്നോട്ക്രുട പറഞ്ഞിററ്ണ്ടെ
മേലീല് വരുന്ന്ള്ള ഞാറായ്ചക്ക്
ആയിരരി കുത്തി ചേറികപ്പാനും
അതിനു വേണ്ടും സാമാനൊരുക്കികപ്പാനും

ഞാനിതാ പോന്നാനെ പെറേറാരമ്മേ
കോയിക്കോട്ട് വാണ തലസ്സീദായര്
ഉവപക്കാരങ്ങ് വരുമ്പളക്ക്
ഓറുമെ തപ്പാലില് വന്നെറങ്ങും
ഏല്ലാ ഒരുകങ്ങളാനെ അമ്മേ
ഉമ്മള് ചെയ്യാൻ പറഞ്ഞിക്കല്ലോ
പറഞ്ഞേച്ച് പോര്ന്ന് കുഞ്ഞൊതേനൻ
തെയനൻ പോയി പൊറംകയിഞ്ഞേരേ
ഏടച്ചേരി പൂക്കോട്ട് പെറേറാരമ്മ
പടിക്കലെ ചെമ്പനറതൊറന്ന്
നെല്ലല്ലം കോരി ഒയിക്കന്നമ്മ
ആളവിളിച്ചും പുയിങ്ങിക്ക്ന്ന്
അന്നാടത്താലെ നടന്നൊതേനൻ
പറമ്പിക്കറുക്കാട്ട് ചെല്ല്ന്നേരം
രാമറ്കുളിച്ചും ബയിച്ചിററില്ല.
ചെന്നേമ്മലെ ചെന്ന് പടിഞ്ഞാറേറല്
പറമ്പിക്കറുക്കാട്ടെ കുഞ്ഞ്യാമറെ
[1]എന്നും കുളിച്ച് ബെയിച്ചില്ലെ്യടോ
ഉവപം കുറിച്ച് ഞാൻ പോന്നിററുണ്ട്
ഉവപം പറഞ്ഞും നടകപ വേണ്ടേ
പൊടകം അടയാളം കൊട്ടക്കുഞ്ഞനേ
എന്തെല്ലാം ജാതി പറഞ്ഞേണ്ടിററും
ഏതെല്ലാം ജാതി പറഞ്ഞോണ്ടിററും
രാമറ് കുളിച്ചു ബേയിച്ചില്ലാലോ.
പറമ്പ്കുറുക്കാട്ടെ അങ്ങ്നാന്
പറയുന്നണ്ടോമനയ്യങ്ങ്നല്ലേ
തച്ചോള്യേല്ലോമന കുഞ്ഞോതേനാ

1 എന്നും=എന്നിയും

എന്നാലിതൊന്നും കൊതം പോരാലോ
ഒക്കെയും വേണ്ടുന്നത് നീതന്ന്യാനെ
പറയുന്നല്ല്യന്നേരം കുഞ്ഞൊതേനൻ
പറമ്പ്ക്കുറുക്കാട്ടെ അങ്ങ്ന്നോള്യെ
കേട്ട് ധരിക്കേണേ അങ്ങ്ന്നോള്യെ
കോയിക്കോട് വാണ തലസ്സിദായര്
എന്നോട്ടുംകൂട പറഞ്ഞിക്കല്ലോ
പതിനെട്ട് നമ്പറളുണ്ടെനക്ക്
അരനായിക [1]പോലപാനെ കുഞ്ഞൊതേനാ
എനിക്കിപ്പം തെററപ്പാനും നേരംപോരാ
എൻെറബതിലാനെ കുഞ്ഞൊതേനാ
നീയും നിന്നിററങ്ങ്, കയിപ്പിക്കേണം
ഉച്ചക്കാറങ്ങ് വരുമ്പളക്ക്
ഞാനഅത്തപ്പാലെറങ്ങേപ എടോ
ഞാനിപ്പളെന്തല്ലാ വേണ്ടുന്നത്
പറഞ്ഞേച്ച് പോരുന്നേ കുഞ്ഞൊതേനൻ
അന്നാടത്താലെ നടന്നൂട്ടിററ്
ഓനിന്നപ്പൂക്കോട്ടങ്ങെത്തിക്കൊണ്ട്
തോട്ടംമതിച്ച് കൊലകൊത്തിച്ച്
വേണ്ടുന്നൊരുക്കാടക്കൂട്ടുന്നല്ലോ
പിന്നെയും കുറുക്കാട്ട് ചെല്ലുന്നോനെ
രാമറ് കുളിച്ച് ബയിച്ചിററില്ല
ചോദിക്കുന്നോമന കുഞ്ഞൊതേനൻ
ഊയിയെൻേറാമന കുഞ്ഞാമറേ
ഉവപ്പം പറഞ്ഞെങ്ങും പോയിററില്ലേ?
പൊടക്ക് അടയാളം കൊടുത്തില്ലേടോ
പോരുന്നുണ്ടോമന കുഞ്ഞൊതേനൻ

1 പോലപാനെ=പോലും

ഊവ്വംപറഞ്ഞും നടന്നൊതേനൻ
പുത്തംതെരുവിന് പോയിററാന്
പതിനാറ് കുത്ത് പൊടക്കല്ലാന്
അടയാളം കൊട്ക്ക്ന്ന് കുഞ്ഞൊതേനൻ
ഓനിന്നപ്പൂക്കോട്ട് പോര്ന്നല്ലോ
ഓനിന്നപ്പൂക്കോട്ട് വന്നിററാന്
ഊവ്വത്തൊരുക്കല്ലൊരുക്കിപ്പോയി
ഞാറായ്ചവന്നു പൊലന്നും പോയി.
നമ്പൂരിതേ ഉവ്വംതറുട്ടത്ത്
തീപ്പൊകേന്നാട്ന്ന് കുഞ്ഞൊതേനൻ
സന്ധ്യവെളക്ക് കൊളുത്ത്വാനായി
ഒതയനൻ കുറുക്കാട്ട് ചെല്ലുന്നല്ലോ
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞാമറെ
തേച്ച്കുളിച്ചനെ നീ കുഞ്ഞനെ
ഉവ്വചമയം ചമയവേണം
പറഞ്ഞിററുള്ളാളെല്ലാടെത്തിക്കൂടി
നമ്പ്യാറ് തപ്പാലെറങ്ങ്വാനായി
കോയിക്കോട് വാണ തലസ്സിദായര്
എന്റെ തലകൊത്തി പോവേ്വല്ലുള്ളൂ
ഊവ്വത്തിനിഞ്ഞിന്ന് ചെന്നിലെങ്കി
എന്തെല്ലാം ജാതി പറഞ്ഞോണ്ടിററും
ഏതെല്ലാം ജാതി പറഞ്ഞോണ്ടിററും
ഉത്തിര്വം ഇല്ല പകര്വം ഇല്ല
കിടകിട വിറക്ക്ന്നൊതയന്നല്ലോ
പറമ്പ്ക്കുറുക്കാട്ട്യെങ്ങ് മുമ്പിലും ചെന്നൊതേനൻ
പറമ്പ്ക്കുറുക്കാട്ട്യെല്ലുങ്ങ്ന്നോള്യെ
കേട്ട് ധരിക്കണേ അങ്ങ്ന്നോള്യെ
എടച്ചേരി പൂക്കോട്ടെതലസ്സ്ദായര്

എന്റെ തലകൊത്തി ചാടെപയുള്ള
പകരം പറയുന്നല്ലങ്ങ്ന്നല്ലോ
ഞാനെന്ത് വേണൊന്റെ കുഞ്ഞാതനാ
പറമ്പ്ക്കരുക്കാട്ടെപല്ലങ്ങ്ന്നാനെ
മാളികകോണികീഞ്ഞ് ചെല്ലുന്നല്ലോ
രാമറ് കിടക്കം പടിഞ്ഞാററക്ക്
പറമ്പ്ക്കരുക്കാട്ട് കുഞ്ഞ്യാമരേ
എന്ത് കളിയാനെ കുഞ്ഞ്യാമരേ
നാട് മുടിക്കല്ലെ കുഞ്ഞ്യാമരേ
ഉവപത്തിനിന്നിഞ്ഞി ചെന്നില്ലെങ്കി
ഒതയനൻ തലകൊത്തി ചാടെപയുള്ള
മലയോട് കൊണ്ടതലയെറിയല്ല
എന്തെല്ലാം വാക്ക് പറഞ്ഞോണ്ടിററം
ഓനോ കുളിച്ചും ചമഞ്ഞില്ലാലൊ
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞൊതേനൻ
ഉവപക്കാരെല്ലാരും വന്നിററാന്
ആടങ്ങിനെ കെട്ടി കൂടീക്കല്ലോ
പാഞ്ഞങ്ങ് ചെന്നല്ലോ കുഞ്ഞൊതേനൻ
ചെക്കുറചാപ്പന വിളിക്കുന്നല്ലോ
ചെക്കുറെടത്തിലെ കുഞ്ഞിച്ചാപ്പാ
ഞാനൊര് സങ്കടം പറഞ്ഞോണ്ടാല്
ഇഞ്ഞി എടുക്കണെ കുഞ്ഞിച്ചാപ്പാ
ഉവപ ചമയം ചമയവേണം
ഉവപ ചമയം ചമയിച്ച് ചാപ്പന
ഉവപക്കാരെല്ലാരും കീയുംമുമ്പെ
ഒതയനൻ പടിതുള്ളി പാഞ്ഞുട്ന്ന്
എടച്ചേരി പൂക്കോട്ടിങ്ങെത്തിക്കൊണ്ട്
രാവ്പകലായി കൊള്ളിക്ക്ന്ന്

വായക്കൊരളില് വെളക്കുണ്ടല്ലോ
ഈന്തുംകൊരളില് വെളക്ക്ണ്ടല്ലോ
രാവ്പകലായി കൊണ്ടുപോയി
കോയിക്കോട് വാണെ തലസിദായര്
അപ്പളത്തപ്പാലെറങ്ങിപ്പോയി
അപ്പളക്കം ആറംക്കാറങ്ങെത്തിപ്പോയി
ചെക്കറചൊപ്പനങ്ങാന്നിപ്പോള്
പൊത്തിപ്പിടിച്ചല്ലേ കൊണ്ടപര്ന്ന്
തച്ചോള്യേല്ലോമന കുഞ്ഞൊതേനൻ
പടിഞ്ഞാറേറ കൊണ്ടയിര്ത്ത്ന്നല്ലോ
കോയിക്കോട് വാണ തലസിദാരോട്
ചെന്ന്പറയ്ന്ന് കുഞ്ഞൊതേനൻ
പറമ്പിക്കുറുക്കാട്ട് രാമറ്ക്ക്
എരിച്ചെന്നിക്കുത്ത് തലവേദന
[1]മനിശൻെറ കൂറെറാട്ടം കേട്ടൂടാലൊ
തീയും വെളിച്ചവും കണ്ടൂടാലൊ
[2]ഒരിയാനെ പടിഞ്ഞാറെറ കുട്ടിഞാനെ
പുടമുറിയവിടെകയിഞ്ഞേപ്പിന്നെ
കോര്യ പിടിച്ചല്ലോ കുഞ്ഞ്യോതേനൻ
സദ്യപൊടിമാനം കൊള്ളിച്ചല്ലോ
[3]പൂവംതലക്കോയി കൂവുന്നേരം
പറയുന്നുണ്ടോമന കുഞ്ഞൊതേനൻ
കോയിക്കോട് വാണ തലസ്സിദാരോട്
സൂര്യനുദിച്ച് നിറം വന്നാല്
രാമറ്ക്കൊര് പൊടി നടന്നൂടാലോ

---

1 മനിശൻെറ=മനുഷ്യൻെറ
2 ഒരിയാനെ=ഒരുവിധത്തിൽ
3 പൂവംതലക്കോയി=പൂവൻകോഴി

കുഞ്ഞനെ പടികീച്ച് കൊട്ടകപവേണം
കോയിക്കോട് വാണ തലെ സിദായര്
പെട്ടിയോടെ പൊന്ന് കൊട്ടക്ക്ന്നല്ലോ
പൊന്ന് ചമയിച്ചോ കുഞ്ഞാതേനാ
പടികീച്ചയച്ചോളേ കുഞ്ഞാതേനാ
പൊന്നും ചമയിച്ച് കുഞ്ഞാതേനൻ
ഉവപക്കാരെല്ലാരും പുറപ്പെട്ടല്ലോ
കുഞ്ഞനെ പടികീച്ചയച്ചൂട്ന്ന്
അന്നാടത്തോല് നടന്നൂട്ടിററ്
പറമ്പിക്കരുക്കാട്ടെ തായകീഞ്ഞ്
വലിയപറമ്പിലോ ളമ്മായുമ്മ
പടിഞ്ഞാററ തൊറന്നും വെളക്ക് വെച്ച്
മുത്തും നെറനാഴിവെക്കുന്നോള്
അരിയും നെറനാഴി വെച്ചിക്കല്ലോ
പാഞ്ഞിങ്ങെണിയിറേറ കുഞ്ഞാമറ്
പാഞ്ഞ് പടിഞ്ഞാറെറ ചെല്ല്ന്നല്ലോ
വിളക്കും തച്ച്നെറത്തികൊണ്ട്
അരിയും ചവിട്ടി മറിക്കുന്നല്ലോ
പടിഞ്ഞാററടച്ചിങ്ങ് പൂട്ടികൊണ്ട്
ചോദിക്ക്ന്നന്നേരോളമ്മായുമ്മ
എന്ത് കളിയാനെ കുഞ്ഞാമറേ
പകരം പറഞ്ഞല്ലോ കുഞ്ഞാമറ്
പറമ്പിക്ക രുക്കാട്ടെൻെറമ്മായുമ്മേ
എൻെറ പടിഞ്ഞാറേറലാനിപ്പോള്
ഓള കടത്ത്റൻെറുമ്മായുമ്മോ
വടകപാറം കോനാലും ക്രൂട്ടപവേണം

ഓനോൻെറ ചെക്കറ കൊണ്ടുപോട്ടെ *
[1]ഊട്ത്തൊരിത്ത്യായി ക്രൂടിക്കോട്ടെ
വടകപാറംകോനാലും ക്രൂട്ടിക്കോളി
ഓളയ്യുട്ക്കളെ ക്രൂട്ട്ന്നല്ലോ
അങ്ങനവിട്യാട പാറ്ത്തല്ലോ
[2]ആട്യോര് മൂന്ന്യസം കയ്യുന്നേരം
പാറമ്പിക്കരുക്കാട്ട് കുഞ്ഞാമറ്
പൊൻചൂരക്കോലും കയിക്കലാക്കി
പറയുന്നല്ലോ നച്ചിരുത്ത്യോട്
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
പറമ്പിക്കരുക്കാട്ടെൻെറമ്മായ്യമ്മ
ഓറോട്ടം ചെന്ന് പറ ചിര്തയ്യേ
പൊറിത്തട്ടമുണ്ട് തരുവാംപറ
പറമ്പിക്കരുക്കാട്ടെ തായെയിന്ന്
ചെന്നല്ലിപ്പുല്ല് പറികപ വേണം
പേടിച്ച് വെറക്ക്ന്നേ കുഞ്ഞിരുതൈയ്യേ
പറമ്പിക്കരുക്കാട്ടെൻെറമ്മായ്യമ്മോ
പൊറിത്തട്ടമുണ്ട് തരണെനക്ക്
ചോദിക്ക്ന്നന്നേരോളമ്മായ്യമ്മ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതൈയ്യേ
എന്തിനം പുറത്തിട്ടമുണ്ടിനിക്ക്
പറമ്പിക്കരുക്കാട്ടെ തായെയിന്ന്
ചെന്നില്ലിപ്പുല്ല് ഞാപറിക്കണെമ്പോലും
പാഞ്ഞങ്ങ് ചെന്നല്ലേ, അമ്മായ്യമ്മ

---

* ചാപ്പനാണല്ലാ വിവാഹം കഴിച്ചത്. അത്കൊണ്ട് അവൻെറ വീട്ടിലേക്ക് കൂട്ടിക്കൊട്ടെ എന്ന് സാരം.

1 ഊട്ട്ത്തൊര്ത്ത്യായി=ഇവിടെ താമസിക്കുന്ന ഒരുത്തിയായി—ഒരു ദാസിയായി.

2 മൂന്ന്യസം–മൂന്ന് ദിവസം

പറമ്പിക്കരുക്കാട്ട് കുഞ്ഞാമറേ
പറമ്പിക്ക രുക്കാട്ട്ള്ളമ്മേമ്മാറ്
ഓല് വയലില് പണിയില്ലാലോ
പകരം പറഞ്ഞല്ലോ കുഞ്ഞാമറ്
പറമ്പിക്കരുക്കാട്ടെൻറമ്മായ്യ്യമ്മ
ഓള്ളുട്ട്യരുന്നില്ലെൻറമ്മായ്യ്യമ്മോ
ഓളിന്നപ്പുല്ല് പറച്ചില്ലെങ്കി
ഞാനിക്കരുക്കാട്ടിരിപ്പില്ലാലൊ
മുണ്ട്കൊട്ക്ക്ന്നോളമ്മായ്യ്യമ്മ
പറമ്പിക്കരുക്കാട്ടെ തായെയിന്ന്
ചെന്നെല്ലിപ്പുല്ല് പറിക്ക്ന്നോള്
ഓളിന്നപ്പുല്ല് പറിക്കന്നേരം
രാമറ് വയലിലും ചെല്ല്ന്നല്ലോ
ചോദിക്ക്ന്നോമന കുഞ്ഞാമറ്
എടച്ചേരി പൂക്കോട്ടെ കുഞ്ഞിരുതൈയ്യേ
ഇൻറയൊരമ്മാമനാനിപ്പോള്
എൻറ കയികൊത്തീററാനിപ്പോള്
കൈകൊത്തീററാല്മ്മല്ത്തുക്യ കണ്ടോ
കയ്യാട്ന്നതിഞ്ഞ് കണ്ടിരുതൈയ്യേ
പറമ്പിക്കരുക്കാട്ടെ തായെനിന്ന്
[1]ഇങ്ങടാണ്ടും പുല്ല് പറപ്പിക്കവോയെ
അതുകൊണ്ടും രാമറ് പറഞ്ഞതേന്നും
[2]മൂന്ന്യതം പുല്ല് പറപ്പിച്ചല്ലോ
അങ്ങിന വിട്യാടപാറത്തോരെ
പറയുന്നണ്ടോമ[3]നോളമ്മായ്യമ്മ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ്യ

---

1 ഇങ്ങടാണ്ടും=ഇന്ന് വേണ്ടും
2 മൂന്ന്യതം=മൂന്നു ദിവസം
3 ഓള്=അവൾ

മൂവാണ്ടക്കാലമല്ലെറ്റ്യായല്ലോ
ഇഞ്ഞിക്കുറുക്കാട്ട് വന്നോണ്ടിററ്
പാറമ്പിക്കുറുക്കാട്ട് രാമറ്ക്ക്
കൊണ്ടക്കൊട്ക്കെൻെറ കുഞ്ഞിരുതയ്യേ്യ
മായിലചപ്പും കരിപ്പൊടിയും
കിണ്ടീല് വെള്ളവുമെ കുഞ്ഞിരുതയ്യേ്യ
കഞ്ഞീൻെറ കാലായിക്കണ്ടെന്നാല്
കഞ്ഞികുടികപാൻ പാറ കുഞ്ഞനെ
എന്നെയിപ്പം കൊല്ലപല്ലെൻറമ്മായ്യമ്മോ
പാറഞ്ഞും പാറഞ്ഞും പൊറുതിക്കേട്
ചോദിക്കുന്നോമനോളമ്മായ്യ്യമ്മ
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
മൂന്നായം കൊല്ലം തല തെകഞ്ഞ്
പെണ്ണാക്കിററിന്നൂട കൊണ്ടപനീററ്
മണ്ണാക്കിററിട്ടിക്കെ കുഞ്ഞിരുതയ്യേ്യ
പാറഞ്ഞും പാറഞ്ഞും പൊറുതിക്കേട്
ചോദിക്കുന്നോമന കുഞ്ഞിരുതെയ്യേ്യ
പാറമ്പിക്കുറുക്കാട്ടെൻെറമ്മായ്യ്യമ്മോ
ചെക്കുറ ചാപ്പനതെൻെറ ബന്ധു
ബന്ധൂവോടിങ്ങ്ട ബന്നിററാന്
കെടാച്ചെവിടാലേ കേട്ട് രാമറ്
മാവില ചപ്പും കരിപ്പൊടിയും
ഒര് കിണ്ടി വെള്ളവും എടുക്കുന്നോള്
ഓളപ്പടിക്കലത് കൊണ്ടെപല്ലമ്മം
ഓളോട്തന്നെ [1]പിടിച്ച് ഏററി
ഓളെ തലയിച്ചെരിയുന്നല്ലോ

---

1 പിടിച്ച് ഏററി=പിടിച്ചേററി എന്നാണ് വാക്ക്. ബലമായി വാങ്ങി എന്നർത്ഥം.

വെള്ളം പിടിച്ച്യേററി പാര്ന്നല്ലോ
ഓള് കരഞ്ഞ്യോണ്ടും പോര്ന്നല്ലോ
മനസ്സില് നിനക്ക്ന്നോളമ്മായ്യ്യമ്മ
എങ്ങിനെ കുഞ്ഞനെണക്കുണ്ട്യേതേ
ആടക്കൊറഞ്ഞൊന്നു പോറത്താരെ
പറമ്പിക്കരുക്കാട്ടൊറമ്മായ്യ്യമ്മ
മാളികപ്പടി കാരി ചെല്ലുന്നേരം
ചോദിക്ക്ന്നന്നേരത്തങ്ങ്ന്നല്ലേ
വലിയ പറമ്പിലെ പെണ്ണ്ങ്ങളെ
മാളികപ്പടി കാരി വന്നതെന്ത്?
പകരം പറഞ്ഞതല്ലോ ഉമ്മായ്യ്യമ്മ
പറമ്പിക്കരുക്കാട്ടതെന്റെ ബന്ധോ
മൂവ്വാണ്ടെക്കാലമല്ലേര്യായല്ലോ
ലോകനാറ് കാവില് ഞാ കുളിച്ചൊവാത്തത്
ലോകനാറ് കാവില് [1]കുളിച്ചൊവ്വായെ
എനക്കിപ്പോ പോകണല്ലെന്റെ ബന്ധോ
പകരം പറഞ്ഞല്ല്യ്യുങ്ങ്ന്നല്ലോ
നീയിപ്പം പോരടെന്റെ പെണ്ണ്ങ്ങളെ
മാളിക കോണികീഞ്ഞ് പോര്ന്നോള്
പിറേറന്നാപുല്ല പുലരുന്നേരം
[2]ഓക്കേണ്ടും നായിമ്മാറ കൂട്ടന്നോള്
ഓക്കേ[3]ണ്ടൊരുത്ത്യോളും കൂട്ടന്നോള്
ലോകനാറ്കാവിലും പോര്ന്നല്ലോ
ഓലിന്നവിടുന്നും പോയോണ്ടാരെ
പറമ്പിക്കരുക്കാട്ട് കുഞ്ഞ്യാമറ്
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതെയി

---

1 കുളിച്ചൊവ്വായെ=കുളിച്ചു തൊഴുവാൻ
2 ഓക്കേണ്ടും=അവർക്ക് വേണ്ടുന്ന
3 ഒരുത്ത്യോള്=ദാസിമാർ

ഓനിന്നക്കുപ്പേല് പോര്ന്നല്ലോ
[1]മുരിക്കിലിളന്താരി കൊമ്പ്കൊത്തി
പിടിച്ചിടം മുള്ള് തരങ്ങിക്കൊണ്ട്
എടച്ചേരിപ്പൂക്കോട്ട് കുഞ്ഞിരുതേയി
ഓളപ്പിടിച്ച്യല്ലടിച്ചൂട്ന്ന്
അടിയിന്ന്തൊട്ട് [2]മുടിയോള് വാഎ
എയ്യ് പൊളിതോലും പൊളിച്ചോള്ന്ന്
ചിറേറക്കോത്തുമ്മ പരിയയിച്ചി
കണ്ണാലെ കണ്ടപ്പരിയയിച്ചി
അപ്പാച്ചി ലാട്ന്നും പാഞ്ഞോണ്ടിററ്
ലോകനാറ്കാവിലും പാഞ്ഞൂട്ടിററ്
കന്മതിലിൻെറിപ്പുറം ന്ക്ക്ന്നോള്
അയ്യമ്പിളിച്ചും പറയുന്നല്ലോ
പറമ്പി[3]ക്കുറുക്കാട്ട് പെറേറാരമ്മേമാ
എങ്ങാം തറവാട്ട് കുഞ്ഞനെയാന്
ഇങ്ങിനെ [4]കൊണ്ടചന്ന് കൊന്നോണ്ടാല്
അമ്മേന പെങ്ങളെ കൊടുക്കാചാനുണ്ടോ
അത്തരം വാക്കങ്ങനെ കേക്കുന്നേരം
പറമ്പ്ക്കുറുക്കാട്ട് പെറേറാരമ്മ
പായസച്ചോറചാങ്ങിട്ടുണ്ണാതണ്ട്,
മടക്കം തൊഴുതിററ് പോന്നിററില്ല
അപ്പാച്ചിലാട്ന്നും പാഞ്ഞോണ്ടിററ്
പറമ്പിക്കുറുക്കാട്ട് ചെല്ല്ന്നേരം

---

1 മുരുക്കിൻെറ ഇളയ കൊമ്പ്കൊത്തി

2 മുടിയോള് വാഎ=മുടിയോളവുമേ എന്നർത്ഥം

3 കുറുക്കാട്ട് വീട്ടിന്നടുത്തുള്ള മിറേറക്കോത്ത് എന്ന മുസ്ലീംവീട്ടിലെ സ്ത്രീയാണ് പരിയയിച്ചി.

4 കൊണ്ടചന്ന്=കൊണ്ടുവന്ന്.

വടകപുറം കോനാലത്ത് നോക്ക്ന്നേരം
എടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
പോരയിന്നാവപയും പൊന്നുകയും
പാമ്പിക്കുരുക്കാട്ടോ ഉമ്മായ്യുമ്മ
കാഞ്ഞരപ്പാത്തി ബലിക്കുന്നല്ലോ
[1]എണ്ണ കൊയമ്പ് ന്റക്ക്ന്നല്ലോ
ചിരുതയീന പാത്തീ കെടത്ത്ന്നല്ലോ
തൊണ്ണൂറ് ദിവസവും പാത്തീ[2]ചികിലിസ ചെയ്യുന്നല്ലോ.




1 കൊയമ്പ്=കുഴമ്പ്

2 ചികിലിസ=ചികിത്സ

# അമ്പാടിയും രാവാരി ചാത്തുവും

തച്ചോളെല്യല്ലോമന കുഞ്ഞോതേനൻ
പെങ്ങള വിളിച്ചും പറയുന്നല്ലോ
തച്ചോളി ച്ചുണിച്ചാറ കുഞ്ഞനെ കേക്ക്
പറവാല തെണ്ടക്ക് പോന്ന് ഞാനെ
കാവില ചാത്തോത്തും മാണിക്കോത്തും
ചിലവിനം [1]ബല്ലിക്കപതില്ലെങ്കില്
വടകര നഗരത്തി പോയിററാന്
വയ്യില്ല പ്പീട്യേ ലിലാമതിൻെറ
ഓൻേറ്റെ [2]പാണ്ട്യേലിപ്പോയിററാന്
ഇരുപതരിമൂട്ടെപ്പിടിച്ചോട്ടെ
പറഞ്ഞേച്ച് പോര്ന്ന് കുഞ്ഞോതേനൻ
ഒതയനൻ പോയി പുറം കയിഞ്ഞേരേ
കാവില ചാത്തോത്ത് കുഞ്ഞമ്പാടി
തച്ചോളി പൊമടങ്ങനെ വെക്കകയും
മാണിക്കോത്തെക്കല്ലെ ചെല്ലുന്നത്
ചെന്നേമ്മലെ ചെന്നോനട്ക്കളേല്
മാണിക്കോത്തോമ [3]നിളയമ്മ്യോ

1 ബല്ലി=വെല്ല് കൂലി
2 പാണ്ട്യേല=പാണ്ടികശാല
3 ഇളയമ്മ്യോ=ഇളയമ്മേ എന്ന് സംബോധന

[1]കഞ്ഞ്യൂടെ കാലായിററില്ലേ എന്ന്
അന്നേരം ചോദിച്ച് കുഞ്ഞുണിച്ചാറ
[2]തന്നേന്ന്യോ വന്നതോ കുഞ്ഞ്യമ്പാട്ട്യേ
പശ്ശുക്കള് കുത്തപ്ലേ കുഞ്ഞമ്പാട്ട്യേ
നായ്ക്കള് കടികപ്ലേ കുഞ്ഞമ്പാട്ട്യേ
[3]താനേ താനിതന്നെ പോന്നോണ്ടാല്
കഞ്ഞ്യടകാലാവപ നാനമ്പാട്ട്യേ
ഇൻെറച്ചെ നാനെൻെറ കുഞ്ഞ്യമ്പാട്ട്യേ
പറവാലതെണ്ടക്ക് പോയിക്കല്ലൊ
[4]ഇൻെറ്യച്ചനിവിട്ന്ന് പോന്നേരത്ത്
എന്നോട്ട പറഞ്ഞെച്ചും പോയിററുണ്ട്
കാവിലെ ചാത്തോത്തും മാണിക്കോത്തും
ചെലവിനും ബല്ലിക്കേളുല്ലേങ്കില്
വടകര നഗരത്തി പോയിററാന്
ബയില്യപ്പീട്യേ ലിലാമതിൻെറ
ഓന്റടെ പാണ്ട്യേലെ പോയിററാന്
ഇരുപതരി മൂടെട്ടപ്പീകപായെ
ആര അയകപാനെ ഞാനമ്പാട്ട്യേ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പൻ
ഇൻെറച്ചൻെറാരുമിച്ച് പോയമ്പാട്ട്യേ
ചെലവിന് ഞെരുക്കപവുമിവിടമ്പാട്ട്യേ
അത്തരം വാക്കല്ലും കേക്കന്നേരം
തച്ചോളി ചൊമടൊന്ന് വെച്ചമ്പാടി
ആയ്യപ്പടി തുള്ളി പോന്നമ്പാടി
കാവിലെ ചാത്തോത്തിങ്ങെത്തിക്കൊണ്ട്

---

1 **കഞ്ഞ്യൂടെ=കഞ്ഞി ഇവിടെ**

2 **തന്നേന്ന്യോ=തനിച്ചാണോ**

3 **തനിച്ച് ഇങ്ങിനെ പോന്നാൽ**

4 **ഇൻെറ്യച്ചൻ=നിൻെറ അച്ഛൻ**

ചോദിക്കുന്നനേരം കുഞ്ഞിക്കങ്കി
കാവിലെ ചാത്തോത്തെ കുഞ്ഞമ്പാട്യേ
താനേ തനിവന്നെ കുഞ്ഞമ്പാട്യേ
പശ്ശുക്കള് കുത്താല്ലേ ഇന്നമ്പാട്യേ
കേട്ടതും കേട്ടവറാക്കീല്ലാലൊ
കുഞ്ഞിമ്മുണ്ടൊന്നിങ്ങെടുത്തോള്ന്ന്
കുഞ്ഞിമ്മുണ്ടൊന്ന് തലയികെട്ടി
ആയ്യപ്പടി തുള്ളി പോര്ന്നല്ലോ
അയ്യമ്പിളിച്ചല്ലോ കുഞ്ഞിക്കങ്കി
ഇഞ്ഞേടപ്പോനെന്റെ കുഞ്ഞമ്പാട്യേ
പശ്ശുക്കള് കുത്തുവേ കുഞ്ഞമ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
കാവിലെ ചാത്തോത്ത് പെറേറാരമ്മേ
അച്ഛൻ പറമലപോയിക്കമ്മേ
മൂത്തച്ഛൻതന്നെ പറഞ്ഞിക്കല്ലോ
പൊലുമക്ക് ചെല്ലപ്പാ പറഞ്ഞിക്ക് ഞായെ
പശ്ശുക്കള് കുത്തല്ലേ കുഞ്ഞമ്പാട്യേ
നായ്ക്കള് കടിക്കല്ലെ കുഞ്ഞമ്പാട്യേ
അന്നാടത്താലെ നടന്നമ്പാടി
അന്നാടത്താലെ നടന്നുട്ടിററ്
വടകര നഗരത്തി കീയുന്നോനെ
വടകര നഗരത്തി കീയുന്നേരം
ചോനോമ്മാരെല്ലാരും ചോയിക്ക്ന്ന്
ഇത്തിരനല്ലോര് കുഞ്ഞനുണ്ടോ
ഏട്ന്ന് വരുന്നൊര് കുഞ്ഞനാന്
ഇഞ്ഞ്യെടെ പോന്നെന്റെ കുഞ്ഞനെയിപ്പം
ചോനോമ്മാരെല്ലാരും ചോയ്ക്ക്ന്ന്
അന്നേരം പറഞ്ഞല്ലൊ കുഞ്ഞമ്പാടി
നഗരത്തിലുള്ളൊരു ചോനോമ്മാറെ

വയ്യല്ലീപ്പീട്യേലെ ലാമതിന്റെ
ആമതിന്റെ പീടിക ഏതാക്ന്ന്
ചുണ്ടിക്കൊട്ക്ക് ന്നച്ചോനോമ്മാറ്
ആമതിന്റെ പീട്യേക്ക് ചെല്ല്ന്നല്ലോ
ചോദിക്ക്ന്നന്നേരം കുഞ്ഞ്യാമത്
ഏട്ന്ന് വന്നിക്ക്ന്ന് നീ കുഞ്ഞനേ
എന്തിന് വന്നത് നീ കുഞ്ഞനെ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യമ്പാടി
വയ്യില്ല പീട്യേലെ കുഞ്ഞ്യാമതേ
മാണിക്കോത്ത്ന്ന് വരുവാനല്ലോ
എന്റെയ്യച്ചൻ പൊറമല പോയിക്കല്ലോ
[1]അച്ചംപൊറമല പോന്നേരത്ത്
അച്ചൻ പറഞ്ഞേച്ച് പോയിക്കല്ലോ
ഇന്നടെ പാണ്ട്യാലേല് വന്നിററാന്
ഇരുപതരിമൂടെട്ടപ്പീകപായെ
തച്ചോളിപേരങ്ങ് കേക്കന്നേരം
വയ്യില്ലപ്പീട്യേലെല്ലാമതിന്റെ
ഇരുന്നടം ചന്ത്യങ്ങ് പൊന്തിപ്പോയി
കയരിയിര്ന്നേനേ കുഞ്ഞ്യമ്പാട്യേ
എട്ടട്ടി മൂടേമ്മല് കയരീരിക്കേ
അഞ്ചടി മൂടേമ്മല് കാലും വെക്ക്
കയരി ഇരുന്നല്ലൊ കുഞ്ഞമ്പാടി
വയ്യില്ല പ്പീട്യേലെ കുഞ്ഞാമത്
ഏയ് മുറി പീടിക തുറന്ന്വെച്ച്
പാണ്ട്യാലകത്താടന്ന്നാമത്
വിളിച്ച് പറയ്ന്ന് കുഞ്ഞാമത്
പാണ്ട്യാലകത്തിങ്ങ് വാ അമ്പാട്യേ

1 അച്ചം=അച്ഛൻ

[1]പോതിച്ചരിമൂടെടുക്കമ്പാട്യേ
ഇരുപതരി മൂടെടുപ്പിച്ചല്ലോ
ചോട്ടാളരിങ്ങ് വിളിച്ചാമത്
ഇരുപതരിമൂടെടുപ്പിച്ചല്ലോ
അയപ്പിച്ച് പോര്ന്ന് കുഞ്ഞ്യമ്പാടി
നേര് വരമ്പിനിങ്ങ് എത്തുന്നേരം
പതുക്കപ്പറയുന്ന് കുഞ്ഞ്യാമത്
തച്ചോളീലുള്ള കുറുപ്പമ്മാറ്
എൻെറ മരവിലരിയുണ്ടെങ്കി
ഏമവും കാട്ടീങ്ങ് വന്നോളപ്പല്ലോ
ഓല് ചൊമടാക്കികൊണ്ട്പോവും
ഞാനൊര് കാര്യം പറഞ്ഞോണ്ടാലും
ഓലിന്ന കാര്യവുമെടുകപ്പല്ലാലോ
ഒററച്ചെവിടാലേ കേട്ടമ്പാടി
പറയുന്നുണ്ടോമന കുഞ്ഞമ്പാടി
അരിച്ചൊമടെടുത്ത ചൊമട്ട്കാറെ
മാണിക്കോത്തിച്ചൊമട് കൊണ്ടെപ്പല്ലമ്മൊ
മൂത്തച്ചൻ നിങ്ങളോട് ചോദിച്ചോളും
അമ്പാട്യെവിട്ടത്തപ്പന്നാനിപ്പോള്
അന്നേരത്തിങ്ങള് പറഞ്ഞോളണം
കളിച്ചോണ്ടക്കഞ്ഞെമ്പരുന്നുണ്ടെന്ന്
കവിലെ ചാത്തോത്ത് കൊണ്ടപ്പല്ലമ്മം
പെററമ്മ നിങ്ങളോട് ചോദിച്ചോളും
അമ്പാട്യെവിട്ടത്തപ്പന്നാനിപ്പോള്
അന്നേരത്തിങ്ങള് പറഞ്ഞേക്കണേ
മാണിക്കോത്തും തന്ന്യങ്ങുണ്ടിപ്പള്

---

1 പോതിച്ചരി=ഇഷ്ടപ്പെട്ട അരി

മുത്തച്ചൻ മടിയിലിര്ന്നിക്കെന്ന്
മടങ്ങ്യങ്ങ് ചെന്നല്ലൊ കുഞ്ഞമ്പാടി
ആമതിൻെറ പാണ്ട്യെലെ ചെല്ല്ന്നല്ലോ
എന്ത് പറഞ്ഞതേ നീയാമതേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമത്
ഞാനിപ്പളൊന്നും പറഞ്ഞിററില്ല
കരിങ്കണ്ണത്തിരം മറിയിക്ക്ന്ന്
കരിന്തുട രോമം ബെറപ്പികയും
പട്ടാങ്കം നേര് പറാ ആമതേ
പേടിച്ച് ബെറക്ക്ന്ന് കുഞ്ഞ്യാമത്
കാവിലെ ചാത്തോത്തെ കുഞ്ഞമ്പാട്യേ
ഞാനെൻെറ വേദന പറഞ്ഞ താനെ
എന്തൊര് വേദനിനക്കാമതേ
താമസം തന്നേങ്ങ് താ അമ്പാട്യേ
കീണ്ണിതം പാരം പറയാന്ണ്ട്
കാലം ചെറ്പ്പത്തി കുട്ടികാലം
രാവാരി ചാത്തുവും ഞാനുംകൂടി
വെത്തിലക്കച്ചോടം ചെയ്യുമ്പാട്യേ
ഏറ്യോര് കാലവും ചെയ്യുമ്പാട്യേ
ഏറ്യൊര് കാലവും ചെയ്യോണ്ടിററ്
ഏററ്യ പയിശയും കിട്ടി ഞാക്ക്
വെററില കച്ചോടം [1]ബ്ട്ട് ഞാള്
കൊപ്പരകച്ചോടം ചെയ്യുമ്പാട്യേ
ഏറ്യോര് കച്ചോടം ചെയ്യ് ഞാള്
ഏറ്യോര് ഉറുപ്യയും കിട്ടി ഞാക്ക്
കൊപ്പര കച്ചോടം ബ്ട്ട് ഞാള്
പൊൻതുക്കിക്കച്ചോടം ചെയ്യ് ഞാള്

---

1 ബട്ട്=വിട്ട

ഏറ്റോര് പൊന്ന മറത്യായ് കിട്ടി
പൊന്നൊക്കെ ചാക്കായി കെട്ട്ന്നേരം
മതിരാശീന്നും കുത്ത കിട്ട്യേനിക്ക്
[1]കാനാശ്ശെടനായ്യ നേരം പോരാ
ഞാനമ്മതിരാശി ചെല്ല വായെ
ഞാനമ്മതിരാശീ പോയ്യമ്പാട്യേ
ചാക്കാക്കിക്കെട്ട്യോര് പൊന്നൊക്കയേ
ഓറ്നോൻെറ കോട്ടക്ക് കെട്ടിച്ചല്ലോ
രാവാരി ചാത്തുൻെറ കോട്ട്യാനല്ലോ
മുക്കാതം കോട്ട ഇരുമ്പായി കോട്ട
കാക്കാതം കോട്ട അചെമ്പയികൊണ്ട്
ചാത്ത കെടക്ക്ന്ന കട്ടിലാന്
പൊന്ന്കൊണ്ടാനല്ലോ കുഞ്ഞ്യമ്പാട്യേ
ചാത്ത കെടക്കും കെടക്കയുമാനേ
പൊന്ന്കൊണ്ടാനല്ലോ കുഞ്ഞമ്പാട്യേ
തന്നില്ലെ സങ്കട മെനിക്കില്ലാഞ്ഞു
നാല്പത്തിനാലാളെ പാടയച്ച്
ഒന്നിനമടക്ക്യാനയച്ചില്ലാലൊ
നാല്പത്തിനാലിന്യേം കൊന്ന് ചാത്ത
[2]ഇൻെറ തൻേറ അച്ചനോടാ നമ്പാട്യേ
[3]ഏയ് വട്ടം സങ്കടം പറഞ്ഞി ഞാനെ
'ആ' എന്നനവാദം മൂളെപ്പ ഉള്ളേപ്പ
അത്തുരം വാക്കല്ലും കേട്ടോണ്ടാരേ
പറയുന്നണ്ടോമന കുഞ്ഞ്യമ്പാടി

1 കാനാശ്ശെടനാശ്ശ=കാൽ നാഴികയൊ അതിൽ പകുതി നാഴികയോ, ഒട്ടുംതന്നെ നേരം കിട്ടിയില്ല എന്നർത്ഥം,

2 ഇൻെറ തൻെറ=നിൻെറ

3 ഏയ് വട്ടം=ഏഴ് വട്ടം

എന്നാലിപ്പാണ്ട്യാലടക്കാമ്മതേ
അന്നരം പറഞ്ഞല്ലോ കുഞ്ഞ്യാമത്
ഊയി എൻറാമന കുഞ്ഞമ്പാട്യേ
ചാത്തുൻെറ പാട് പിരിക്കവായെ
ഇഞ്ഞൊട്ടും പോവരുതേ കുഞ്ഞമ്പാട്യേ
അന്നേരം ചോദിച്ച് കുഞ്ഞ്യമ്പാടി
ഇരിക്കട്ടിരിക്കട്ടെ കുഞ്ഞ്യാമതേ
രാവാരി ചാത്തുൻെറ പാടാനല്ലോ
ഞാനോ പിരിപ്പിച്ചും കൊണ്ടോന്നാല്
എനിക്കിപ്പളെന്ത് തര്ന്നതിഞ്ഞ്
അന്നെരം പറഞ്ഞല്ലോ കുഞ്ഞ്യാമത്
[1]പാട് മുയിമനങ്ങായിക്കോളെ
ഒന്നുണ്ടോ കേക്കണോ കുഞ്ഞമ്പാട്യേ
ഇഞ്ഞൊട്ടും പോവരുതേ കുഞ്ഞമ്പാട്യേ
നാല്പത്തിനാലാള കൊന്ന ചാത്തു
ഓൻെറ ഉറുമിക്കെരയാ ഇഞ്ഞ്
ഇനിക്കിപ്പളെന്തെങ്കും ബന്നോപായെങ്കേ
ഇൻെറ തൻെറച്ചനേ കുഞ്ഞമ്പാട്യേ
ത്തുണോട് ക്രുട്ടിത്തറിക്ക എന്ന
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
പായ്യാരം ഒട്ടും പറയണ്ടാലോ
പാണ്ട്യാല അടക്കയും പോരപ വേണം
[2]രേകകളൊക്കയും കിട്ടപ വേണം
പാണ്ട്യാല അടക്ക്ന്ന് കുഞ്ഞ്യാമത്
അമ്പാടിനക്കൂട്ടി പോര്ന്നല്ലോ.
ബയ്യീല്ല പിട്യേലും ചെല്ലുന്നേരം

---

1 കിട്ടാനുള്ളത് മുഴുവൻ നീ എടുത്തുകൊള്ളുക.

2 രേക=രേഖ.

ബയ്യില്ല പീട്യേലെ ചുത്താ ഉമ്മ
കുഞ്ഞേന കാണായിററും കാണാവുമ്മം
ചോതിക്ക്ന്നന്നേരം ചുത്താഉമ്മ
ഇക്കുഞ്ഞനേ താനേ കുഞ്ഞാമതേ
തച്ചോള്ള്യോ തേനക്കുറുപ്പിൻെറ മോനാനല്ലോ
ഇക്കുഞ്ഞനെന്തിന് വന്നാമതേ
രാവാരി ചാത്തുൻെറ കോട്ടക്കാന്
കോട്ടക്ക് പോവപാനം ബന്നതാന്
പകരം പറഞ്ഞല്ല ച്ചുത്താ ഉമ്മ
എന്ത് പറയുന്നേ കുഞ്ഞാമതേ
നാല്പത്ത്നാലാളെ കൊന്നേ ചാത്തു
കുഞ്ഞനെ കൊല്ലൂല്ലെ കുഞ്ഞാമതേ
പിന്നേയും പറഞ്ഞല്ലോ കുഞ്ഞാമത്
കുഞ്ഞനിപ്പാനല്ലോ പെറേറാരുമ്മോ
[1]പയിക്ക്ന്നേനെന്ത് കൊട്ക്ക്ന്നുമ്മോ
പുത്തൻകലത്തിലെ പുത്തവില്
അവില് തിരുമ്പി ഉമ്മ ചേറുന്നല്ലോ.
എളന്നി പറച്ചി ചെത്തികൊണ്ട്വന്ന്
ചീനഭരണീലെ പഞ്ചസാര
ഭരണ്യോടെടുത്തിങ്ങ് കൊണ്ട്വന്ന്
മാടം കയററ്യേല്ലേ കൊണ്ടപരന്ന്.
അവില് കൊയച്ചേനെ കുഞ്ഞ്യമ്പാട്യേ
അവില് കൊയക്ക്ന്ന് കുഞ്ഞ്യമ്പാടി
അവില് കൊയച്ചവൻ തിന്നുന്നേരം
മോള്ളോട്ടൊന്നമ്പാടി നോക്ക്ന്നേരം
അയിലുന്നുറുമി പെടക്ക്ന്ന്ണ്ട്

---

1 പയിക്ക്ന്നേനെന്ത്=വിശക്കുന്നതിന്ന് എന്ത്. വിശപ്പു മാററ വാൻ എന്ത് കൊടുക്കുന്നു. എന്ന് അർത്ഥം.

പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
വയില്യപ്പീ ട്യലെ കുഞ്ഞ്യാമതേ
രാവാരി ചാത്തുൻെറ കോട്ടക്കാന്
മാണിക്കോത്തുള്ളൊരു റുമീള്ളത്
അച്ഛൻ പൊറമാല പോന്നേരത്ത്
അച്ഛൻ പൊറമാല കൊണ്ട്പോയി
ഉറുമില്ല്ലാണ്ടെങ്ങനെ ഞാ പോവേണ്ടത്
നായീന കൊല്ലുമ്പോല്യാനിപ്പോള്
എന്നെയിന്ന രാവാരി കൊല്ലുവല്ലോ.
പകരം പറയുന്ന് കുഞ്ഞ്യാമത്
ഉണ്ടൊരുറുമീണ്ടെ കുഞ്ഞമ്പാട്യേ
പെരുവന്തച്ചേരീലെ കുന്നോനാന്
കുന്നോയെ ചാപ്പക്കുറുപ്പാനല്ലോ
എഴുന്തുറ് പൊന്നിനെ കുഞ്ഞമ്പാട്യേ
എഴുന്തുറ് പൊന്നിന് പണയാനല്ലോ.
ഉറുമിയെടുത്ത് ഞാ തന്നോണ്ടാല്
ഉറുമി പിടിയൂരി പോയെങ്കിലും
ഉറുമി തരത്തില് മുറിഞ്ഞെങ്കിലും
[1]കാര്യേമ്മലെ കീയ്യേല്ലക്കുന്നോമ്മാറ്
എൻെറ തലകൊത്തിച്ചാട്ടുവല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
വയ്യില്ലെ പീട്യേലെ കുഞ്ഞ്യാമതേ
പെരുവന്തച്ചേരീലെ കുന്നോമാറ്
ഇൻെറ തലകൊത്തി ചാട്ടുന്നേരം
എൻെറ തലകൊത്തി മുമ്പ് ചാട്ടം.
[2]വേക്കമെടുത്തും കൊട്ടത്താമത്

---

1 അവർ വളരെ വാശിക്കാരാണ് എന്നർത്ഥം.

2 വേക്കം=വേഗം

രണ്ട് കയികാട്ടി വാങ്ങ്ന്നല്ലോ
വേണ്ട്ന്നവിലൊക്കെ ത്ന്നോള്ന്ന്
രേകകളെല്ലങ്ങ് വാങ്ങിക്കൊണ്ട്
പോയിവരട്ടെ ഞാ കുഞ്ഞ്യാമ്മത
രാവാരി ചാത്തോന്നെ കൊന്നില്ലെങ്കി
മടക്കത്തി നിതിലെ വരട്ട്യാമതേ
വയ്യില്ലെ പീട്യേലെ ചുത്താ ഉമ്മാ
പോയി വരട്ടെ ഞാ ചുത്താ ഉമ്മാ
രാവാരി ചാത്തോന്നെ കൊന്നില്ലെങ്കി
മടക്കത്തിനിതിലെ വരട്ടെ ഞാനെ
അന്നാടത്താലെ നടന്നൂട്ന്നേ
[1]പെരുങ്ങോളോനാവും പൊയക്ക് വന്ന്
ഓടം തൊഴയും മൊയചെറുക്കാ
ഓടം തൊഴന്നൂട കൊണ്ട്വാ എ
ഓടം തൊഴന്നൂട കൊണ്ട്വന്ന്
എളമാൻ കടവിന് ചാട്ടംപോലെ
ഓടത്തി ചാട്യങ്ങ് വീണോള്ന്ന്.
പാതി നട്ടപ്പുഴേലെത്ത്ന്നേരം
ദിക്കുംപൊനവെപാന്നും കാണപാനില്ല.
ചോദിക്കന്നോമന കുഞ്ഞമ്പാടി
ഓടം തൊയയും മൊയച്ചെറുക്കാ
ദിക്കും പൊനവെപാന്നും കാണുന്നില്ല
അങ്ങൊര് ഗോപുരം കാണ്ന്നത്
ഏട്ട്യാനെൻേറാമന മൊയച്ചെറുക്കാ.
പറയുന്നുണ്ടോമന മൊയച്ചെറുക്കൻ
ഒന്നുണ്ടോ കേക്കണോ തമ്പുരാന്

---

1 പൊയ=പുഴ

പൊയ്യേ [1]കൊയിലാന് കാണ്ന്നത്.
ആട്ത്തേക്കോടം തൊയന്നന ചെക്കാ
ആട്ത്തേക്കോടം തൊയന്ന് ചെക്കൻ
ആട്ത്തേക്കോട മട്പ്പിക്ക്ന്ന്.
പൊയ്യയ് കൊയിലോത്ത് കാര്ന്നോനെ
ആയ്പ്പടി കാരി ചെല്ലന്നേരം
കല്ല് കൊത്തി താണ നടമിററാണ്ടേ
നടമിററം [2]കഴിഞ്ഞോയെ ചെല്ലന്നേരം
പളുങ്ക്ട്ടടിച്ച തിരുമുററാനെ
തിരുമിററത്തോ നിന്നങ്ങെത്തുന്നേരം
തമ്പുരാൻ മാള്യേമ്മന്ന് കണ്ടേപായല്ലോ.
അരുളിച്ചെയ്തല്ലോ തമ്പുരായെ
പൊയ്യയി കൊയിലോത്തെ നായിമ്മാറെ
കല്ല് കൊത്തി താണ നടമിററത്ത്
ഇവിട്യോര് നായര് വരുവാറില്ല.
കല്ല്കൊത്തി താണ നടമിററം കഴിഞ്ഞ്
പളുങ്ക്ട്ടടിച്ച തിരുമുററത്ത്
ആള്ചെറപ്പം കനകം തന്നെ
ചെന്നിററ് ചോയിക്കി നായ്മ്മാറെ
നായരെ ഇമ്മക്ക് വലകപ വേണം.
എന്തിന് വന്നെന്ന് ചോദിക്കീനെ
എട്ന്ന് വന്നെന്ന് ചോദിക്കീനെ
ഇമ്മക്കക്കിടാവിന ചതിക്കവേണം.
ചെന്നിററ് ചോദിച്ച് നായ്മ്മാറ്
എന്തിന് വന്നിക്ക് ഇഞ്ഞിപ്പള്
എട്ന്ന് വന്നിതെ ഇഞ്ഞിപ്പള്

---

1 കൊംയിലാന്=കോംവിലകമാണ്.

2 കഴിഞ്ഞോംയെ=കഴിഞ്ഞ് അവൻ.

പറയുന്നല്ലന്നേരം കുഞ്ഞ്യമ്പാടി
ഞാനക്കടലൂട്ടെ വന്നോനാനേ
വെള്ളത്തിനും പാരം ദായിച്ചിററ്
കൊയിലോം പടികാരി വന്നത് ഞാനെ
തമ്പ്രാനെ ചെന്നല്ലറിയിക്ക്ന്ന്
ഓനക്കടലൂട്ടെ വന്നോനാന്
വെള്ളത്തിനും പാരം ദായിച്ചിററ്
അരുളിച്ചെയ്യുന്നേരംതമ്പുരായെ
ഓനിച്ചിരി വെള്ളം കൊടുക്കണ്ടീക്കി
ഓൻെറ ഉറുമി പരിചയാന്
ആയ്യപ്പടിക്കല് വെച്ചിററാന്
മാള്യ പടികാരി വന്നോണ്ടാല്
ഓനിന്ന് വെള്ളം കൊടുക്കോ എന്ന്
ചെന്ന് പറയീനെ നായിമ്മാറെ
ചെന്ന് പറഞ്ഞല്ലോ നായ്മ്മാറ്
നിൻെറ ഉറുമി പലിശയാന്
[1]ഉൗട്ത്ത പടിക്കല് വെച്ചിററാന്
കൊയിലോം പടികാരി ചെല്ലുവാഎ.
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
എൻെറ ഉറുമി പലിശയാനെ
എൻെറ കൊയിലോത്ത് രാജാവിൻെറ
ആട്ത്തപ്പടിക്കല് വെകചല്ലാതെ
[2]ഇവറെ പടിക്കല് ഞാ വെക്കുന്നില്ല.
ചെന്ന് പറഞ്ഞല്ലോ നായമ്മാറ്
ഓൻെറ കൊയിലോത്തെ രാജാവെങ്കി
ഓൻെറ പടിക്കലെ വെക്കുംപോല്യ.

---

1 ഉൗട്ത്ത—ഇവിടത്തെ.

2 ഇവറെ—ഇയാളുടെ

ഊട്ത്തപ്പടിക്കല് വെകുല്ലാലേ
അന്നേരരുളി ചെയിയുന്നല്ലോ
ഓൻെറ ഉറുമി പരിശയോടെ
മാളിക പടികാരി [1]വെരുാൻ പറ
തമ്പ്രാൻ മനസ്സാലെല്ലോറക്കകയും
ഇക്കിടാവിനിപ്പം ചതിക്കണമെന്ന്.
ഓൻെറ ഉറുമി പരിശയോടേ
മാളിക പടികാരി ചെല്ലുന്നോയെ.
തമ്പ്രാനെ കണ്ടിററും കാണാവുമ്മം
തമ്പ്രാനെ തന്നേയും തൊഴുതോള്ന്ന്
അരുളി ചെയ്യുന്നല്ലോ തമ്പുരായെ
ഇഞ്ഞിപ്പുളേട്യാനെ നായരെ എന്ന്.
അടിയൻ കടത്തെനാട്ടാണിപ്പുള്
കടത്തനാട്ടേട്യാനെ നീ നായരേ
കടത്തനാട്ടേട അറിയാം പോള്ളേ
അരുളിചെയ്യുന്നേര ത്തമ്പുരായെ
[2]കടത്തെനാട്ടേട്യേം അറഞ്ഞൂടാലോ
എനക്കൊര് നാലാള കേഠവിയുണ്ട്.
ഓലിപ്പുളാരാനോ നീ നായരേ.
ആരേല്ലൊണ്ടാനെൻെറ തമ്പുരാനെ
[3]തച്ചോള്ളേളേട്ടനാനിയൻ രണ്ട്
കൊയിലോത്ത് കുഞ്ഞോമൻ നമ്പിയാറ
പനങ്ങാടൻ ചന്തുക്കുറുപ്പിനേയും
ഓലെയിപ്പം നാലാള കേളീയുണ്ട്.

---

1 വെരുാൻ—വരുവാൻ

2 കടത്തെനാട്ടേട്യേം=കടത്തനാട്ട് എവിടേയും

3 തച്ചോള്ളേളേട്ടനനിയൻ രണ്ട്=തച്ചോളിവീട്ടിലെ ഏട്ടനും അനുജനമായ രണ്ടാളുകഠ

ഓലിപ്പള്ളാരാനോ നീ നായരേ
അടിയനിപ്പോലാരപ്പല്ലേ ഓള്ളേ
[1]അടിയനച്ചാത്ത്യലം കുങ്കനാനെ
അരുളിച്ചെയ്യന്നേരത്തമ്പുരായെ
ഇഞ്ഞ്യൊടപ്പോനെന്റെ കുഞ്ഞിക്കുങ്കാ
രാവാരി ചാത്തുന്റെ കോട്ടക്കാനെ
അടിയനപ്പാട് പിരിപ്പിക്കവായെ
അത്തുരം വാക്ക് പറയുന്നേരം
തമ്പുരാൻ മനസ്സാലെ [2]ഓറക്ക്ന്ന്
നാല്പത്ത്നാലാള കൊന്ന ചാത്തു
[3]ഇക്ക്ടായിനൊണ്ടോ മടക്ക്ന്നെന്ന്
ചോദിക്ക്ന്നോമന തമ്പുരായെ
ചാത്ത്യേലേനോമന കുഞ്ഞിക്കുങ്കാ
എനക്കൊര് കനകം കൊതിന്ക്ക്ന്ന്.
ഇന്റെറാട്യോര് കളംചൂത് എനിക്ക്
ബാത്വെച്ചിററങ്ങ് കളിക്കണമെന്ന്
കനകം കൊതിയെനക്കുണ്ടായിരു
പകരം പറഞ്ഞല്ലോ കുഞ്ഞിക്കുങ്കെ
ഒന്നിപ്പം കേക്കണോ നാട്വായിച്ചെ
തിരുമേനിക്ക് നാല്പത് വയസ്സ്പോരും
അടിയനൊരഞ്ചര വയസ്സേല്ലുള്ളു
ചൂതിന്നടിയനൊ കേട്ടിട്ടുണ്ട്
അടിയന് ചൂത് അറിഞ്ഞൂടാലോ.
അങ്ങനെ പറയല്ലെ കുഞ്ഞിക്കുങ്കാ.

---

1 അമ്പാടിയുടെ മറെറാരു പേരാണ് കുങ്കൻ എന്നത്. ചാത്ത്യലം= ചാത്ത്യേലൻ. കുറപ്പന്മാർ വിവിധ വംശസംജ്ഞകളാലറിയപ്പെടുന്നു. അതിൽപെട്ട ഒരു വംശമാണ് ചാത്ത്യേലൻ.

2 ഓറക്ക്ന്ന്=ഓർക്കുന്നു

3 ഇക്ക്ടായിനൊണ്ടോ=ഈ കീടാവിനെ ഉണ്ടോ.

അന്നേരം ചോദിച്ച് കുഞ്ഞിക്കങ്കൻ
എന്താന്ന് [1]ബാദങ്ങനെ വെക്ക്ന്നത്
പകരം പറഞ്ഞല്ലത്തമ്പുരാഎ
ഇഞ്ഞിന്നിച്ചൂതില് ജയിച്ചോണ്ടാല്
എന്റെ തടികാക്കും പൊൻമോതിരം
ഇന്റെ തടികാക്കപ്പോൻ തന്നേക്കും ഞാഎ.
ഞാനിന്നിച്ചൂതില് ജയിച്ചെന്നാല്
ഇന്റെ ഉറുമി വാളെനിക്ക് തരണം.
അന്നേരം ചോദിച്ച് കുഞ്ഞിക്കങ്കൻ
മററിപ്പുളെന്ത് തര്ന്നടിയന്.
മററിപ്പുളാനെന്റെ കുഞ്ഞിക്കങ്കാ
പൊയ്യയി കൊയിലോത്തൊര് കന്നിയുണ്ട്
മാലേട്ടിനിക്ക് തര്ന്ന് ഞായെ.
പിന്നെയും ചോദിച്ച് കുഞ്ഞിക്കങ്കൻ
മററിപ്പുളെന്ത് തര്ന്നടിയന്
തമ്പുരാൻ മനസ്സില് ഓറ്ക്ക്ന്ന്
ഇക്കിടാവിനെന്ത് ഞാ ചെല്യാലെന്ത്?
ഇക്കിടാവൊട്ടും ജയിക്കപ്പെല്ലാലോ
പിന്നെയും ചോദിച്ച് കുഞ്ഞിക്കങ്കൻ
മററിപ്പുളെന്ത് തര്ന്നടിയന്
തമ്പ്രാൻ മനസ്സില് ഓറ്ക്ക്ന്ന്
ഇച്ചെക്കനെന്ത് ഞാ ചെല്യാലെന്ത്?
ഇക്കിടാവൊട്ടും ജയിക്കപ്പൊല്ലാലോ.
നാല്പതരക്കണ്ടി പറമ്പ് ജമ്മം
ചെമ്പോലക്കണ്ടും തര്ന്ന് ഞാനെ.
പിന്നെയും ചോദിച്ച് കുഞ്ഞിക്കങ്കൻ
മററിപ്പുളെന്ത് തര്ന്നടിയന്.

---

1 ബാദേ്=വാദത്.

തമ്പ്രാൻ മനസ്സില് ഓറക്കയും
ഇക്കിടായിനെന്ത് ഞാ ചെല്ല്യൂലെന്ത്?
എണ്ണായിരം [1]ബ്ത്തിൻെറ ജമ്മനെലം
ചെമ്പോലെ കണ്ടം തരുന്നേ കങ്കാ
മററിപ്പളെന്ത് തര്ന്നടിയന്
പിന്നേയും ചോദിച്ച് കുഞ്ഞിക്കങ്കൻ.
കൊയിലോം ബയങ്ങ്ന്ന കുഞ്ഞിക്കങ്കാ
ഇഞ്ഞിന്നിച്ചൂതില് ജയിച്ചോണ്ടാല്
പറയുന്നുണ്ടോമന കുഞ്ഞിക്കങ്കൻ
എന്നാലച്ചൂത് നിരത്തപവേണം.
കുമ്പ കലുക്കി ചിരിക്കുകയും
ഏഴ് കളം ചൂത് നിരത്ത്ന്നല്ലോ.
ചൂതിൻെറ മുമ്പില് ഇരുന്നേ കങ്കൻ
ഏഴ് കളം ചൂതില് ജയിച്ചേ കങ്കൻ
ചൂതും കരുവെല്ലം തട്ടിക്കൊണ്ട്
[2]പോവ്വാംബളുക്കണ്ടേ തമ്പുരാനെ
അടിയന് [3]ചെല്യത് കിട്ടപവേണം.
അരുളിച്ചെയിയുന്ന ത്തമ്പുരായെ
രാവാരി ചാത്തുൻെറ കോട്ടക്കാണ്
കോട്ടക്ക് പോയിറേറ കുഞ്ഞിക്കങ്കാ.
[4]മടക്കത്തെിനീലോടി ബാഎ കങ്കാ
അരിശം നടിക്കുന്ന കങ്കനല്ലേ
അങ്ങനെ മുമ്പ് പറഞ്ഞിററുണ്ടോ
ചെല്യത് കിട്ടേണം നാട്ടുവായിച്ചേ

---

1 ബ്ത്തിൻെറ ജമ്മനെലം=വിത്ത് കൃഷിചെയ്യുന്ന ജന്മനിലം.
2 പോവ്വാം ബളുക്കണ്ടേ=പോകുവാൻ നേരം വൈകുന്നുണ്ടേ.
3 ചെല്യത്=വാഗ്ദാനം ചെയ്തത്.
4 മടക്കത്തെിനീലോടി=മടക്കത്തിന്ന് ഇതിലെക്കൂടി

പോവാൻ ബെളുക്കണ്ടേ നാട്ടുവായിച്ചേ
അത്തുരം വാക്കങ്ങനെ കേക്കുന്നേരം
മോതിരമൂരി എറിഞ്ഞൂട്ന്ന്
കുങ്കൻെറ മുമ്പില് എറിഞ്ഞൂട്ടല്ലോ.
പോവാൻ ബെളുക്കേണ്ടേ നാട്ടുവായിച്ചേ
അടിയന് ചെല്ല്യിയത് ഒക്കെ കിട്ടീല്ലെങ്കി
അടിയനിക്കോണീപ്പം കീയ്യല്ലാലോ
ഒന്ന്യോര് മരുമകള് കന്നീള്ളത്
ഏഴ് തട്ടം ഗോപുര മാളേ്യമ്മന്ന്
[1]പൊങ്ങുഞ്ചലാടയും പാട്ടകയും
മാളിക പടികാരി ചെല്ലുന്നല്ലോ
പൊയ്യൊ കൊയിലോത്ത് കുഞ്ഞിക്കന്ന്യേ
ഇഞ്ഞി ഒരുത്തി മൊതലായിററ്
കടലൂട്ടെ പോന്നോ നാം കപ്പക്കാരൻ
ഇന്നെ യങ്ങോന് കൊട്ടക്കാൻ പോലും
അത്തുരം വാക്കോള് കേക്കുന്നേരം
പൊങ്ങുഞ്ചലയും തണ്ടും താത്തിവെച്ച്
മാളിക കോണികീഞ്ഞ് ചെല്ല്യ്ന്നോള്
ഓളുയ്യെടഭാഗം നിപ്പിച്ചോനെ
പിന്നെയും പറഞ്ഞല്ലോ കുഞ്ഞിക്കുങ്കൻ
പോവാൻ ബെളുക്കേണ്ടേ തമ്പുരാനെ
ചെല്ല്യിയതൊക്കെയിപ്പം കിട്ടവേണം.
എണ്ണായിരം വിത്തിൻെറ ജമ്മനെലം
നാല്പതര കണ്ടി പറമ്പ് ജമ്മം
ചെമ്പോല കണ്ടങ്ങെടുത്തോള്ന്ന്
കുങ്കൻെറ മുമ്പിലെറിഞ്ഞോള്ന്ന്
പോവാൻ ബെളുക്കെണ്ടേ തമ്പുരാനെ

1 പൊങ്ങുഞ്ചൽ=പൊന്നുകൊണ്ടുണ്ടാക്കിയ ഊഞ്ഞാൽ.

ചെല്ലിയതൊക്കെ തരേണേനിക്ക്.
പതിനെട്ട [1]ചെപ്പൂടം പൊന്ന്ള്ളത്
പതിനെട്ടെട്ത്ത് നെരത്തിക്കൊട്ത്ത്.
വേഗേങ്ങെട്ക്ക്ന്ന് കുഞ്ഞിക്കങ്കൻ
കന്നീന്റെ മുമ്പില് വെക്ക്ന്നല്ലോ.
പോവാൻ ബെളക്കേണ്ടേ തമ്പുരാനേ
അടിയന് പോവാൻ ബെളക്കുണ്ടേ
[2]പൊയ്യയിക്കോയിലോത്തെ തമ്പുരായെ
നാലഞ്ചൊറേറ്യപ്പയിതങ്ങളും
ഓറുടെ കെട്ടിലമ്മയാനിപ്പോള്
ആയ്യപ്പടി കീഞ്ഞ് പോവാം ചെയ്യ്.
പറയുന്നുണ്ടോമന കുഞ്ഞിക്കങ്കൻ
കന്നീന മാള്യേമ്മ ക്രുട്ടന്നല്ലോ.
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
പയ്യയിക്കോയിലോത്ത് കുഞ്ഞിക്കന്ന്യേ
ഇന്റെ ബകയും ബകത്തലയും
രാവാരി ചാത്തുന്റെ കോട്ടക്കാനെ
ഞാനിപ്പം പോയി മടക്കത്തിന്
തച്ചോള്യനന്തരം കേളേട്ടന
ഏട്ടനോട് മാലേഞ്ഞ് [3]മാങ്ങിക്കോളേ
പൊട്ടിക്കരയ്ന്ന് കുഞ്ഞിക്കന്നി
എന്തിന് കരയ്ന്നേ കുഞ്ഞിക്കന്ന്യേ
രാവാരി ചാത്തു എന്നെ കൊന്നില്ലെങ്കി
മടക്കത്തിലീലെ വരട്ടെ കന്ന്യേ.

---

1 ചെപ്പൂടം=ചെപ്പുകുടം.

2 തമ്പുരാൻ കോവിലകത്തുനിന്നു ഇറങ്ങിപ്പോയി; അമ്പാടിക്ക് രാജ്യംതന്നെ ഏല്പിച്ചുകൊടുത്തു എന്നർത്ഥം.

3 മാങ്ങിക്കോളേ=വാങ്ങിക്കോളേ

രാവാരി ചാത്തുൻെറ കോട്ടക്കാന്
പോരൻ്നല്ലോമന കുഞ്ഞ്യമ്പാടി.
ഓനമക്കടെപ്പുറം കീഞ്ഞോള്ന്ന്
പച്ചകൊട്ട ഒന്ന് മടഞ്ഞെടുത്ത്.
മത്തികം പോയി വെലപറന്ന്
ചെക്കനായിററങ്ങ് പുറപ്പെട്ടല്ലോ.
കോട്ട്യോട് കോട്ട നടന്ന്കണ്ടു്
മുക്കാതംകോട്ട ഇരുമ്പയികോട്ട
കാക്കാതം കോട്ട അചെമ്പയികൊണ്ട്
ഏയ്നെല കായല് നെരത്തീററുണ്ടു്
കായലിലൊക്ക പൊടിച്ചുക്രൂടി
ഇല്ലികെട്ട്യൊക്ക പടന്നക്രൂടി
കോട്ട്യോടൊരാവത്തും കൊതവുമില്ല.
സന്ധ്യവെളക്ക് കൊളുത്തുന്നേരം
കോട്ടക്കടുത്തല്ലോ കുഞ്ഞിക്കങ്കൻ
കുന്നോ എ ചാപ്പക്കുരുപ്പിൻെറ്യാനെ
ഉറുമികൊണ്ട് കായലൊക്കെ ചെത്തിനീക്കി
പതിനാററ [1]നായീക രാവാവുമ്പൊ
ചാത്തുൻെറ്യകത്തേക്കങ്ങെത്തിപ്പോയി.
കുടുമക്കെട്ടല്ലേ പിടിക്കുന്നതു്
കട്ടിലും കാലോട് കെട്ട്ന്നല്ലോ
ഞെട്ടി ഒണന്നല്ലോ കുഞ്ഞിച്ചാത്തു
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞിച്ചാത്തു
കോട്ടേ പതിനെട്ട് കാവക്കാറെ
കോട്ടക്ക് [2]കള്ളറ് പുക്കിയല്ലോ.
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
കള്ളറ് പുക്കിയതൊട്ടെല്ല ചാത്തു

---

1 നായീക=നാഴിക
2 കള്ളറ്=കള്ളന്മാർ

വയ്യില്ലപ്പീട്യേലല്ലാമതിൻെറ
പാട്പിരികപാനം വന്നത് ഞാനെ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചാത്തു
കൊല്ലര്തേ കൊല്ലര്തേ നായര്പോള്യേ
വയ്യില്ലപ്പീട്യേലെ ആമതിൻെറ
പൊന്നുട ചാക്കാക്കിരുപ്പാനല്ലോ.
[1]ചൊമട്ട്യാറയതിങ്ങ് വിളിച്ചിക്കെങ്കി
പൊന്ന് ചൊമടാക്കി കൊണ്ട്പോട്ടെ
ചാത്തുൻെറല്ലമ്മയും പെങ്ങന്മാരും
അയ്യനെല്ലവിളീക്കൂട്ടന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
അയ്യംബിളിക്കേണ്ട പെണ്ണ്ങ്ങളെ
ഞാനിങ്ങളെ ചാത്തുനെ കൊല്ലപ്പല്ലാലൊ
[2]ചോട്ടാളറിങ്ങ്വിളിച്ചോള്ന്ന്
പൊന്ന് ചൊമടാക്കിക്കെട്ട്ന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞമ്പാടി
ഒന്നിപ്പം കേക്കണൊ ചൊമട്ട്കാറെ
[3]എയിലെ ഇച്ചൊമടിങ്ങള് കൊണ്ട്പോകും
ഏയിച്ചിക്കയ! പട്ടറെ ചുങ്കത്തുടെ
ഇങ്ങള് ചൊമടങ്ങിനെ കൊണ്ടപവുമ്മം
ഇങ്ങളൊടപ്പട്ടറ് ചോയിച്ചോളും
എന്ത് ചൊമടാ [4]ചൊമട്ടാറെന്ന്
അന്നേരത്തിളങ്ങ് പറഞ്ഞോളണം
എന്ത് ചൊമടാന്നും ഞാളറയ്യല്ല

---

1 ചൊമട്ട്യാറ=ചുമട്ടുകാരെ.

2 ചോട്ടാളർ=ചുമട്ടുകാർ

3 എയിലെ=ഏതിലെ

4 ചൊമട്ടാറെന്ന്=ചുമട്ടുകാരെ എന്ന്

ആര് തന്നിറവുള്ള ചൊമടാനെന്ന്
നിങ്ങളോടപ്പട്ടറ് ചോയികുല്ലോ
അന്നേരത്തിങ്ങള് പറഞ്ഞോളണം
തച്ചോളി ഏളയകുറുപ്പാനെല്ലോ
അന്നേരത്തോറ് പറയുമല്ലോ
ചൊമട്ടി [1]ശോതന നോക്കണമെന്ന്
അന്നേരത്തിങ്ങള് പറഞ്ഞോളണം
ചൊമട്ടി ശോതന നോക്ക്യെങ്കില്
ഇച്ചൊമട് മാണിക്കോത്ത് കൊണ്ടുപോവുല്ല.
ഏച്ചിക്കൈ പട്ടറെ ചുങ്കത്തിലെ
ഞാളിപ്പയിവിടെ മറിക്കേു ഉള്ളേു
ഏച്ചിക്കൈപ്പട്ടറെ ചുങ്കത്തില്
ചുമടും കൊണ്ടോലങ്ങനെ ചെല്ലുന്നേരം
ഏച്ചിക്കൈപ്പട്ടറ് ചോദിക്ക്ന്ന്
എന്ത്ചൊമടാ ചൊമട്ട്കാറെ
പകരം പറഞ്ഞ് ചൊമട്ട്കാര്
ആര് തന്നിറവുള്ള ചൊമടാനിത്
തച്ചോളെളയകുറുപ്പാനെല്ലോ
ഓറ് തന്നിറവുള്ള ചൊമടാനല്ലോ.
[2]ചൊമട്ടത്തി ശോതനനോകുവേണം
പകരം പറഞ്ഞ് ചൊമട്ട്കാറ്
ചൊമട്ടത്തി ശോതന നോക്ക്യെങ്കില്
മാണിക്കോത്തിച്ചൊമട്ട് [3]കൊണ്ടേുാല്ലാലൊ
ഏച്ചിക്കൈ പട്ടറെ ചുങ്കത്തിലേ
ഇവിടമറച്ചി ഞാള് പോവേു ഉള്ളേു

1 ശോതന=ശോധന, പരിശോധിക്കൽ
2 ചൊമട്ടത്തി=ചുമട് കത്തി
3 കൊണ്ടേുാല്ലാലോ=കൊണ്ടുപോവുകയില്ലല്ലോ.

ാവെലക്കിയതപ്പട്ടറ് കേട്ടില്ലാലൊ
ഏച്ചിക്കൈപ്പട്ടറെ ചുങ്കത്തിലേ
ആട ചൊമട് മറിക്ക്ന്നല്ലേ
ഓല് മടങ്ങ്യല്ലേ പോര്ന്നത്
കാവിലെ ചാത്തോത്ത് കുഞ്ഞമ്പാടേ്യ
രാവാരിചാത്തുനെ കൂട്ടിക്കൊണ്ടേ
ബയ്യില്ലെപ്പീടേ്യലെ ആമതിൻെറ
ഓൻേറടെ പാണ്ടേ്യലെ കൊണ്ടേ്യല്ലമ്മൊ
തച്ചോളെ്യല്ലോമന കുഞ്ഞ്യോതേനൻ
പൊറമല തെണ്ടല്യം തെണ്ട്യോണ്ടിററ്
മാണിക്കോത്തും തന്നെ ചെല്ലന്നേരം
മാണിക്കോത്തമ്പാടിന കണ്ടില്ലാലൊ
അന്നാടത്താലെ നടന്നൂട്ടിററ്
കാവിലെ ചാത്തോത്തും ചെല്ലന്നേരം
നെലംകൊള്ള വീണിക്ക് കുഞ്ഞിക്കങ്കി
കണ്ടതും കണ്ടവറാക്കാതണ്ട്
വയ്യില്ലപ്പീടേ്യലും വന്നോള്ന്ന്
ഒതയനനെ കാണായിററും കാണാവുമ്മം
കിടുകിട വിറക്ക്ന്ന് ആമതിന്ന്
അപ്പളക്കമ്പാടിം എത്തിക്കുടേ്യ
അച്ചൻ കൈപോയി പിടിക്കുന്നല്ലോ
ആമതിനൊര് വസ്സും ചെയ്യരുതച്ചാ
ആമത് പറഞ്ഞിററും പോയതല്ല.
രാവാരി ചാത്തുവും ആമതുമാനെ
[1]ഓലിക്കണക്കം കൈ നോക്കിയല്ലോ
രാവാരിചാത്തുനാങ്ങാനിപ്പോള്
പേരിങ്ങോളമങ്ങ് കടത്ത്യൂട്ന്ന്

1 ഓല്=അവർ

വേഗത്തി പോടെൻെറ കുഞ്ഞിച്ചാത്തു
നിൻേറയുമമ്മയും പെങ്ങമ്മാറ്യേം
നെലവിളി കണ്ടൂടെനക്ക് ചാത്തു
ഒന്നുണ്ടോകേക്കണ്ണെൻെറച്ചന്പോളീ
രാവാരീചാത്തുൻെറ പൊന്നൊക്കയും
പൊന്ന് ചൊമടാക്കിക്കൊണ്ടപരുമ്മം
ഏച്ചിക്കൈ പട്ടറ് പിടിച്ചിററുണ്ട്.
അത്തുരം വാക്കല്ല്യം കേക്കുന്നേരം
ഏച്ചിക്കൈ പട്ടറെ ചുങ്കത്തില്
മണ്ടിനടന്നല്ലോ കുഞ്ഞ്യാതേനൻ
ഏച്ചിക്കൈ പട്ടറെ ചുങ്കത്തിന്ന്
ഉപ്പ് ചെരട്ടയതാത്യായിട്ടും
ഒക്കെപെറുക്കിച്ചെ കുഞ്ഞ്യാതേനൻ
ചൊമടാക്കി മാണിക്കോത്ത് കെട്ടിക്ക്ന്ന്

---

## 9

# പനയംകുളങ്ങര കുഞ്ഞിച്ചേരൻ

കുററിപ്പുറം വാണെ തമ്പുരായെ
അരുളിചെയ്യല്ലത്തമ്പുരായെ
കൈതേരികുഞ്ഞമ്പൂ കാര്യക്കാരാ
ലോകനാറ്കാവിലെഴനള്ളണം
പള്ളീച്ചാമ്മാറ വിളിക്കെൻറടോ
കൈതേരി കുഞ്ഞ്യമ്പുകാര്യക്കാരൻ
നാലോളെളന്തിരി [1]പള്ളിച്ചാറു്
അവരയും തേട്യവൻ കൊണ്ട്‌വന്ന്
ചനല പല്ലങ്കി പൊടിതൊടച്ചി
തമ്പുരാൻ [2]പല്ലങ്കീ കാര്ന്നല്ലോ
[3]മുന്നൂറകംപടിചോററ് കാറ്
എയ്നള്ളത്തേലോടെ പോര്ന്നല്ലോ
അന്നാടത്താലെ നടന്നൂട്ടിററ
പനയം കുളങ്ങര[4]തായകീഞ്ഞു്
പനയംകുളങ്ങര തായെത്തുമ്മം
പനയംകുളങ്ങര കുഞ്ഞിച്ചേരൻ

---

1 പള്ളിച്ചാറ്=പള്ളിച്ചാന്മാർ, പല്ലക്ക് വാഹകന്മാർ
2 പല്ലങ്കി=പല്ലക്ക്
3 മുന്നൂറകംപടിചോററ്കാറ്=മുന്നൂറ് നായർഭടന്മാരുടെ അകമ്പടി
4 തായ=താഴെ

പനയം കുളങ്ങര പടിക്കന്നൊന്ന്
കണ്ണന്റെ ചേരട്ട കലവുവാക്കി
വരിക്കപ്പിലാവില മുറവുംകുത്തി
വെളിച്ചിങ്ങ കൊണ്ടൊനട്ടപ്പുംക്കുട്ടി
പുയിത്തൊറാടിക്കളിക്ക്ന്നോയെ
കണ്ണാലെ കണ്ടല്ലത്തമ്പുരായെ
പല്ലക്യകത്ത്ന്നും കണ്ടിക്കല്ലോ
അരുളിച്ചെയിതല്ലത്തമ്പുരാന്റ
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരാ
പനയംകുളങ്ങര പടിക്കന്നൊന്ന്
[1]തീച്ചാല്ലേ്യാ പൊഞ്ചാല്ലേ്യാ അക്കത്തുന്നതു്
പകരം പറഞ്ഞല്ലോ കാര്യക്കാരെ
അറിഞ്ഞിറററിയായിറെറായിക്കല്ലിച്ചത്
അറിയെങ്കിപ്പാര്യാരം ചോയിക്കോടോ
മാങ്കുത്തി തീപ്പെട്ട തമ്പുരാൻെറ
തിരുമേനി പാത്യുള്ള കുഞ്ഞനല്ലേ
അത്തുരം വാക്കങ്ങനെ കേക്കന്നേരം
പല്ലങ്കിത്തണ്ട് പിടിച്ചോള്ന്ന്
പല്ലങ്കി നിറ്ത്തീനെ പള്ളിച്ചാറെ
പല്ലക്യടലോടെ നിപ്പിക്ക്ന്ന്
ചെന്നിററ് ചോദിക്കേ കാര്യക്കാരാ
പനയംകൊളങ്ങര പെണ്ണ്ങ്ങള്
പനയംകൊളങ്ങര ചേരനെയാന്
തിരുമേന്യൊരുമിച്ചയകപ്പാൻ പറ
അത്തുരം വാക്കല്ലം കേക്കന്നേരം
കൈതേരി കുഞ്ഞ്യമ്പുകാര്യക്കാരെ

---

1 തീയോ പൊന്നോ കത്തുന്നതു് എന്ന്. ആ കുട്ടി അത്രമാത്രം രൂപസൌന്ദര്യമുള്ളവനാണ് എന്ന് അർത്ഥം.

പനയംകുളങ്ങര ചെല്ല്ന്നോയെ
പനയംകുളങ്ങര ചെല്ല്ന്നേരം
ചോദിക്കുന്നോമന പൊറേറാരമ്മ
കുററിപ്പുറം വാണ രാജാവിൻെറ
തിരുമേന്യണഞ്ഞ് നിക്കും കാര്യക്കാരാ
എന്തായി വന്നതെ കാര്യക്കാരാ
പകരം പറഞ്ഞല്ലക്കാര്യക്കാരെ
പനയംകുളങ്ങരപ്പെറേറാരമ്മോ
കുററിപ്പുറം വാണ നാട്വായിച്ച
എന്ന[1]ക്കല്യപ്പിച്ചയച്ചിക്കല്ലൊ
പനയംകുളങ്ങര ചേരനെയാന്
തിരുമേന്യാരുമിച്ചയക്കുവാഎ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
ഞാനെൻെറ കുഞ്ഞനയക്കപ്പോല്ലാലൊ
കേട്ട്ധരിക്കേണെ കാര്യക്കാരാ
രണ്ടരവയസ്സെണ്ണും തെകഞ്ഞിക്കില്ലാ
[2]പെറപ്പ്മുടിയോ പൊലിച്ചിട്ടില്ല
[3]ഉൗണ്ന്നാ കെട്ടീള്ളോര് കിങ്കിണിയാന്
അരയിന്നക്കിങ്ങിണി കയിച്ചിക്കില്ല
[4]നേമത്തിന് നികപ്പാനോനായിക്കില്ല
കേട്ടോണ്ട് പോരന്ന് കാര്യക്കാരെ
തിരുമേന്യരിക്കത്തും പോരന്നല്ലോ

---

1 കല്യപ്പിച്ച്=കല്പിച്ച്

2 ജനിച്ചതിന്നു ശേഷം ഇതേവരെ മുടിമുറിച്ചിട്ടില്ല

3 ചോറൂൺദിവസം കെട്ടിയ കിങ്കിണി അഴിച്ചിട്ടില്ല

4 പേരനെ ആവശ്യപ്പെടുന്നതു് തമ്പുരാൻെറ കാര്യസ്ഥവൃത്തിക്കാണെന്നു് ധരിച്ചിട്ടാണ് അവരിങ്ങനെ പറഞ്ഞതു്. നേമത്തിന്നു നില്ക്കുക=കോലകത്തു് തമ്പുരാൻെറ സചിവനായി നില്ക്കുക,

തിരുമുത്തെളക്കി ഭജനംചെയ്ത്
പനയംകൊളങ്ങര പെണ്ണ്ങ്ങള്
കുഞ്ഞനെ തന്നില്ലേ കാര്യക്കാരാ
അമ്മ പറഞ്ഞത് പറഞ്ഞോള്ന്ന്
അരുളിചെയ്തപ്പളതമ്പുരായെ
എന്നുഇഞ്ഞി ചെല്ലെൻെറ കാര്യക്കാരാ
ചെന്ന്പറഞ്ഞേനേ കാര്യക്കാരാ.
പനയംകൊളങ്ങര ചേരനെയാന്
നേമത്തിനല്ല ഞാൻ ക്രൂട്ട്ന്നത്
പള്ളിവിരിപ്പിലും പോററപാനാനേ
പെറപ്പ് മുടിഞ്ഞാ പൊലിച്ചോളെപ്ലോ
പിന്നേയും പോര്ന്ന് കാര്യക്കാരെ
ചെന്ന്പറഞ്ഞല്ലോ കാര്യക്കാരെ
പനയംകുളങ്ങര ചേരനെയാന്
നേമത്തിന് ക്രൂട്ട്ന്നതല്ല പോലും
പള്ളിവിരിപ്പിലും പോറേപാനാനേ
കേട്ടോണ്ട്പോര്ന്ന് കാര്യക്കാരെ
പനയംകുളങ്ങര ചേരനെയാന
നേമത്തിന് കൂട്ടന്നതല്ലപോലും
പള്ളിവിരിപ്പിലും പോററപാനാനെ
പകരം പറഞ്ഞല്ലൊ പെറേറാരമ്മ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
പനയംകുളങ്ങര ചേരനാന്
പടിക്കണ്ടതൊന്നും പടിച്ചിക്കില്ല
കയിക്കണ്ടതൊന്നും കയിച്ചിക്കില്ല
അത്കേട്ട്പോര്ന്നകാര്യക്കാരെ
തമ്പ്രാനെ ചെന്നല്ലറിയിക്ക്ന്ന്
പിന്നേയ്യരുളി ചെയിയുന്നല്ലോ
എന്നുഇഞ്ഞി ചെല്ലൻെറ കാര്യക്കാരാ

കററിപ്പുറത്ത് പടിക്ക്തായ
എഴ്ത്ത് കളരിയുണ്ടെ അമ്മേ
എഴ്ത്തും പയററും പടിപ്പിക്കപ്പല്ലോ
കയിക്കണ്ടതൊക്കെ കയിക്കും ഞാനെ
കേട്ടോണ്ട്പോരുന്ന് കാര്യക്കാരെ
എന്തായി വന്നാതേ കാര്യക്കാരാ
കററിപ്പുറത്ത് പടിക്ക്തായ
എഴ്ത്ത്കളരിയുണ്ടെ പെറേറാരമ്മേ
പയററ്കളരിയുണ്ടെ പെറേറാരമ്മേ
എഴ്ത്തും പയററും പടിപ്പിക്കപ്പല്ലോ
കയിക്കണ്ടതൊക്കെകയിക്കും പോലും
ഒന്നും പറയണ്ടേകാര്യക്കാരാ
ഞാനെൻെറ കുഞ്ഞനയക്കപ്പല്ലാലൊ
തിരുമേന്യരിയത്തും പോര്ന്നോയെ
അമ്മപറഞ്ഞ തറിയിക്ക്ന്ന്
അരുളിച്ചെയിതല്ലത്തമ്പുരാംഎ
പല്ലക്കിമൂള്ന്ന പള്ളിച്ചാറെ
പനയംകുളങ്ങര പടിക്കലോളം
പല്ലക്കിമൂളിച്ചും പോണെനക്ക്
പല്ലക്കിമൂള്ന്ന പള്ളിച്ചാറ്
ആയ്യപ്പടിക്കലെഴ്നള്ള്ന്ന്
പല്ലക്ക്യകത്ത്ന്നും കീഞ്ഞോള്ന്ന്
എടവട്ടം കോനാലെഴ്നള്ള്ന്ന്
എടവട്ടം കോനാലെഴ്നള്ളമ്മം
പനയംകുളങ്ങര പെറേറാരമ്മ
പൂമന്തിരികയും പട്ടണയും

എടവട്ടം കോനാ [1]പിരിന്തുറ്ത്ത്
ചിത്തിര [2]ത്തുണ്ണ്യാരിന്ക്ക്ന്നമ്മ
മോതിരക്കയ്യാലെ വായും പൊത്തി
പനയംകുളങ്ങര കുഞ്ഞിച്ചേരെ
കണ്ണഞ്ചെരട്ട കലവും ചാടി
വരിക്കപ്പിലാവില മൊറവും ചാടി
തിരുമേനി മ ിയില്ലും ചെല്ലുന്നോയെ
തമ്പ്രാമടിയിലിരികുന്നോല്ലോ
തൃക്കൈവെളുയാട്യെട്ടത്തോള്ന്ന്
പല്ലങ്ക്യകത്തേച്ച്പോര്ന്നല്ലോ
പൊട്ടിക്കരെയ്ന്ന് പെറേറാരമ്മ
നെഞ്ഞത്തലക്ക്ന്നേ പെറേറാരമ്മ
കണ്ടത്തും കണ്ടവറാക്കില്ലാലോ
അരുളിച്ചെയിതല്ലത്തമ്പുരായെ
കൈതേരി കുഞ്ഞ്യമ്പുകാര്യക്കാരാ
ലോകനാറ് കാവിന് ഞാപ്പോന്നില്ലാലൊ
കുററിപ്പുറത്തേക്കെഴ്ന്നള്ളണം
ലോകനാറ് കാവിന്പോയില്ലാലൊ
മടക്കംകൊയിലോത്തെഴന്നള്ള്ന്ന്
കുററിപ്പുറത്ത്തായങ്ങെത്തുന്നേരം
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
നെഞ്ഞത്തലക്ക്ന്നേ പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണ്യാനെ
ലോകനാറ് കാവിനെഴ്നള്ളീററ്
മടക്കം കൊയിലോത്തെഴ്ന്നള്ള്യല്ലോ
ഓനിന്നാകാവിന് പോയില്ലാലോ



---

1 പിരിന്തുറത്ത്=പിരി നിവർത്തി

2 ത്തുണ്ണ്യാരി=ത്തുണ് ചാരി

പാഞ്ഞപ്പടിക്കലെഴ്നള്ളമ്മം
പല്ലങ്കി [1]താത്ത്യാട വെക്ക്ന്നല്ലോ
പല്ലങ്ക്യകത്ത്ന്നങ്ങാനിപ്പള്
ചേരെനെടുക്ക്ന്ന [2]നാട്വായിച്ച
അമ്മേൻറക്കൊണ്ടകൊട്ക്ക്ന്നല്ലോ
കുററിപ്പുറംവാണെ പെറേറാരമ്മേ
എന്നപ്പണ്ടങ്ങനെ പോററ്യതമ്മേ
അപ്പോലെ പോററണെകുഞ്ഞന്യാനെ
മാങ്ങുത്തിതീപ്പെട്ട കുഞ്ഞ്യമ്മോമെ
തിരുമേനീപ്പാതീള്ള കുഞ്ഞിച്ചേരെ
അന്നേരം ചോദിച്ച് പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയെ
ഇന്നപ്പണ്ട് ഞാനൊ പോറേറ്യര്ത്ത്
പഞ്ചമൊലയിലെ പാലെനക്ക്
ഇന്നമ്മൊലയി [3]പ്പാലുണ്ടോഞ്ഞനെ
മൊലയിലപ്പാലൊട്ടും വേണ്ട അമ്മേ
പാലിലും പയത്തിലും പച്ചെണ്ണേലും
കുഞ്ഞനനിച്ച് വളർത്തവേണം
കുഞ്ഞനെട്ത്തമ്മ പാര്ന്നല്ലോ
പാലിലും പയത്തിലും പച്ചെണ്ണേലും
നിച്ചവളത്ത്ന്നേ പെറേറാരമ്മ
പള്ളിവിരിപ്പിലും പോററ്ന്നമ്മ
കുഞ്ഞനൊരഞ്ച് [4]വയസ്സായല്ലോ

---

1 താത്ത്യാട=താഴ്ത്തി അവിടെ

2 നാട് വായിച്ച=നാടുവാഴി

3 പാലുണ്ടോഞ്ഞനേ=പാലുണ്ടോ കുഞ്ഞനേ

4 നിച്ച=താലോലിച്ച്

5 വയത്ത്=വയസ്സ്

ഏഴ് വയത്തിൻെറ വളറമ്മോണ്ട്
പറയുന്ന്ണ്ടോമന പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയെ
എൻെറ ചേരനൊരഞ്ച് വയത്തേ ഉള്ളേ
എന്തൊര് വളറ്മ്മയി കുഞ്ഞേ പോളെ
കുററിപ്പുറത്ത് പടിക്ക്തായ
എഴ്ത്ത്കളരീലും കൂട്ട്ന്നല്ലോ
[1]ഉച്ചേപ്പാളം നല്ല എഴ്ത്താനല്ലോ
ഉച്ച തിരിഞ്ഞാ പയററാനല്ലാ
എയ്ത്ത്കളരീലും കൂട്ട്ന്നല്ലോ
എഴ് തിത്തെളിഞ്ഞും കുരിക്കളായി
പയററിത്തെളിഞ്ഞും പണിക്കരായി
[2]അയ്യംബ്ളിക്ക്ന്നേ പെറേറാരമ്മ
കുററിപ്പുറം വാണെ കുഞ്ഞുണ്ണിനെ
എൻെറ ചേരനൊരൊമ്പത് വയത്തേ ഉള്ളേ
പതിനാറ് വയത്തിൻെറ വളറമ്മയുണ്ടേ
എനക്കിന്നിച്ചേരനെക്കൊണ്ടെത്താല്ലോളേ
അരുളിച്ചെയിയുന്നത്തമ്പുരായെ
ചേരന വിളിച്ചും പറയുന്നല്ലോ
പനയാകുളങ്ങര കുഞ്ഞിച്ചേരാ
ഇനക്കൊര് നേമം തരട്ടെ ഞാനെ
നെല്ലിലെ കാക്കേനെനോക്കേ ചേരാ
അങ്ങേനൊര് [3]നേമം കൊട്ത്തോണ്ടാരെ
ബലിയെടുപ്പാൻ കാക്കേനെ ബച്ചില്ലാലൊ
കൈയെയ്ത് ചേരെ കൊല്ല്ന്നല്ലൊ

---

1 ഉച്ചേപ്പാളം=ഉച്ചവരെ
2 അയ്യംബ്ളി=നിലവിളി
3 നേമം=ജോലി

കുററിപ്പുറത്ത് ജനങ്ങളൊക്ക
ദിവസം ദിവസോള്ളരന്യായപ്പാട്
പനയംകുളങ്ങര കുഞ്ഞിച്ചേരെ
ബലിയെടുക്കാൻ കാക്കേന ബെക്കുന്നില്ല
നന്നച്ചിരിക്കുന്നത്തമ്പുരായെ
ചേരന വിളിച്ചും പറയുന്നുല്ലാ
പനയംകുളങ്ങര കുഞ്ഞിച്ചേരാ
അന്നേമിനിക്ക് ഞാൻ [1]ബുട്ടേ ചേരാ
അമ്ന്തല മുറിച്ചേനെഇഞ്ഞി ചേരാ
അങ്ങേനൊര് നേമം കൊടുക്കുന്നല്ലോ
അങ്ങേനൊര് നേമം കൊടുത്തോണ്ടാരെ
കുററിപ്പുറത്ത് തറയിലെങ്ങും
[2]പസ്മമിടപാ നെലവെച്ചില്ല
ക്രമ്പൊക്കെ ചേരെ തറച്ചേപായല്ലേ
കുററിപ്പുറത്ത് ജനങ്ങളൊക്ക
ദിവസാം ദിവസേള്ളൊ രന്യായപ്പാട്
പനയംകുളങ്ങര കുഞ്ഞിച്ചേരെ
വായെൻെറ ക്രമ്പ് തറച്ച് പോളെ്യ
അരുളിച്ചെയ്യിന്നത്തമ്പുരായെ
അന്നേമനിക്ക് ഞാ ബിട്ടേ ചേരാ
കുററിപ്പുറം വാണ പെറേറാരമ്മ
അയ്യംബ്ളിക്കുന്ന പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയെ
എനിക്കിന്നിച്ചേരനെക്കൊണ്ടെതപല്ലോളേ്യ
പതിനാറ് വയസപല്ലെ ച്ചേരന്നളേ്ളപ

---

1 ബുട്ടേ=വിട്ടേ. ആ ജോലിയിൽനിന്ന് നിന്നെ ഞാൻ ഒഴിവാക്കിയിരിക്കുന്നു.

2 പസ്മം=ഭസ്മം ഒട്ടും തന്നെ ജല ബാക്കിവെച്ചില്ല എന്നർത്ഥം.

നാല്പത് വയസ്സിന്റെ വളരമ്മോണേ
പൊഞ്ഞ് വളര്ന്ന് കുഞ്ഞിച്ചേരെ
എനക്കെന്റെ ചേരനെക്കൊണ്ടെതല്ലോമ്യേ
അരുളി ചെയിയുന്നത്തമ്പുരാനെ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
നാളേത്തിപ്പുല്ല പുലര്ന്നേരം
ലോകനാറ് കാവിലെഴ്നള്ളണം
ചന്ദനപല്ലക്കി രണ്ട് വേണം
എട്ക്ക്ന്നപള്ളിച്ചാറെട്ട് വേണം
പിററന്നാംപുല്ല പുലര്ന്നേരം
ചന്ദനപല്ലക്ക്യെട്ടപ്പിച്ചിററ്
രണ്ടോളം പല്ലക്കി പൊടിതൊടച്ച്
എട്ക്ക്ന്നപള്ളിച്ചാറെട്ട് വന്ന്
തമ്പ്രാനും പല്ലക്കിക്കയെരിക്കൊണ്ട്
ചേരനും പല്ലക്കിക്കയെരിക്കൊണ്ട്
പല്ലക്കി മൂളിപ്പും പോര്ന്നല്ലോ
അന്നാടത്താലെ നടന്നൂട്ടിററ്
[1]മീത്തലെടപ്പള്ള്യെടയിലെത്തി
മീത്തല്യെടപ്പെള്ള്യെടയിന്നാന്
തമ്പ്രാനെഴ്നള്ളി ചെല്ല്ന്നേരം
[2]രാമത്തിച്ചോമന കുഞ്ഞിച്ചീരു
മീത്തെലെടപ്പള്ളീന്നാനിപ്പോള്
ഗ്രന്ഥത്തില് വായന കേട്ടോണ്ടിററ്
ചെവിട് കൊട്ക്ക്ന്നന്നാട് വായിച്ച്
അരുളിച്ചെയ്യിന്നത്തമ്പുരായെ

---

1 മീത്തലെടപ്പള്ള്യെടയിലെത്തി=മീത്തലേ എടപ്പള്ളി എന്ന വീട്ടിന്റെ ഇടവഴിയിലെത്തി.

2 രാമത്തിച്ചി=രാമത്ത് എന്ന് പേരുള്ള വംശത്തിൽ പിറന്നവർ, (കുറപ്പന്മാരാണ് ഇവരും)

കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
ഏട്ന്ന് [1]ബന്ധൂരം കേക്ക ന്നതേ
പകരം പറഞ്ഞല്ലോ കാര്യക്കാരെ
മീത്തലെടപ്പള്ളീന്നാനിപ്പോളെ
പല്ലക്കിത്തണ്ട് പിടിക്ക്ന്നല്ലോ
കൈതേരി കുഞ്ഞ്യമ്പോ കാര്യക്കാരാ
മീത്തലെടപ്പള്ളീ പോയിററെടോ
മീത്തലെടപ്പള്ളി കുഞ്ഞ്യോളപ്പെ
ഓനോടിവിട വരുവാംപാ
പോര്ന്നല്ലോമന കാര്യക്കാരെ
മീത്തലെടപ്പള്ളി ചെല്ല്ന്നേരം
ചോദിക്ക്ന്നോമന കുഞ്ഞ്യോളപ്പൻ
കുററിപ്പുറം വാണ തമ്പുരാന്റെ
[2]തിരുമേന്യണഞ്ഞീക്കം കാര്യക്കാരാ
എന്തിന് വന്നതെ കാര്യക്കാരാ.
കുററിപ്പുറം വാണ തമ്പുരായെ
എന്നകല്പ്പിച്ചയച്ചിക്കല്ലോ
മീത്തലെടപ്പള്ളിക്കറുപ്പാനല്ലോ
തിരുമേന്യരീയത്ത് ചെല്ലുവായെ
എയ് നല്ലത്തേലോടെ നിന്ന്ററ്ണ്ട്
അത്തുരം [3]വാക്കോറ് കേക്കുന്നേരം
[4]വേകം പുറപ്പെട്ട് ചെല്ലുന്നല്ലോ
തിരുമേന്യരിയത്തും ചെല്ലുന്നല്ലോ

---

1 ബന്ധൂരം=ശബ്ദം

2 തിരുമേന്യണഞ്ഞീക്കം=തിരുമേനി അണഞ്ഞുനില്ക്കും. തിരുമേനിയുടെ എന്നർത്ഥം.

3 വാക്കോറ്=വാക്ക് അയാറം

4 വേകം=വേഗം

തിരുമേനി കണ്ടും തൊഴ്തോള്ന്ന്
വായിക്കയി പൊത്തി ചോയിക്ക്ന്ന്
എന്തിനടിയന ചെല്ല്യൂട്ടത്
അരുളിചെയ്യപ്പളത്തമ്പുരായെ
മീത്തലെടപ്പള്ളി കുഞ്ഞ്യേളപ്പാ
മീത്തലെടപ്പള്ളീന്നാനെല്ലെടോ
ഗ്രന്ഥത്തിപ്പാട്ന്ന കുഞ്ഞനാന്
ഏതൊര് കുഞ്ഞനെ കുഞ്ഞ്യേളപ്പാ
പകരം പറഞ്ഞ് കുറപ്പന്നേരം
ഓവായെ ന്റാമന നാട്ടവായിച്ച്
അടിയന്റെ മരുമകള് കുട്ട്യാനല്ലോ
അരുളിചെയ്യന്നേരത്തമ്പുരായെ
മീത്തെലെടപ്പള്ളി കുഞ്ഞ്യേളപ്പാ
[1]ഉട്ടപ്പാനും തേപ്പാൻ കൊട്ടത്തോലുണ്ടോ
ഞാനോയിച്ചാരും കൊട്ടത്തോലില്ല
എന്റെ ചേരെ കൊട്ക്കട്ടെ കുഞ്ഞ്യേളപ്പാ
പനയംകുളങ്ങര കുഞ്ഞിച്ചേരെ
ചേരെ കൊട്ക്കട്ടെ കുഞ്ഞ്യേളപ്പാ
'ആ' അനുവാദം കുഞ്ഞ്യേളപ്പൻ
[2]ഉൗത്തും കുറികപാമ്മള് കുഞ്ഞ്യേളപ്പാ
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
ഉൗത്തും കുറിച്ചല്ലന്നാട്വായിച്ച്
എഴ്ന്നള്ളത്തേലോടെ പോര്ന്നല്ലോ
ലോകനാറ്കാവിലും പോര്ന്നല്ലോ
അവിടം കുളിച്ചും കയിതൊഴ്ത്
മടക്കവുമെഴുന്നള്ളി പോര്ന്നല്ലോ.

---

1 വിവാഹം കഴിഞ്ഞോ?

2 ഉത്തം=ഉൗത്വം. പുടമുറി

കുററിപ്പുറത്തേക്കെഴ്ന്നള്ള്ന്ന്
അരുളിച്ചെയ്യോമന തമ്പുരായെ
കൈതേരി കുഞ്ഞ കാര്യക്കാ
ചേരേനെം കൂട്ടീഞ്ഞ് പോയിററെ
പനയംകുളങ്ങര കൊണ്ട്പോട്
പനയംകുളങ്ങര കൊണ്ടോയ
പനയംകൊളങ്ങര പെണ്ണ്ങ്ങള്
ഓലോട്ടും ചെന്ന് പറയവേണം
പനയംകുളങ്ങര കുഞ്ഞിച്ചേര
ചേരനും ഊഅം കുറിച്ചിററാനും
[1]ഊഅത്തൊരുക്കേല്ലൊരുക്കവായെ
രണ്ട്പെട്ടി പൊന്നങ്ങെടുക്കപ വേണം
ഊഅത്തൊര്ക്കത്തിനാനിപ്പള്
[2]ഓളോടവയ്യും പറഞ്ഞിററാന്
ചേരേനേം കൂട്ടീററ കാര്യക്കാരാ
ചെമ്മരത്തൂര് [3]കപ്പള്ളി പോണം ഞ്ഞി
ചെമ്മരത്തൂര് കപ്പള്ള്യങ്ങാനിപ്പോള്
ഓമന വായേരി ചന്തുവോട്
ഓനോട്ടും ചെന്ന് പറഞ്ഞേക്കണം.
ഊഅം പറഞ്ഞും നടക്കവായെ
മൂവ്വായിരാളാടക്കൂടപവേണം
നടവെടി വെച്ചിററും വെപ്പിച്ചിററും

1 ഊ അത്തൊരുക്ക്=പുടമുറിക്ക് വേണ്ട ഒരുക്കങ്ങൾ

2 ഓളോട്=അവളോട്

3 കപ്പള്ളി എന്ന വീട്ടുകാർ. അവരുടെ വംശപ്പേരും ഇത്തന്നെയാണ്. ഇന്നും ഈ വംശക്കർ ചെമ്മരത്തൂർ എന്ന പ്രദേശത്തിലുണ്ട്. വായേരി: കപ്പള്ളി വീട്ടിന്റെ ഒരു താവഴിവീട്. ഈ വീട്ടുകാരനായിരുന്നു ചേരൻ.

ഊരത്തിന് ചേരേനയകപ്പ വേണം
രണ്ട്പെട്ടി നല്ല പണവും വാങ്ങി
ചേരേനക്കൂട്ട്യല്ലേ പോരുന്നത്.
പനയംകൊളങ്ങര പോരുന്നോല്
ആര്യപ്പടിപോയ് കയര്ന്നേരം
പനയംകൊളങ്ങര പെറേറാരമ്മ
കണ്ണാലെ കണ്ടല്ലപ്പെറേറാരമ്മ
പാഞ്ഞങ്ങ് ചെല്ല്ന്നേ പെറേറാരമ്മ
ചേരനെ പൊത്തിപ്പിടിക്ക്ന്നല്ലോ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
രണ്ടര വയസ്സിനികുള്ളെന്നാള്
തിരുമേന്യെട്ത്തീന്നകൊണ്ടേപ്പായിക്ക്
എന്നേരെ ഞാനിന്നകണ്ടില്ലേലൊ
പറയുന്നല്ലന്നേരക്കാര്യക്കാരെ
പനയംകുളങ്ങര പെറേറാരമ്മോ
ചേരനണ്ടൂഅം കുറിച്ചിററാന്
മേലില്വരുന്നുള്ള ഞാറായ്ചക്ക്
ഊരത്തോര്ക്കെല്ലൊര്കപ്പവേണം
പെട്ടിയും പൊന്നും കൊട്ക്ക്ന്നല്ലോ
അന്നേരം ചോദിച്ച് പെറേറാരമ്മ
കുഞ്ഞനെവിട്യാനെ കാര്യക്കാരാ
മീത്തെലടപ്പള്ളി കുഞ്ഞിച്ചീരു
കനകം തെളിഞ്ഞല്ലോ പെററമ്മക്ക്
പാലാലെ പാക്കഞ്ഞി വെക്ക്ന്നമ്മ
ഓലിക്കക്കഞ്ഞികൊട്ത്താള്ന്ന്
അന്നാടത്തോല് നടന്നുട്ടിററ്
ആത്യായ [1]വായേരി പോരുന്നോല്

---

1 വാഴയേരി=വാഴേരി എന്ന വീട്

ആത്ത്യായവായേരി ചെല്ല്ന്നേരം
ആത്ത്യായവായേര്യോളമ്മായ്യമ്മ
പൂമന്തിരിയയും പട്ടണയും
എടവട്ടംകോനാ പിരിന്തുരുത്ത്
വന്തുമെൻേറാമന കുഞ്ഞിച്ചേരാ
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ
ആത്ത്യായെ വായേര്യെൻേറാമ്മായ്യമ്മൊ
അമ്മോമനേട്ത്തെപ്പോയിപ്പള്
പകരംപറഞ്ഞെല്ലോളമ്മായ്യമ്മ
പനയം കൊളങ്ങര കുഞ്ഞിച്ചേരാ
അമ്മോമെ തലശ്ശേരിപോയിക്കല്ലോ
എന്തിന് തലച്ചേരി പോയിക്കത്
[1]ജമ്മത്തറക്കോണ്ടേ കുഞ്ഞിച്ചേരാ
തില്ലേരികപ്പള്ള്യോളായിററാനെ
തില്ലേരികപ്പള്ളിക്കില്ലാ ജമ്മം
വായേരികപ്പള്ളിക്കള്ളുംജമ്മം
ജമ്മത്തറക്കത്തിന് പോയിക്കല്ലൊ
അത്തുരം വാക്കങ്ങനെ കേട്ടടമ്മം
കൈതേരി കുഞ്ഞ്യമ്പു കാര്യക്കാരെ
ഒന്ന്യോരെഴ്ത്തിങ്ങെഴ്തിക്കൊണ്ട്
ഓളേയിലെല്ലേ കൊട്ക്ക്ന്നത്
കുറുപ്പൂടവന്നാ കൊട്ത്തേക്കണേ
കഞ്ഞിക്കൊര്ങ്ങട്ടെ ഞാനേ ചേരാ
കഞ്ഞിക്കൊര്ങ്ങണ്ടെൻേറമ്മായ്യമ്മോ
കഞ്ഞികുടിച്ചിററ് പോന്നതാനെ
അയപ്പിച്ച്പോര്ന്നവിട്ന്നാനെ

---

1 ജന്മത്തറക്കം=ജന്മത്തർക്കം

കുററിപ്പുറത്തേക്കും പോര്ന്നല്ലോ
ചേരെ പടികയരി ചെല്ല്ന്നേരം
നെഞ്ഞത്തലക്ക്ന്ന പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയെ
എനക്കിന്നിച്ചേരനെക്കൊണ്ടെതപല്ലോള്ള്യ
എന്തൊര് വളര്മ്മയിക്കുഞ്ഞിച്ചേരെ
അങ്ങന്യവിടാട പാറത്തേരെ
ഞാറായ്ച വന്നും പൊലന്തൂട്ടമ്മം
കുറിപ്പുറം വാണ നാട്വായിച്ച
പല്ലക്യകത്ത് കയറിക്കൊണ്ട്
ചേരേന്നും പല്ലങ്കി കയര്ന്നല്ലോ
പനയംകൊളങ്ങരെഴ്നള്ള്ന്ന്
പനയംകൊളങ്ങര ചെല്ല്ന്നേരം
ആറായിരാളാടക്കൂടിററ്ണ്ട്
ഓമനവായെരി കുറുപ്പാനല്ലോ
തിരുമേനി കണ്ടും തൊഴ്ത്ന്നല്ലോ
ആറായിരാളുഅച്ചേരനമാനെ
ഊരത്തിനായിററയച്ചൂട്ന്ന്
നടവെടിവെച്ചിററും വെപ്പിച്ചിററും
[1]ഊരക്കാരെല്ലാരും പോയോണ്ടാരെ
കുററിപ്പുറത്തേക്കെഴ്നള്ള്ന്ന്
തമ്പുരാൻതന്നെയെഴ്ന്നള്ള്ന്ന്
രാമത്തിച്ച്യോമന ചിത്രനെയാനെ
പട്ടുംവളകൊട്ത്ത് കൊണ്ടുംപോന്ന്
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
പിറേറന്നാ പുല്ലപുലര്ന്നേരം

---

1 ഊരക്കാർ=പടമുറിസംഘക്കാർ

കുററിപ്പുറത്തേക്കും പോര്ന്നോനെ
ചേരെപടികയരി ചെല്ല്ന്നേരം
കുററിപ്പുറംവാണ പെറേറാരമ്മ
കുററിപ്പുറം വാണ കുഞ്ഞുണ്ണിയേ
എനിക്കിന്നിച്ചേരനെക്കൊണ്ടത്തപ്ല്ലാലൊ
പതിനാറ് വയസ്സെൻറ ചേരനള്ളേ
നാല്പത്വയസ്സ് വളറമ്മേണ്ടേ
അരുളിചെയ്യുന്നേരത്തമ്പുരായെ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ഇനിക്കൊര്നേമം തര്ന്ന് ഞാനെ
അമറേത്ത് ഇവിട്ന്ന് കയിഞ്ഞിററാന്
അന്തിറെക്കിനേ കുഞ്ഞിച്ചേരാ
പനയംകൊളങ്ങര പോടേചേരാ
ഇനിക്കൊര് നേമം തെരാഞാനെ
യാത്രമണിക്കരു കുന്നാനല്ലോ
കുന്ന്കെളച്ചും തയിവെപ്പിക്കെ
പകരംപറഞ്ഞല്ലോ പെറേറാരമ്മ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
യാത്രമണിക്കരു കുന്നാനല്ലോ
ഇഞ്ഞിന്നന്നെയമത്തിന് പോന്നേരത്ത്
കുന്നംകെളച്ചും തയിവെപ്പികപ്പാ
[1]എയിലോടി പോവൃഞ്ഞി കുഞ്ഞിച്ചേരാ
[2]ചെറുവെററയില്ലത്തെതായക്കുടി
[3]ഇഞ്ഞ്യാററം പോകല്ലെ കുഞ്ഞിച്ചേരാ

1 എയിലോടി=ഏത് വഴിയിൽകൂടി
2 ചെറുവററയില്ലം= ഒരില്ലത്തിൻെറ പേര്
3 ഇഞ്ഞ്യാററം=നീയോമററോ

ചെറുവെററയില്ലം [1]കുടിയമ്മ്യാനേ
[2]പലര്യേം [3]ചെലര്യേം ചതിച്ചോളാനെ
ആ എന്നസ്വാദം കുഞ്ഞിച്ചേരെ
പോര്ന്നല്ലോമന കുഞ്ഞിച്ചേരെ
യാത്രമണിക്കരുകുന്നമ്മലേ
വേണ്ട്ന്നൊരാളെയും കൂട്ടിക്കൊണ്ട്
മൂവാണ്ടെടുക്കം പണിയാണല്ലോ
മൂന്ന്മാസംകൊണ്ട് ചേരെ തീറ്ത്തല്ലോ
[4]ഒപയങ്ങള് നാലും നെരത്തിച്ചല്ലോ
അങ്ങന്യാവിടാട പാറത്തില്ലോ
ആടകൊറഞ്ഞോന്നും പാറത്തേരെ
ചേരെ മനസ്സാല്യെല്ലോറക്ക്ന്ന്
യാത്രമണിക്കരു കുന്നാനല്ലോ
കുന്ന്കെളച്ചും തയിവെപ്പിച്ച്
എന്നാരെ ഞാനങ്ങ് പോയില്ലാലൊ
എന്റെ [5]പറമ്പേപായി കാണട്ടെ ഞാനെ
അന്നാടത്താലെ നടന്നെ ചേരെ
ചെറ്വററയില്ലത്തെ തായകിഞ്ഞെ
ചെറ്വാററയില്ലത്തെ തായെത്തമ്മം
കണ്ണാലെകണ്ടക്കുടിയമ്യാനെ
ഒര്കണ്ണ്ക്കോള് [6]മെര്ന്ന്മിട്ടേ
ഒര്കണ്ണ്ക്കോള് മഷിയുമിട്ടേ



---

1 കുടിയമ്മ=അന്തർജ്ജനം

2 പലര്യേം=പലരേയും

3 ചിലര്യേം=ചിലരേയും

4 ഒപയങ്ങൾ=ഉഭയങ്ങൾ

5 പറമ്പപായി=പറമ്പ് പോയി

6 മര്ന്ന്=മരുന്ന്

പച്ചമര്ന്നിങ്ങെടുത്തോള്ന്ന്
കയ്യടിക്കുട്ടിത്തിരുമ്പിക്കൊണ്ടു്
[1]പുത്തെങ്കെളച്ച മതില്മ്മല്
മതിലിമ്മ[2]ക്കാര്യാട നിന്നോള്ന്ന്
കയ്യിട്ടംമാടി വിളിക്ക്ന്നോള്
ഇല്ലത്ത്[3]കാരീററും പോടെ ചേരാ
വെററിലമുറ്ക്കീററും പോടെ ചേരാ
പനയംകൊളങ്ങര ചേരനാന്
ഓരടി മുമ്പോട്ടം വെച്ചൂടാലോ
ഓരടി വയ്യോട്ടം വെച്ചൂടാലോ
പിന്നേംബ്ളിച്ചി പറഞ്ഞവള്
[4]പെരിയക്കല് നിക്കല്ലെ കുഞ്ഞിച്ചേര
ആള്യേള്പോവും പെര്വയ്യാനെ
ആര്യപ്പടികാരി ചെന്ന്ചേരൻ
ചോദിക്ക്ന്നോമന കുടിയമ്മ്യാനെ
പനയംകുളങ്ങര കുഞ്ഞിച്ചേരാ
അരമണ്ണ് വെച്ചുള്ളയിക്കാത്ത്ന്ന്
പച്ചേള്തെററ്കളിക്കുമ്മള്
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരെ
ചെറുവററയില്ലം കുടിയമ്മയോ
എന്നെച്ചതിക്കോ കുടിയമ്മയോ
ഇന്നെച്ചതിക്കല്ലെ കുഞ്ഞിച്ചേരാ
ചെറുവററ ഇല്ലത്തെ നമ്പൂര്യാന്
നമ്പൂര്യെവീടത്തം പോയിപ്പള്

---

1 പുത്തെങ്കെളച്ച=പുതുതായി മാടിയ
2 കാര്യാട=കയറി അവിടെ
3 കാരീററം=കയറീയിട്ടും
4 പെരിയക്കലെ്=പെരുവഴിയിൽ

പകരം പറഞ്ഞക്കുടിയമ്മ്യാന്
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ചെറ്വററായില്ലത്തെ നമ്പൂര്യാനേ
ഏയ്മലയും മലക്കക്കര
ഏയ് പൊഴയും പൊയക്കക്കര
ശാന്തിയും പൂജക്ക് പോയിക്കല്ലോ
എപ്പം വരുവേ കുടിഅമ്മവോ
നാലഞ്ചും പാത്തും വരുന്നാഉണ്ട്
[1]അഞ്ചൊത്തും പാത്തും വരുന്നാ ഉണ്ട്
അരമണ്ണ്വെച്ചുള്ളയിക്കാത്ത്ന്ന്
പച്ചള്തെററ് കളിക്ക്ന്നോല്
പച്ചള്തെററ് കളിക്ക്ണേരം
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ചെറുവററായില്ലം കൊളത്തിലാന്
പൂവനം പെടയും രണ്ട് മീൻപൊന്തിക്ക്
നീയിന്നമ്മീനിന വെടിവെച്ചാലെ
ഞാൻനീന്ത്യ മ്മീനിനെയെടുക്കേചേരാ
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ
ചെറ്വററായില്ലം കുടിയമ്മുവോ
എന്നെച്ചതിക്കോ കുടിയമ്മുവോ
ഇന്നെച്ചതിക്കല്ലേ കുഞ്ഞിച്ചേരാ
ചെറുവററായില്ലം കുടിയമ്മ്യാനെ
തോക്കിങ്ങ് താങ്ങി നെറച്ചോള്ന്ന്
ചേരന്റേ കൊണ്ടക്കൊട്ക്ക്ന്നല്ലോ
ഓലക്കൊളങ്ങര പോര്ന്നല്ലോ
മീനിനെ വെടിവെച്ചേ കുഞ്ഞിച്ചേരെ
ചെറുവററായില്ലം കുടിയമ്മ്യാനെ

---

1 അഞ്ചൊത്തും=അഞ്ചും പത്തും

ഓള്നീന്ത്യമ്മീനിനെട്ക്ക്ന്ന്ല്ലോ
മീനിന്നെട്ടത്തോള് കൊണ്ടേപായിറേറ
ചെതമായ്മുറിച്ചിങ്ങ്വെച്ചോള്ന്ന്
പിന്നയ്യും ചോദിച്ച് കുഞ്ഞിച്ചേരെ
എന്നെച്ചതിക്കേപാ കുടിയമ്മുവോ
ഇന്നച്ചതിക്കപല്ലേ കുഞ്ഞിച്ചേരാ
ചോറൂടക്കാലായിററുണ്ടേ ചേരാ
അത്തായം ചോറ് വേക്കം ഉണ്ടോചേരാ
പിന്നെയും ചോദിച്ച് കുഞ്ഞിച്ചേരെ
എന്നെച്ചതിക്കെപാ കുടിയമ്മുവോ
അത്തായംചോറെല്ലോ നള്ളുന്നതു്
എലക്കിരുന്ന ചോററതാ ഉണ്ടോള്ന്ന്
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ
എന്നേച്ചതിക്കേപാ കുടിയമ്മുവോ
ഇന്നച്ചതിക്കപല്ലേ കുഞ്ഞിച്ചേരാ
ഓലയ്യൊറക്കിന് പോര്ന്നല്ലോ
ഓലോ മതികെട്ടൊറങ്ങ്ന്നല്ലോ
ചെറുവററായില്ലത്തെ നമ്പൂര്യാനേ
ഏയ്പുയയും പുയക്കക്കര
ഏയ്മലയും മലക്കക്കര
ഓറോ മതികെട്ടൊറങ്ങുന്നേരം
ഉറക്കത്ത് കണ്ടല്ലോ നമ്പൂര്യാനേ
ചെറുവററയില്ലത്തെ നമ്പൂരിയേ
ഇവിട കെടന്നിറെറാറങ്ങുന്നതു്
ഇല്ലം മുടിഞ്ഞില്ലേ നമ്പൂരിയെ
ഇല്ലംമുടിഞ്ഞില്ലേ [1]ബേണ്ടപല്ലാഞ്ഞി
കുടിയമ്മുകുക്കുല്ലെ കുഞ്ഞ്യനമ്പൂര്യേ
കുടിയമ്മുകക്കേപനം ബേണ്ടപല്ലാഞ്ഞു

---

1 ബേണ്ടപല്ലാഞ്ഞി=വേണ്ടായിരുന്നു

സ്വരൂപം മുടിഞ്ഞില്ലേ കുഞ്ഞ്യുനൂര്യേ
ഞെട്ടിഞണന്നല്ലുന്നനൂര്യാനേ
ചങ്ങലവട്ടതിരി[1]നെറത്തി
മഞ്ഞത്ത് കുന്നിപറക്കുംപോലെ
കാററത്തൊണക്കില പാറുംപോലെ
ഏയ്പ്പൊയയും കയിഞ്ഞിപോയി
ഏയ്മലയും കയിഞ്ഞിപോയി
ചെറുവററയില്ലത്തിങ്ങെത്തിപ്പോയി
നന്വൂര്യയില്ലത്ത് ചെല്ല്ന്നേരം
കുടിയമ്മ മതികെട്ടറങ്ങുന്നല്ലോ
ചേരനും മതികെട്ടറങ്ങുന്നല്ലോ
പടിയും തലക്കാടവെച്ചിററാനെ
നന്വൂര്യവിടക്കെടന്നോള്ന്ന്
പൂവംതലക്കോയി ക്രൂവ്യോണ്ടാരെ
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
പടിഞ്ഞാററ വാതില് തൊറന്നോള്ന്ന്
ചേരനിതിപ്പുറം കീയ്ന്നേരം
നന്വൂരിനെഞ്ഞത്ത് ചവിട്ടിപ്പോയി
ചേരൻെറ കാലോട് കുട്ടങ്ങ്യോണ്ടിററ്
നന്വൂരി പൂഞ്ഞുലതററുംപോയി
പടിതുള്ളിപാഞ്ഞല്ലോകുഞ്ഞിച്ചേരെ
കുററിപ്പുറത്തേക്കോനെത്തിപ്പോയി
[2]ബയ്യേന്നെ പോരന്ന നന്വൂര്യാനെ
ചെറുവററയില്ലത്തെ നന്വൂര്യാനേ
ആയ്യപ്പടിക്കല് വീണുട്ട്ന്ന്
നിന്നനെലംകൊള്ള വീണുട്ട്ന്ന്

---

1 നെറത്തി=തെളിയിച്ച്
2 ബയ്യേന്നെ=പിന്നാലെ

[1]നായിക്കണക്കായിഃക്കാടീക്കല്ലോ
അയ്യംനെലവിളി കൂട്ട്ന്നല്ലോ
അരുളിചെയ്തപ്പളത്തമ്പുരായെ
എന്തൊരു് നെലവിളികേക്ക്ന്നത്
ചെന്നിറററിയീനേ നായിമ്മാറെ
ചെന്നിറററിഞ്ഞല്ലോ നായിമ്മാറ്
തമ്പ്രാനെചെന്നല്ലറിയിക്കിന്ന്
അത്തരം വാക്കങ്ങനെ കേക്ക്ന്നേരം
തൃക്കണ്ണുതിരം കലങ്ങിപ്പോയി
തിരുമുഖം ബാട്ന്നത്തമ്പുരാന്
മാളികക്കോണീത്തു് ചെല്ലുന്നല്ലോ
തമ്പ്രാൻപടിക്കലെഴ്നള്ള്മ്മം
തമ്പുരാൻ[2]കാക്കേപായി ബീണ്ടൂട്ന്ന്
അയ്യംബിളിച്ചും പറയുന്നല്ലോ.
കുററിപ്പുറം വാണനാട്വായിച്ചേ
[3]എന്നയിപ്പൂട്ന്ന് കൊലപവേണം
അല്ലെങ്കിച്ചേരനെതൂക്കപവേണം
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
ഇല്ലംമുടിച്ചതിനും വേണ്ടപല്ലാഞ്ഞി
കുടിയമ്മപുക്ക്യതിനും വേണ്ടപല്ലാഞ്ഞി
സ്വരൂപം മുടിച്ചില്ലെ കുഞ്ഞിച്ചേരെ
അല്ലെങ്കിപ്പെന്ന്യവിടകൊല്ലപവേണം
അല്ലെങ്കിച്ചേരെനെ തൂക്കപവേണം
അരുളിച്ചെയ്തപ്പളത്തമ്പുരായെ
ചെറുവററയില്ലത്തെ നമ്പൂരിയേ
ഇല്ലത്തിനില്ലംതരുവേ ഞാനേ

---

1 നായിക്കണക്കായി=നായയെപ്പോലെ
2 കാക്കേപായി=കാല്ക്കൽപോയി
3 എന്നയിപ്പൂട്ന്ന്=എന്നെ ഇപ്പോൾ ഇവിടുന്ന്

കുടിയമ്മപോട്ടെൻെറ നമ്പൂരിയേ
കുടിയമ്മെനേവേറെ വരുത്തും ഞാനെ
ചേരനെ തൃക്കിഞാൻ പൊന്ന്തരാം
ചെവിടാലെകേട്ടല്ലോ പെറേറാരമ്മ
നമ്പൂരി[1]നമ്പിപ്പോയ് വീഴ്ന്നല്ലോ
ചെറുവററായില്ലത്തെ നമ്പൂരിയേ
കുഞ്ഞുണ്ണിതന്നെ തരുന്നപൊന്ന്
കൂടാതെകണ്ടിട്ടെ നമ്പൂരിയേ
[2]ചേരനെ തൃക്കിഞാമ്പൊന്ന് തരും
ആരുഅറിയണ്ട നമ്പൂരിയെ
പൂന്തലിന് പൂന്തല് കെട്ടാവ്മ്മക്ക്
ഇല്ലത്തിനില്ലം തര്ന്ന്ണ്ടല്ലൊ
വേളിഞാനാട്യെ കയിപ്പിച്ചോളും
ഒന്ന് പറഞ്ഞിററും കേക്ക്ന്നില്ലേ
തമ്പുരായെ മാളിക[3]കോണ്യാരിപോര്ന്നല്ലോ
ചേരനെത്തന്നെവിളിച്ചോള്ന്ന്
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ഞാനപ്പടിക്കല് നിന്നോണ്ടിററ്
ഇന്ന ഞാനങ്ങ്വിളിക്കേചേരാ
നേര്തന്നേം ഞാനങ്ങ്ചോദിക്ക്മ്മം
ഉള്ളതിഞ്ഞില്ലാന്ന് ചൊല്ലവേണം
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരെ
സ്ഥാനത്ത് ജനിച്ചോനടിയൻപോള്ള്യെ
[4]ഉയിതോള്ളചോറടിയനണ്ടേരത്ത്

---

1 നമ്പ്=മുമ്പിൽ

2 ചേരനെ തൃക്കിടേഷറമൊങ്ങുള്ള ഖംശീയതിൽനിന്നു് നമ്പൂതിരിയെ പിന്തിരിപ്പിക്കുവാനാണ് തമ്പുരാട്ടിയുടെ പരിശ്രമം

3 കോണ്യാരി=കോണി കയറി

4 ഉയിതം=ഉശിര്

ഉയിരിങ്കെങ്കൂട്ടടങ്ങനെ നികപ്പല്ലാലൊ
കുററിപ്പുറംവാണെ പെറേറാരമ്മ
[1]ഉള്ളത്തിഞ്ഞില്ലാന്ന് ചെല്ലേചേരാ
ഇന്നത്തുക്കേപ്പെറേകുഞ്ഞിച്ചേരാ
എങ്ങെങ്ങളുംജാതി പറഞ്ഞോണ്ടിററും
എന്നെകൂടിയമ്മ ചതിച്ചതിന്
ഉള്ളത്ത് ഞാനില്ലാന്ന് ചെല്ലപ്പല്ലാലൊ
കുമ്പിട്ട് വീണിക്കിത്തമ്പുരായെ
കുമ്പിട്ട് വീണിക്കപ്പെറേറാരമ്മ
നമ്പൂരിപ്പടിക്കലും വീണിക്കല്ലൊ
ചേരനെത്തുക്കിഒയിച്ചല്ലാതെ
ദായിച്ചോര് വെള്ളം കുടിക്കപ്പല്ലാന്ന്
ചേരന് [2]കളപ്പണിയെടുപ്പിക്ക്ന്ന്
അരുളിച്ചെയിയിന്നത്തമ്പുരായെ
കൈതേരികുഞ്ഞ്യമ്പേപ്പാ കാര്യക്കാരാ
എനക്കിന്നച്ചേരന്റെ മോത്തപ്പയിക്കൂടേ
ചേരനോട്ടുംകൂട ചോയിക്കണം
എന്തിന് കൊതിയുണ്ട് ചേരനെന്ന്
ചെന്നിററ് ചോദിച്ച് കാര്യക്കാരെ
എന്തിന് കൊതിയുണ്ടേ കുഞ്ഞിച്ചേരാ
ഒന്നും കൊതിയില്ലേ കാര്യക്കാരാ
യന്ത്രമണിക്കര കുന്നാനല്ലോ
കുന്ന് കെളച്ച്യാൻ തയിവെപ്പിച്ച്
ഒററകയച്ചിഞാൻ കണ്ടില്ലാലൊ
ഒററകയച്ചുള്ളെള്ളമനീരാനേ

---

1 കുഞ്ഞി[illegible] എന്ത് വന്നാലും കളവ് പറയില്ലെന്ന് വാശിപിടി[illegible]

2 കള[illegible]

ഞാനോ പറച്ചും കുടിച്ചില്ലാലൊ
രാമത്തിച്ച്യോമനകുഞ്ഞിച്ചീരു
വളന്നിററയ്യോമന ഞാൻ കണ്ടില്ലാലൊ
ഒററകയച്ചുതയിപൊരിച്ച്
യാത്രമണിക്കുരുകുന്നമ്മല്
[1]ആടേയിപ്പംകൊണ്ടോയ്കുയിച്ചിട്ടിറേ
[2]എളന്നിമ്പറച്ച്യേത്തികൊണ്ടുവന്ന്
ചേരന്കുടിക്കാൻ കൊട്ക്ക്ന്നല്ലോ
മററിപ്പുള്ളെന്ത്കൊതിയേ ചേരാ
മററിപ്പളാനെൻറ കാര്യക്കാരാ
ത്തുക്ക്മരത്തിൻെറ ചോട്ട്ന്നാന്
ബ്രാണ്ടിതന്നെ തരണെനക്കേ
കരിങ്കോഴ്യ്യേറച്ചികടിക്കവേണം
ത്തുക്ക്മരത്തിൻെറ ചോട്ട്ന്നാന്
ഞാനിപ്പം നോക്ക്യേക്കാണും മതിയിങ്കല്
എന്നെച്ചതിച്ചു കുടിയമ്മേമന
ഓളെയിപ്പം കൊണ്ടോന്ന്നിപ്പിച്ചിററ്
തൊണ്ടപ്പുതപ്പിന്ന് വെടികൊള്ളേണം
ചേരേനക്കോണ്ടോയിററാനിപ്പള്
ത്തുക്ക്മരത്തിൻെറ ചോട്ടിലാന്
ചേരനെക്കൊണ്ടാടനിപ്പിച്ചിറേ
ബ്രാണ്ടിതന്നെ കൊട്ടത്തോള്ന്ന്
ചെറുവററയില്ലും കുടിയമ്മേമന

---

1 ആടെ=അവിടെ

2 എളന്നിമ്പറച്ച്യേത്തി=ഇളനീർ പറിച്ചുചെത്തി

കാണാംമതിയിങ്കല് നിപ്പിച്ചല്ലോ
തൊണ്ടപ്പുതപ്പിന് വെടികൊട്ട്ത്ത്
ചേരേനത്തുക്കി ഒയിക്ക്ന്നല്ലോ
കുററിപ്പുറംവാണപെറേറാരമ്മ
ചേരേനത്തുക്കി ഒയിച്ചൂട്ടമ്മം
വെരം [3]മ്ണിങ്ങിമരിക്കുന്നല്ലോ.




3 മിണ്ങ്ങി=വിഴുങ്ങി

## 10

# അമ്പാടിയും കരുവഞ്ചേരി എമ്മനും

കാവിലരിക്കരം പെരുംതട്ടാന-

തട്ടാനതച്ഛ [1]സ്വരൂപക്കൂട്ടം

നാല് കൊയിലോത്തെ രാജാക്കള്

ലോകനാറ് കാവിത്തിരുമുമ്പില്

മുപ്പത്താറില്ലം കുറുപ്പമ്മാറ്

നാലില്ലക്കാറോല് നമ്പ്യാമ്മാറ്

പത്തില്ലക്കാറോലടിയ്യോട്യേള്

പുതുപ്പണത്തഞ്ഞൂറ് തങ്ങമ്മാറ്

കാവിലൊരഞ്ഞൂറ് രാവാര്യേള്

യോഗംമദിച്ച്യാള് ക്രുട്യോണ്ടിറും

സ്വരൂപക്കറിപറഞ്ഞും [2]തീറ്ന്നില്ല

കുറിപ്പുറം വാണനാട്ട് വായിച്ച

കണിയാനാവാര്യര തേട്ന്നല്ലോ

കണിയാനവാര്യറ തേട്യോണ്ടിററ്

---

1 സ്വരൂപക്കൂട്ടം=സമുദായത്തർക്കം

2 തീറ്ന്നില്ല=തീർന്നില്ല

രണ്ടു ഒര്ഖാശ്യോര് [1] മൂറുത്തം
വിളിച്ച്പറയ്ന്ന് അവാരിയറ്
സ്വരുപക്കൂട്ടടാങ്ങനെ തീരണ്ടീക്കി
[2]തച്യോള്യെളൊന്നൂടവന്നല്ലാതെ
സ്വരൂപക്കാറിപറഞ്ഞും തീരപ്പല്ലാലൊ
വാരിയറ്ക്കെട്ട് പണംകൊട്ത്ത്
കണിയാന് നാല്പണംകൊട്ത്ത്
ഓലപ്പറഞ്ഞി അയച്ചൂട്ന്ന്
അരുളിച്ചെയ്തപ്പുളത്തമ്പുരായെ
കൈതേരികുഞ്ഞ്യമ്പേപ്പാ കാര്യക്കാരാ
മാണിക്കോത്തും ദൂരം പോയിററടോ
അച്ചോളി കോമക്കുറുപ്പാടാനേ
കാവിനിവിട വരുവാം പറ
കേട്ടോണ്ട് പോര്ന്നേ കാര്യക്കാരെ
മാണിക്കോത്തും ദൂരം ചെല്ലുന്നേരം
കുറുപ്പ് പടിക്കലിര്ന്നിക്കല്ലോ
ചൊതിക്ക്ന്നോമനകുറുപ്പാനെല്ലോ
കുററിപ്പുറം വാണ രാജാവിന്റെ
തിരുമേന്യണഞ്ഞു്നിക്കും കാര്യക്കാരാ
എന്തായി വന്നതേ കാര്യക്കാരാ
പകരംപറഞ്ഞല്ലക്കാര്യക്കാരെ
കുററിപ്പുറം വാണ രാജാവാണെ
എന്നെ [3]കല്പ്പിച്ചയച്ചിക്കല്ലോ
കുറുപ്പിന്നക്കാവിന് ചെല്ലുവായെ
പകരംപറഞ്ഞി കുറുപ്പന്നേരം

---

1 മൂറുത്തം=മുഹൂര്ത്തം

2 തച്ചോളിവീട്ടിലെ ആരെങ്കിലും ഒരാറം ഇവിടെവന്നല്ലാതെ

3 കല്പ്പിച്ച=കല്പിച്ച്

കൈതേരികുഞ്ഞ്യമ്പൊ കാര്യക്കാരാ
ത്തുളിയമ്മാക്ക്ളെരിക്ക്ന്ന്
[1]പാച്ചിലപ്പാഞ്ഞും പൊടിപാററീററ്
എന്നടെ കാലുമ്മലാനിപ്പള്
ആറുംമൂന്നൊമ്പതുണിക്കള് ആയി
ഉണിക്കളുപോയിററ്ച്ചോരക്കള്
ചോരക്കളുപോയി കുങ്കമ്പുണ്ണ്
കുങ്കമ്പുണ്ണൊമ്പതും വെച്ചികെട്ടി
[2]ആത്തേക്കലിപ്പുറം കീയാറില്ല
കട്ടില് തൊണയായി കൂടപാനല്ലോ
എനക്ക് നടകപാ [3]കെ[illegible]മില്ല്യാന്ന്
ഇഞ്ഞിപറഞ്ഞേക്കാ കാര്യക്കാരാ
അത്കേട്ട് പോര്ന്ന് കാര്യക്കാരെ
തിരുമേന്യരിയത്തും ചെല്ല്ന്നോനെ
അരുളിചെയ്തന്നേരത്തമ്പുരായെ
കുറുപ്പിന്നിക്കാവിന് വന്നില്ല്യേടോ
കുറുപ്പ് പറഞ്ഞത് പറഞ്ഞോള്ന്ന്
അരുളിചെയ്തപ്പോളത്തമ്പുരായെ
കൈതേരികുഞ്ഞ്യമ്പോ കാര്യക്കാരാ
എന്റെ എട്ക്ക്ന്ന പല്ല്യക്ക്യാനേ
എന്ന എട്ക്ക്ന്ന പള്ളിച്ചാറ്
മ[illegible]ണിക്കൊത്തുംദൂരം കൊണ്ടേപായിററ്
കുറുപ്പിനെട്ടത്തുട കൊണ്ട്വായെ
പല്ല്യക്യകത്തേച്ചും കൊണ്ടുവായെ
തമ്പ്രാനെട്ക്ക്ന്ന പള്ളിച്ചാറ്

---

1 പാച്ചില്=ഓട്ടം

2 ആത്തേക്കലിപ്പുറം=അകത്ത് നിന്ന് ഇപ്പുറം

3 കെ[illegible]തം=ശേഷി

പല്ലക്ക്യേട്ട്ത്തോണ്ടും പോരന്നല്ലോ
മാണിക്കോത്തെല്ല്യോല് കൊണ്ടേപാരന്ന്
പറയുന്നണ്ടോമനകാര്യക്കാരെ
എന്നെക്കല്പ്പിച്ചയച്ചിക്കല്ലൊ
തമ്പ്രാനെടക്ക്ന്ന പല്ലക്കില്
കുറുപ്പിനെടുത്തിററും കൊണ്ടെല്ലപാനേ
അത്തുരം വരക്കണ്ടെനെ കേക്ക്ന്നേരം
അരിശം നടിച്ച് കുറുപ്പിനാന്
ആവുണകാലം പടപൊയിത്
അരുതാഞ്ഞാവീട്ടിപ്പൊറുതിക്കേട്
തൻേറച്ചക്കൊണ്ടേപാട് പല്ലക്ക്യാന
ചങ്ങലവടിയും കൊടയെടുത്ത്
കുറുപ്പിന്നക്കാവിന് പോരന്നല്ലോ
കുറുപ്പിന്നക്കാവിന് ചെല്ല്ന്നേരം
മൂവ്വായിരവുമഅങ്ങാനിപ്പോള്
എണീററിററാചാരം ചെയ്യ്ന്നല്ലോ
കുററിപ്പുറം വാണ നാട്വായിച്ച
ത്തുപ്പാനെന്നും ചൊല്ലി [1]എണീററല്ലോ
കരുവഞ്ചേര്യേമ്മെ പുലിക്കിടാവ്
ഓൻേറയള്ളിയെ മുരിക്കഞ്ചേരി
തെയനനിരിക്കും തറയമ്മല്
വെററിലപെട്ടിയും കൊണ്ടവെച്ചി
വെററില മുറുകപയും തുപ്പകയും
കൈചൂണ്ടി ഞായം പറയുകയും
കാതാട്ടി ഞായംപറയുകയും
എല്ലാറപതെല്ലാറും ചോദിക്ക്ന്ന്
കുറുപ്പിന്നക്കാവിന്ന് വരുന്നേരത്ത്

1 തമ്പുമാൻകൂടി എഴുന്നേററ ആചാരംചെയ്തു.

[1]എയ്യീററിററാചാരം ചെയ്യാഞ്ഞെന്തേ
പകരം പറഞ്ഞക്കരുവഞ്ചേരി
പരിഹാസം കൊണ്ടു് ചിരിക്ക്ന്നല്ലോ
ഇരുപത്തെട്ടെന്നും കുളിച്ചിട്ടില്ല
മൊലക്കച്ച്യതെന്നും കയിച്ചിക്കില്ല
എല്ലാറപതെല്ലാരും ചോദിക്ക്ന്ന്
കുറുപ്പിന്നക്കാവിന് വരുന്നേരത്തെ
എയ്യിററിററാചാരം ചെയ്യാഞ്ഞെന്തേ
പകരം പറഞ്ഞക്കരുവഞ്ചേരി
കൊമ്പനും പിടിയും രണ്ടുണ്ടായിററ്
കൊമ്പനപ്പൊന്ന്യത്തൊയിരുഞ്ഞപായില്ലേ
പിടിക്കെന്തിനാചാരം ചെയ്യ്ന്നതേ
ചെവിടാലെ കേട്ട് കുറുപ്പല്ലെന്നാന്
കേട്ടതും കേട്ടവറാക്കീല്ലാലോ
തിരുമുമ്പിപ്പോയാട നിന്നോള്ന്ന്
തമ്പ്രാനകണ്ടും തൊഴ്തോള്ന്ന്
തട്ടാനടിച്ചസപത്രുപക്കൂട്ടം
കൂട്ടംപറഞ്ഞാട തീറ്ത്തല്ലോ
മടങ്ങിയമ്മാണിക്കോത്ത് പോര്ന്നല്ലോ
മാണിക്കോത്തങ്ങിനെ ചെന്നോണ്ടാരേ
കുമ്പ്ട്ട് വീണ് കുറുപ്പാണെല്ലോ
കളിച്ചോണ്ടെയുമ്പാടി ചെല്ല്ന്നല്ലോ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാടി
മൂത്തച്ചൻ പള്ളക്കു ചെല്ല്ന്നല്ലോ
മൂത്തച്ചൻ പള്ളക്കു ചെല്ല്ന്നേരം
മൂത്തച്ചൻ സങ്കടപ്പെട്ട് വീണിക്കല്ലോ
ചോദിക്ക്ന്നോമന കുഞ്ഞ്യമ്പാടി

---

1 എയ്യീററിററാചാരം=ഏഴ്നേററിട്ട് ആചാരം

എന്തൊരു സങ്കിടംമ്മൂത്തച്ഛന്
പകരംപറഞ്ഞ് കുറുപ്പാനെല്ലോ
കാവിലെചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇന്നൊട് പറഞ്ഞാ ഫലമില്ലാലൊ
എന്നാലും കേട്ടോട്ടെ മൂത്തച്ഛാന്ന്
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
[1]ഇൻെറുച്ചെ് പൊന്ന്യത്തൊയിഞ്ഞന്നാളെ
എന്നോടുംകൂട പറഞ്ഞിറുണ്ട്
പിള്ളറ്കളിയിലും മീമ്പീടീലും
ഏട്ടനാററം തന്നെ പോയേക്കറ്
ഞാനെങ്ങും പോവചാറിട്ടില്ലമ്പാട്യേ
കുററിപ്പുറംവാണ നാട് വായിച്ച
മൂന്ന്തയ്യാട കയഞ്ഞമ്പാട്യേ
തമ്പ്രാനെട്ക്ക്ന്ന പല്ലക്ക്യാന്
എന്നയെട്ത്തിററും കൊണ്ടുല്ലചായെ
അരിശം നടിച്ചെ എനക്കമ്പാട്യേ
ഞാനിന്നിക്കാവിന് പോയമ്പാട്യേ
തട്ടാനടിച്ച സ്വത്തുപക്കൂട്ടം
ഞാനിന്നക്കാവിന് ചെല്ല്ന്നേരം
കാവിലൊര് മൂവ്വായിരം കൂടീററ്ണ്ട്
ഒക്കെയ്യാചാരം ചെയ്ത്തമ്പാട്യേ
കുററിപ്പുറം വാണനാട് വായിച്ച
തുപ്പചാനെന്നും ചൊല്ലെഴ്നേററിക്ക്
കരുവഞ്ചേര്യെമ്മൻ പുലിക്കിടാവ്
ഓൻെറയളിയൻ മുരിക്കഞ്ചേരി
ഇൻെറച്ഛനിരിക്കും തറയമ്മന്ന്
വെററിലപെട്ടിയും കൊണ്ടുവെച്ച്

---

1 ഇൻെറുച്ചെ=നിൻെറ അഛൻ

വെററില മുറുകപയും ഇപ്പുകയും
കൈചൂണ്ടിഞായം പറയുകയും
ഞാനിന്നക്കാവിന് ചെല്ല്ന്നേരം
പരിഹാസം കൊണ്ടും ചിരിച്ചേമനേ
ഇരുപത്തെട്ടെന്നും കുളിച്ചിട്ടില്ല
മൊലക്കച്ച്യെതെന്നും കയിച്ചിററില്ല
എല്ലാരും എല്ലാരും ചോദിച്ചല്ലോ
കുറുപ്പ്ന്നക്കാവില് വര്ന്നേരത്ത്
ഏയിററിററാചാരം ചെയ്യാഞ്ഞതെന്ത്
അന്നേരത്തോനോ പറഞ്ഞമ്പാട്യേ
കൊമ്പനും പിടിയും രണ്ടുണ്ടായിററ്
കൊമ്പനപ്പൊന്യത്തൊയിഞ്ഞ്യായില്ലേ
പിടിക്കാരാനാചാരം ചെയ്യലുണ്ടോ
നല്ലോണയ്യമ്പാടി കേട്ടില്ലാലൊ
പടിതുള്ളിപ്പോര്ന്നേ കുഞ്ഞ്യമ്പാടി
അന്നേരം കുറുപ്പല്ലേ ചോയിക്ക്ന്ന്
ഇഞ്ഞ്യടപ്പോനെന്റെ കുഞ്ഞ്യമ്പാട്യേ
കാവിലെച്ചാത്തോത്ത് ഞാപോന്നത്തച്ചാ
കിട്കിട വിറക്ക്ന്നയ്യമ്പാടിക്ക്
പാഞ്ഞവൻ കാവിനങ്ങെത്തിപ്പോയി
ഓനിന്നക്കാവിന് ചെല്ല്ന്നേരം
ഓൻറ്യച്ചനിരിക്കും തറയമ്മന്ന്
കരുവഞ്ചേര്യെമ്മെ പുലിക്കിടാവും
ഓന്റെ അളിയൻ മുരിക്കഞ്ചേരിം
വെററിലപ്പെട്ടിയും കൊണ്ടുവെച്ച്
വെററില മുറുകപയും ഇപ്പുകയും
പാഞ്ഞത്തറയമ്മക്കാര്യമ്പാടി
വെററിലപ്പെട്ടി തട്ടിച്ചാട്യമ്പാടി

എന്റെച്ചനിരിക്കും തറയമ്മന്ന്
തറയമ്മത്തന്നെയിരുന്നോണ്ടിററ്
കൈച്ചൂണ്ടി ഞായം പറയല്ലെടോ
ചോദിക്കുന്നന്നേരം കരുവഞ്ചേരി
ഏട്ട്ന്ന്‌വന്നിക്കിമുട്ടേപ്പൂവ്വേ
പിന്നെംപറഞ്ഞ് കരുവഞ്ചേരി
ഉമ്മളിപ്പോര്ന്നതും പോരാത്തതും
ഊട്ന്നിപ്പേതും പറയണ്ടാലോ
മേലിലും വരുന്നതും ഞാറായ്ചക്ക്
പൊന്നിയത്തേഴര കണ്ടത്ത്ന്ന്
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
കരുവഞ്ചേര്യമ്മാപുലിക്കിടാവേ
യോഗംവിധിയെനക്കുണ്ടെങ്കില്
ഇന്റെ തലകൊത്തീററാനിപ്പള്
മൂവായിരം ഉപ്പുന്ന [1]ഉപ്പൂണ്ടില്
ഇന്റെ തലകൊത്തി ചാട്ടും ഞാനെ
അത്തരം വാക്ക് പറയുംന്നേരം
കററിപ്പുറം വാണ നാട്‌വായിച്ച
തൃക്കയിവെളയാട്യെട്ത്തോള്ന്ന്
എന്ത്പറഞ്ഞതേ നീയമ്പാട്യേ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പതിനാറ് വയസ്സുള്ളൊരെമ്മനോട്
ഇനിക്കിന്നവനോടൊട്ടെതല്ലാലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഓവഎന്റോമനനാട് വായിച്ചെ
തിരുമനസ്സവേണടിയനോട്

1 ഉപ്പൂണ്ടില്=മുറുക്കിത്തുപ്പുന്ന കുഴിയിൽ

ഭഗവതിമനസ്സേന്നോടുണ്ടെങ്കിലും
മൂത്തച്ഛൻതന്റെ മനസ്സ്ണ്ടെങ്കും
ഏന്റേറ്യച്ഛൻ തന്റെ മനസ്സ്ണ്ടെങ്കും
കുരുവഞ്ചേര്യെമ്മെന്റെ വാളുംകയ്യും
തിരുമേനി മുമ്പാകെ കൊടുത്തും ഞാനെ
അരുളിച്ചെയ്തപ്പളത്തമ്പുരായെ
കാവിലചാത്തോത്ത് കുഞ്ഞ്യമ്പാടേ
ഇന്റെതന്റച്ഛനോടാനമ്പാട്യേ
ഇന്നക്കൊയിലോത്ത് കൊണ്ട്വരുവായെ
ഇനിക്ക്തരുവാനെ കുഞ്ഞമ്പാട്യേ
അരയിലക്കിങ്ങിണി [1]തീറ്പ്പിച്ച്
ഞാനുണ്ട്വെച്ചിറേറ കുഞ്ഞ്യമ്പാട്ട്യേ
പുത്തെപ്പൊയ്ത്ത് കുറിച്ചതിഞ്ഞി
നാല്കൊയിലോത്തറിയിക്കേണം
മുപ്പത്താറില്ലം കുറുപ്പമ്മാറ
പുളുപ്പണത്തഞ്ഞൂറ് തങ്ങമ്മാറ
പത്തില്ലത്തുള്ളാരടിയിയോട്ട്യള
നാലില്ലക്കാരോല് നമ്പ്യാമ്മാറ
ഒക്കെയ്യറിയിച്ചി പോണമ്പാട്യേ
ഏഴ്നൂറ് പണത്തിനു കുഞ്ഞമ്പാട്യേ
പുത്തൻചരക്കെല്ലം വേണമ്പാട്യേ
കോയിക്കോട്ടങ്ങാടി പോണമ്പാട്യേ
പട്ടായിറവും പട്ട് നൂലായിറവും
വാളിനുകണ്ടംചരടായിറവും
കരക്കെ വെള്ളിയുണ്ട മുറിപ്പിക്കേണം
ഉണ്ട ഉരുട്ടേണോര് പാത്ത്ന്ന്
മര്ന്ന് പൊടിക്ക്ണോര് പാത്ത്ണ്

---

1 തീറ്പ്പിച്ച്=തീപ്പിച്ച്, ഉണ്ടാക്കി,

ആറായിരാളാട കൂടപ്വേണം
ഈനെല്ലം [1]ഇന്നാക്കയിയമ്പാട്യേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
തിരുമനസ്സ് വേണടിയനോട്
ഭഗവതി മനസ്സ് വേണടിയനോട്
എൻെറച്ഛൻ തൻെറ മനസ്സ്ണ്ടെങ്കി
കരുവഞ്ചേര്യെമ്മൻെറ വാളും കയ്യും
ഞാനിപ്പം കൊത്തിയെട്ക്കം പോള്യെ
കുററിപ്പുറം വാണ നാട്വായിച്ച
ഒരു പെട്ടിപൊന്ന് കൊട്ക്ക്ന്നല്ലോ
അരുളിച്ചെയിയിന്നത്തമ്പുരായെ
പോരാതതൊക്കെതരുവമ്പാട്യേ
ഇഞ്ഞികൊയിലോത്ത്വാ അമ്പാട്യേ
അമ്പാടി മടങ്ങ്യല്ലേ പോര്ന്നതു്
മാണിക്കോത്തും ദൂരം ചെല്ല്ന്നേരം
ചോദിക്ക്ന്നോമന മൂത്തച്ചനോ
ഇഞ്ഞെത്യടപ്പോയിനേ കുഞ്ഞമ്പാട്യേ
ബെയിലും കൊണ്ടിങ്ങിനെ നടക്കരുതേ
പകരം പറയുന്ന് കുഞ്ഞ്യമ്പാടി
മാണിക്കോത്തോമന മൂത്തച്ചാന്ന്
കരുവഞ്ചേര്യെമ്മനും ഞാനപായിററു്
പുത്തെൻപോയിത്ത് കുറിച്ചിററുണ്ടു്.
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
അത്തുരം വാക്കങ്ങനെ കേക്ക്ന്നേരം
നെഞ്ഞത്തടിച്ചും നെലത്തടിച്ചും
കുരുപ്പ് നെലംകൊള്ള വീഴ്ന്നല്ലോ
[2]ഉൗയൻററവ്വൂലെ കുഞ്ഞ്യമ്പാട്യേ

---

1 ഇന്നാക്കയിയോം=നിന്നാൽ തഴിയുമോ?

2 ഉൗയൻെറ റവ്വൂലേ=എൻെറ ദൈവമേ!

ഇൻറച്ചൻ പൊന്ന്യത്തൊയിഞ്ഞന്നാളെ
ഞാനും [1]മനസ്സാലെല്ല്യോറത്തീനും
[2]ഇന്നേങ്ങും കണ്ടുമരിക്കായെന്ന്
[3]അയിനുമെട ഇഞ്ഞി തന്നില്ലേലോ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പതിനാറ്വയസ്സുള്ളോരെമ്മനോട്
ഇനിക്കിന്നയ്യെമ്മനോടെത്തപല്ലാലൊ
എന്നാരിലും വെച്ചിറ്റും പോന്നമ്പാട്യേ[4]
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഒന്നിപ്പം കേക്കണോ മൂത്തച്ചന്
മൂത്തച്ചെ മനസ്സെന്നോടുണ്ടെങ്കില്
എൻെറ തൻറ്യച്ചൻ മനസ്സുണ്ടെങ്കും
കരുവഞ്ചേര്യെമ്പൻെറ വാളും കയ്യും
കൊണ്ടത്തരും ഞാനൊ മൂത്തച്ചന്
ഊയെൻെറ റവ്വൂലെ കുഞ്ഞമ്പാട്യേ
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പുത്തൻപൊയിത്തിന് [5]പോകണ്ടീക്കി
നാല കൊയിലാത്തറിയിക്കേണം
മുപ്പത്താറില്ലം കുറുപ്പമ്മാറ
ഓലയും തന്നെ അറിയിക്കേണം
നാലില്ലക്കാറോല് നമ്പ്യാമ്മാറ
പത്തില്ലക്കാറോലട്യോട്യൊള
പുതുപ്പണത്തഞ്ഞൂറ് തണ്ടമ്മാറ
കൈയ്യെറിയിച്ചി പോണമ്പാട്യേ

---

1 മനസ്സാലെല്ല്യോറത്തീനും=മനസ്സിൽ വിചാരിച്ചിരുന്നു.
2 ഇന്നേങ്ങും=നിന്നെയെങ്കിലും
3 അയിനു=അതിനു
4 നീ പോയാൽ എനിക്ക് ആരുണ്ട് തുണ?
5 പോകണ്ടീക്കി=പോകണമെങ്കിൽ

എഴ്ന്നൂറ് പണത്തിന് ചരക്ക്‌വേണം
പട്ടായിട്ടും പട്ട്നൂലായിട്ടും
വാളായിറവും വാളിന് കണ്ടം ചരടായിറവും
കറക്കംവെള്ളിയുണ്ട മുറുപ്പിടക്കണം
മരുന്ന് പൊടിക്കണോര് [1]പാത്ത്ന്ന്
തോക്ക് വെളക്കണോര് പാത്ത്ന്ന്
പടനാറാറിപ്പിക്കണം പടനായര്
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
മൂത്തച്ഛെ മനസ്സെന്നോട്ടണ്ടെങ്കിലും
എന്റെയ്യച്ഛൻ തന്റെ മനസ്സ്ണ്ടെങ്കും
കൈക്ക്യറിയിച്ച് പോകുന്താനെ
കാവിലെചാത്തോത്ത് ഞാ[2]പോയ്യേരട്ടേ
അന്നാടത്താലെ നടന്ന്യട്ന്ന്
കാവിലചാത്തോത്തും ചെല്ലുന്നേരം
കാവിലചാത്തോത്ത് കുഞ്ഞിക്കങ്കി
പുത്തകെളച്ച മതിലിമ്മലെ
വയരും തിരുമ്പിനടക്കുന്നോല്ലോ
അമ്പാടീനകണ്ടും കാണാവുമ്മം
പാഞ്ഞ് പടിതുള്ളിപ്പോരന്നോള്
പൊട്ടിക്കരെയ്യേയും പറയുകയും
എന്തൊര്നടത്താനെ കുഞ്ഞ്യമ്പാട്യേ
വെയില്‌കൊണ്ടിററല്ലേയി നടക്കുന്നത്
ഇന്റെയ്യച്ഛൻ തന്റെ നടത്തമ്പാട്യേ
എന്റെ[3]കൊതക്കാറ് മേനിക്കാറ്
എല്ലാറേ കുട്ട്യേലും പുല്ല്ണ്ടല്ലോ

---

1 പത്ത്ന്ന്=ഭാഗത്തുനിന്ന്
2 പോയ്യേരട്ടെ=പോയ്‌വരട്ടെ
3 കൊന്തക്കാറ്=പ്രാന്തത്തിലുള്ളവര്

എന്നുടെ കുട്ടേപ്പല് പുല്ലില്ലാലൊ[1]
അന്നാരത്തി ന്ത്യങ്ങനെ ചോദിച്ചോളും
അമ്മന്റെ പുല്ലേടപ്പോയെന്നാന്
ഇന്റ്യച്ച്യ ന്തട്ട്ന്ന് പോയോനാല്
അന്ന്പോയീറാന്നാവരുന്നാളുണ്ട്
രണ്ടുമൂന്നം പാത്ത് വരുന്നാളുണ്ട്
അത്തായം ചോറൂടകാലായാല്
കുട്ടപത്തില് വെള്ളവുമടുപ്പത്താക്കി
പായിട്ടൊറക്കില്ല്യ നമ്പാട്യേ
പീരയിട്ടൊറങ്ങാനെനക്കമ്പാട്യേ
കുങ്കിയെന്നൊന്ന് വിളിക്ക്ന്നേരം
പടിവാതില് ചെന്ന് തൊറന്നില്ലേങ്കി
നായിത്തോലിട്ടൊര് പൊന്ത്യകൊണ്ട്
എന്നഞ്ഞെരിവട്ടടികപമ്പാട്യേ
പേടിച്ചിറാറക്കെന്നിക്കില്ലമ്പാട്യേ
നേരം [2]പൊലന്നേപായാലാനമ്പാട്യേ
[3]കുട്ടപത്തില് വെള്ളമെട്ത്തിറാന്
എന്നുടെ കുട്ടേപ്പല് മറിക്കാഞ്ഞായെ
അതുകൊണ്ട് കുട്ടേപ്പല് പുല്ല്ല്ലാലെ
പകാരം പറഞ്ഞല്ലോ കുഞ്ഞ്യാമ്പാടി

---

1 വീട്ടിന്റെ അടുക്കളഭാഗത്തുള്ള തൊടിയിൽ പുല്ല് മുളക്കാറില്ല. കാരണം: ഒതേനനെയും കാത്ത്, അടുപ്പിൽ തിളക്കുന്ന വെള്ളവുമായി രാത്രി മുഴുവൻ കുങ്കി കാത്തിരിക്കാറുണ്ട്. ചിലപ്പോഴും അയാൾ വരും; ചിലപ്പോഴും വരാറില്ല, രാവിലെവരെ, കാത്തിരുന്ന് ഒതേനൻ വരാതായാൽ, തിളക്കുന്ന വെള്ളമെടുത്ത് തൊടിയിൽ ഒഴിക്കും. അത്കൊണ്ട് അവിടെ പുല്ല് മുളയ്ക്കാറില്ല. കുങ്കിയുടെ പതിഭക്തിയെക്കാണിക്കുന്നവയാണ് ഈ വരികൾ.

2 പൊലന്നേപായാൽ=പുലർന്നുപോയാൽ

3 കുട്ടപം=കുടം, ചെമ്പ്

പയ്യാരംപറയല്ലേ പെറോരമ്മേ
മാണിക്കോത്തോമന മൂത്തച്ചന്
പാരം [1]ബര്ത്താന് മൂത്തച്ചന്
[2]അരനായ്യ്യ ഞാനിങ്ങ് തെററ്ന്നേരം
അച്ചനെ നച്ചുംകരയ്ന്നല്ലോ
മൂത്തച്ചൻപള്ളക്ക് കൂടപ്പോന്നെ
അത്തരം വാക്കോള് കേക്ക്ന്നേരൊ[3]
പകരം പറഞ്ഞല്ലോ കുഞ്ഞിക്കങ്കി
ഏട്ടൻെറ പള്ളക്കൂക്കൂടമ്പാട്യ
ഏട്ടൻെറ [4]ജോഗംകൊണ്ടായിരിക്കം
[5]അത്രേങ്കം നിന്നഞാൻ കാണുന്നതു്
തേച്ച്കുളപ്പിച്ച് കങ്കിയാന്
കഞ്ഞീംകൊട്ത്തല്ലോ കുഞ്ഞിക്കങ്കി
ഏട്ടെൻെറ പള്ളക്കൂക്കൂടിക്കോളേ[6]
പശുക്കള് കുത്തല്ലേ കുഞ്ഞ്യമ്പാട്യേ
നായ്ക്കള് കടിക്കല്ലേ കുഞ്ഞ്യമ്പാട്യേ
അയപ്പിച്ച് പോരന്ന് കുഞ്ഞ്യമ്പാടി
മാണിക്കോത്തും ദൂരം പോന്നോള്ന്ന്
പോയിവരട്ടേഞാൻ മൂത്തച്ചാന്ന്
ചാപ്പനേയിങ്ങൊപ്പരം കൂട്ടിക്കൊണ്ടു്
നാല്കൊയ്ലോത്തും പോരന്നോയെ
നാല്പെട്ടി പൊന്നിങ്ങ് വാങ്ങ്യമ്പാടി

---

1 ബര്ത്തം=സുഖക്കേട്

2 അരനായ്യ്യ=അരനാഴിക

3 അമ്പാടി അമ്മയുടെ മുമ്പിൽനിന്ന് വിട്ടുപോകുവാൻ ശ്രമിക്കുകയാണ്. പെറയ്ത്തു കുറിച്ച വിവരം അവർ പറയുന്നില്ല. കാരണം വ്യക്തമാണല്ലോ?

4 ജോഗം=യോഗം

5 അത്രേങ്കം=അത്രയെങ്കിലും

6 ഏട്ടൻെറ ഒന്നിച്ച്തന്നെ കിടാന്നാള്.

കുററിപ്പുറം വണ്ണ നാട്വായിച്ച
അരയിലക്കിങ്ങിന്നി കൊട്ത്തോള്ന്ന്
രണ്ട്പെട്ടി പൊന്നുംകൊട്ത്തോള്ന്ന്
പറയുന്നുണ്ടോമന കുഞ്ഞ്യമ്പാടി
കുററിപ്പുറം വാണ നാട്വായിച്ച
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
അടിയന്ന പ്പൊന്യത്ത് കൊണ്ടേപായികൊണ്ടുപരണം[1]
അയപ്പിച്ച് പോരന്ന് കുഞ്ഞ്യമ്പാടി
മുപ്പത്താറില്ലം കുറുപ്പന്മാറ
ഓലപ്പൊയിത്തങ്ങറിയിക്ക്ന്ന്
നാലില്ലക്കാരാല് നമ്പ്യാമ്മാറ
പുത്തെപൊയിത്തങ്ങറിയിക്ക്ന്ന്
പത്തില്ലത്തുള്ളോരടിയോട്യേള
ഓലയും പൊയിത്തങ്ങറിയിച്ചല്ലോ
പുതുപ്പണത്തഞ്ഞൂറ് തങ്ങമ്മാറ
ഓലയും പൊയിത്തങ്ങറിയിച്ചല്ലോ
ചോദിക്ക്ന്നോമന കുഞ്ഞ്യമ്പാടി
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കുരുവഞ്ചെരി നാട്ടിപ്പോയി കീയുമ്മള്
അത് എന്നനവാദം ചാപ്പനാന്
കുരുവഞ്ചേരി നാട്ടിപ്പോയ് കീയ്ന്നല്ലോ
കുരുവഞ്ചേരി നാട്ടിപ്പോയ് കീയ്ന്നേരം
നടമപ്പതിനാറ് തെങ്ങ്കണ്ട്
ചോദിച്ചല്ലോമന കുഞ്ഞമ്പാടി
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
[2]നടമപ്പതിനാറ് തെങ്ങ്കണ്ടോ

---

1 നാട്ടുവഴിയാണ് പൊയ്ത്തിന്നു അമ്പാടിയെ കൂട്ടിക്കൊണ്ടുപോകേണ്ടത്. അക്കാലത്തെ ആചാരമുറകൾ ശ്രദ്ധിക്കുക.

2 നടമ=നടയിന്മേൽ, ഊടുവഴിയിന്മേൽ

എന്നൊരു് തെങ്ങാനിത്തെങ്ങ്ചാപ്പ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചാപ്പ
കാവിലെചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇന്റെ തന്റെച്ഛനങ്ങ്ളളകാലം
മാണിക്കോത്തൂം ബകയായീനും
എയ്ത്തെള്ളിപോരുമ്മറും പോവുമ്മവുവ
ഇനിക്കയ്യെളന്നീകുടിക്കാനും നീക്യേതേനും
ഇന്റെഴ്യച്ഛെപൊന്ന്യെത്തൊയ്ഞ്ഞെ പിന്ന
കരുവഞ്ചേര്യെമ്മെ പിടിച്ചടക്കി
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
ഊടതണെക്കൊണ്ടിരിക്ക ചാപ്പാ[1]
കൊലയോട്യേളന്നി മൂറിപ്പിക്കേണം
ആടത്തണക്കൊണ്ടിരിക്ക്ന്നല്ലോ
ആടത്തണക്കൊണ്ടിരുന്നേരത്ത്
കരുവഞ്ചേര്യെന്റെ മൂരിക്കാരെ
മൂരീനേംകൊണ്ടങ്ങനെ പോര്ന്നല്ലോ
വിളിച്ചിപറഞ്ഞല്ലോ കുഞ്ഞമ്പാടി
കരുവഞ്ചേരെന്റെ മൂരിക്കാരാ
മൂരീനിതിലോടി കൊണ്ട്വായെ
പകരം പറഞ്ഞല്ലമൂരിക്കാരെ
മൂരീനതിലെയും കൊണ്ടപ്പോക്കല്ല
കരുവഞ്ചേര്യെ കുറുപ്പാളാനെ
ഓറിപ്പംതന്നെയറിഞ്ഞൊണ്ടാല്
എന്റെ തലകൊത്തിചാടിപ്പോകും
നെലയിന്നൊരന്തം മറഞ്ഞമ്പാടി
ഓന്റെ തലകൊത്തി ചാട്ന്നല്ലോ
മൂരിപിടിച്ചിങ്ങ് കൊണ്ടുംപോന്ന്

1. ഇവിടെ ഈ തണലത്ത് അല്പം വിശ്രമിക്കുക.

കണ്ടാച്ച്വേര്യോമന കുഞ്ഞിച്ച്വാപ്പാ
[1]കണ്ടംമൂണ്ടെപാണ്ടും തളകെട്ടീട്ടും
ഇളന്നികൊലയോടെ മുറിക്കേ ചാപ്പാ
കണ്ടമൂണ്ടെപാണ്ടും തളകെട്ട്ന്ന്
ഇളന്നികൊലയൊടെ മുറിച്ച്വിചാപ്പൻ
പറയുന്നണ്ടോമന കുഞ്ഞ്യമ്പാടി
കരുവഞ്ചേരി എമ്മന് പൊറ്ക്കായെങ്കി
പൊറുക്കായെങ്കിലെമ്മൻ പൊറുത്തും [2]കോട്ടെ
എളന്നികുടിച്ച്വാട്യരിക്കന്നല്ലോ
പിന്നെയ്യവിടയിരിക്കുന്നേരം
കരുവഞ്ചേര്യേമ്മൻ്റാനക്കാരെ
ആനേനതന്ന്യേങ്ങനെ കൊണ്ട്പോന്ന്
വിളിച്ച്വിപറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
കരുവഞ്ചേര്യെമ്മൻ്റ്യാരാനക്കാരാ
ആനേനയിവിടെയും കൊണ്ട്വാ്ത്
പകരം പറഞ്ഞ്‌വിളിച്ച്വവനേ
ആനേനയതിലോടി കൊണ്ടപാര്ല്ല
കരുവഞ്ചേര്യെമ്മനറിഞ്ഞികെങ്കി
എൻ്റതലകൊത്തിചാടിപ്പോവും
നെലയിന്നൊരന്തം മറഞ്ഞാണ്ടിററ്
ഓൻ്റ തലകൊത്തിചാട്ട്ന്നല്ലോ
ആനെനപിടിച്ച്വിങ്ങ് കൊണ്ടുംപോന്ന്
പിന്നേയും തണക്കൊണ്ടിരിക്ക്ന്നല്ലോ.
കരുവഞ്ചേര്യെമ്മെൻ്റ കുതിരക്കാരെ
കണ്ണാലെകണ്ടല്ലോ, കുഞ്ഞ്യമ്പാടി
കരുവഞ്ചേരിയെമ്മൻ്റ കുതിരക്കാരാ

---

1 കണ്ടംമുണ്ട്=രണ്ടാംമുണ്ട്

2 കോട്ടെ=കൊള്ളട്ടെ

കുതിരേനയീട്ടലഞ്ഞ് കൊണ്ടുവായെ
കുതിരേനതിലോടി കൊണ്ടപരപ്പല്ല
കരുവഞ്ചേര്യെമ്മനറിഞ്ഞെങ്കില്
എൻെറതലകൊത്തി ചാടിപ്പോകും
നെലയിന്നോരന്തം മറഞ്ഞിററാനെ
ഓൻെറതലകൊത്തി ചാടുന്നോനെ
കുതിരപിടിച്ചിങ്ങ് കൊണ്ടുംവന്ന്.
[1]ആനപ്പുറംക്കൂടീററിഞ്ഞേചാപ്പാ
[2]കുതിരപ്പുറക്കൂടി ഞാനംചാപ്പാ
പോരമ്മംതന്നെ പറയുന്നല്ലോ
പൊറുക്കാങ്കിലെമ്മെ പൊറുത്തുംകോട്ടെ
പൊറുത്തേങ്കി എമ്മെനിങ്ങ്കൊണ്ടപരട്ടെ
അന്നടത്താലെ നടന്നുട്ടിററ്
എടച്ചേരിപൂക്കോടെ തായക്കീഞ്ഞ്
എടച്ചേരിപൂക്കോട്ടെ തായേത്തുമ്മം
കണ്ണാലെകണ്ടല്ലോ കുഞ്ഞുണിച്ചാറ
[3]ആള പാറകെട്ട്യ കെനട്ട്യേരേന്ന്
[4]വെള്ളംവലിക്ക്ന്നേ കുഞ്ഞുണിച്ചാറ
പാഞ്ഞപ്പടിക്കലും ചെല്ല്ന്നോള്
ഓളപ്പടിക്കലും ചെല്ല്ന്നേരം
ആനകുതിര തളക്ക്ന്നേല്.
ചോദിക്ക്ന്നോമന കുഞ്ഞുണിച്ചാറ
കാവിലെചാത്തോത്ത് കുഞ്ഞ്യമ്പാട്യേ
ഇൻെറതൻെറച്ചനേ കുഞ്ഞ്യമ്പാട്യ
മുപ്പത്തിരണ്ട് വയസ്സായിനും

---

1 ആനപ്പുറത്തു കയറി നീയും
2 കതിരപ്പുറത്തുക്കൂടി ഞാനും
3 ആൾമറ കെട്ടിയ കിണററ്പുരയിൽനിന്ന്
4 ഒതേനൻെറ പെങ്ങളാണ് കുഞ്ഞുണിച്ചാറ

ഇന്റെതന്റെച്ചനേ കുഞ്ഞമ്പാട്യ
മുപ്പത്തിരണ്ട് വയസ്സേടേല്
അറുപത്തിനാല് പടജയിച്ച്
ആനകുതിര പിടിച്ചില്ലേലോ
ഇഞ്ഞെന്റെ മാണിക്യോത്ത് തീരുംകാലം
ആനകുതിര പിടിച്ചമ്പാട്യേ
പായ്യാരംപോട്ടെന്റെ ഇളയമ്മാവോ
എളയച്ചനല്ലേ ഇവിടെയെന്നേ
എളയച്ച്യമ്മാള്ള്യമ്മല്യണ്ടമ്പാട്യേ
കുഞ്ഞനെട്ക്ക്ന്ന് കുഞ്ഞുണിച്ചാര
മാളിക[1]കോണ്യാറ്റികൊണ്ടുംപോന്ന്
മാളികകോണ്യാറ്റി കൊണ്ട്യല്ലമ്മം
എടച്ചേരിപ്പൂക്കോട്ടെ നമ്പിയാറ്
കുഞ്ഞനെവാങ്ങിങ്ങെടുക്ക്ന്നല്ലോ
ഇഞ്ഞ്യേടപ്പോയിനേ കുഞ്ഞമ്പാട്യേ
എന്തൊര്‌വെര്‌ത്താനെ കുഞ്ഞമ്പാട്യേ
പകരംപറഞ്ഞല്ലോ കുഞ്ഞമ്പാടി
എടച്ചേരിപ്പൂക്കോട്ടെളയച്ചാന്ന്
പുത്തംപൊയിത്താങ്ങേറിയിച്ചിറ്റ്
ഞാനിപ്പംതന്ന്യങ്ങനെ പോയതാനെ
ആരപായിറാനെന്റെ കുഞ്ഞമ്പാട്യേ
കരുവഞ്ചേര്യമ്മനും ഞാനപായിറ്റ്
പകരംപറഞ്ഞല്ലുനമ്പിയാറ്
അഞ്ചരവയസ്സുള്ള കുഞ്ഞ്യമ്പാട്യേ
പതിനാറ്‌വയസ്സുള്ളൊരെമ്മനോട്
ഇനിക്കിന്നല്ലെമ്മനോടെത്തപല്ലാലോ
പകരംപറഞ്ഞല്ലോ കുഞ്ഞമ്പാടി
ഞാറാഴ്ച നല്ലദിവസത്തിന്

---

1 കോണ്യാറ്റി-കോണി കയറ്റി

എളയച്ചെമാണിക്കോത്ത് വന്നോളണം
എന്നെയിന്ന്പൊന്ന്യത്ത് കൊണ്ടോയികൊണ്ടോരണം
അത്തുരംവാക്കങ്ങനെ കേക്ക്ന്നേരം
നിന്ന നെലയിന്നും വീണോയല്ലൊ
ഉഴയിവിധിഫലം കുഞ്ഞ്യമ്പാട്യേ
ഇൻെറച്ചെ പൊന്ന്യത്തൊയിഞ്ഞനാളെ
ഞാനും മനസ്സാല്യെല്ലോറത്തീനും
[1]ഇന്നേങ്കുംകണ്ട് മരിക്കായെന്ന്
എമ്മെൻെററമ്മിക്കെരയാഇഞ്ഞി
പകരംപറഞ്ഞെല്ലോ കുഞ്ഞ്യമ്പാടി
എളയച്ചെതൻെറ മനസ്സുണ്ടെങ്കും
എളയമ്മ തൻെറ മനസ്സുണ്ടെങ്കും
മുത്തച്ചൻ തൻെറമനസ്സുണ്ടെങ്കും
എൻറച്ചൻ തൻെറമനസ്സുണ്ടെങ്കും
കരുവഞ്ചേര്യേമ്മൻെറ വാളുംകയ്യും
കൊത്തിയെടുക്കോല്ലെ ഞാനിപ്പുളേ
എടച്ചേരിപൂക്കോട്ടെ ഇളയമ്മവ്വോ
ഇൻെറവെളവുകൊണ്ടും വിദ്യകൊണ്ടാ
അമ്മേനമാണിക്കോത്ത് കൂട്ടവേണം
ഇൻെറമനസ്സേന്നോടുണ്ടെങ്കിലേ
അമ്മേൻെറകാലും പിടിച്ച്പൊറപ്പെട്ടാ
പകരംപറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
അനങ്ങല്ലനങ്ങല്ലെ കുഞ്ഞ്യമ്പാട്യേ
കാവിലെചാത്തോത്തെനേർറടത്ത്യമ്മ
ഇൻെറച്ചെ പൊന്ന്യത്തൊയിഞ്ഞന്നാളെ
വടക്കപുറംകോണീഞ്ഞ് പോന്നിക്കല്ലോ

1 ഇന്നേങ്കും-നിരൻെറയെങ്കിലും

[1]എന്നേരമ്മാണിക്കോത്തു് വന്നിക്കില്ല.

എങ്ങെനെക്കുട്ടിത്താമ്പെന്നോപാനെ

ഇന്റെമ്പള്ളവുകൊണ്ടും വിദ്യകൊണ്ടും

അമ്മേനെ മാണിക്കോത്ത് കൂട്ടപവേണം

കുഞ്ഞനട്ക്കളെ കൂട്ടന്നോള്

പാക്കഞ്ഞിവെച്ചും തണിച്ചിക്കോള്

അമ്പാടിക്ക് കഞ്ഞികൊട്ട്ത്തോള്ന്ന്

അയപ്പിച്ചിപോര്ന്നു് കുഞ്ഞ്യമ്പാടി

മാണിക്കോത്തുംദൂരം പോര്ന്നല്ലോ

കോയിക്കോട്ടങ്ങാടി പോര്ന്നോല്

എഴ്ന്നൂറ്പണത്തിന് ചരക്കുംവാങ്ങി

ഞാറാഴ്ചവന്നും പൊലന്തുടമ്മം

മൂവ്വായ്യിരാളാടങ്ങെത്തിക്കൂടി

നാല്കൊയിലോത്തെ രാജാക്കളും

[2]ഓലുഎഴുനള്ളിക്കൂടുന്നല്ലോ

മൂവ്വായിരാളാടക്കൂടിപ്പോയി

കരക്കംവെള്ളിയുണ്ട മുറിക്കന്നേണ്ടു്

മര്ന്ന്പൊടിക്ക്ന്നോര്പാത്ത്ന്ന്

തോക്ക്വെളങ്ങ്ന്നോര്പാത്ത്ന്ന്

പറയുന്ന് ഓമനമൂത്തച്ചനെ

[3]പടക്കാത്ത്പോടെന്റെ കുഞ്ഞമ്പാട്യേ

പടനോററിരുന്നനേ കുഞ്ഞമ്പാട്യേ

പടക്കാത്ത്പോന്നല്ലോ കുഞ്ഞ്യമ്പാടി

---

1 എന്നേരം-അതിനുശേഷം
ഭർത്താവു മരിച്ചാൽ, ഭർത്തൃഗൃഹത്തിൽ നിന്നു് സ്ത്രീ ഇറങ്ങിപ്പോകണം. പിന്നെ ഭർത്തൃഗൃഹത്തിൽ വരുവാൻ ആ സ്ത്രീക്കു് പാടില്ല. ഇന്നും നായന്മാരുടെ ഇടയിലുള്ള ഒരാചാരമാണു് ഇതു്.

2 ഓലു്-അവർ

3 പടക്കാത്തു്-പടനോററിരിക്കേണ്ട അകത്തു്

പടനോററിരുന്നല്ലോ കുഞ്ഞ്യമ്പാടി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനാന്ന്
ഓളെ ചമയംചമഞ്ഞോള്ന്ന്
[1]ഓക്കപ്പൊണ്ടും നായിമ്മാറ കൂട്ടിക്കോള്ന്ന്
കാവിലും ചാത്തോത്തും ചെല്ല്ന്നല്ലോ
കാവില്ചാത്തോത്ത് ചെല്ല്ന്നേരം
കാവിലെചാത്തോത്ത് കുഞ്ഞിക്കങ്കി
തെളിഞ്ഞൊരുരിയാട്ടോം [2]തക്കാരവും
കയ്യേപിടിച്ചിററിരുത്തുവായെ
പറയുന്നല്ലന്നേരം കുഞ്ഞുണിച്ചാറ
കാവിലെ ചാത്തോത്തെൻേറടത്ത്യമ്മോ
എനക്കിപ്പിരിക്കപ്പാനും നേരം പോരാ
നീ എടപോന്നെൻെറ കുഞ്ഞുണിച്ചാറേ
ഇങ്ങളറിയല്ലൻേറടത്ത്യമ്മോ
മാണിക്കോത്തോമന വലിയേട്ടന്
പാരംബര്ത്തേല്ലെൻേറടത്ത്യമ്മോ
അമ്പാടികുഞ്ഞെ പറഞ്ഞിററില്ലേ
കരഞ്ഞിപറയ്യ്ന്നയ്യേട്ടനാന്
കങ്കീനൊര്നോക്ക് കാണണ്ടീനും
കങ്കി വെച്ച കുഞ്ഞി കുടിക്കണ്ടീനും
കങ്കിമടിയിത്തലവെക്കണം
[3]കീങ്ങിതംപറയ്ന്നയ്യേട്ടനാന്
അന്നേരം ചോദിച്ചേ കുഞ്ഞിക്കങ്കി
തച്ചോളിച്ചുണിച്ചാറകുഞ്ഞനെകേക്ക
ഇൻെറ്യേട്ടപൊന്ന്യത്തൊയിഞ്ഞന്നാള്
വടക്കപ്പാറം [4]കോണീഞ്ഞ്യാൻപോന്നിററില്ലേ

---

1 ഓക്കപ്പൊണ്ടും-അവർക്ക് വേണ്ടുന്ന
2 തക്കാരം-സല്ക്കാരം
3 കീങ്ങിതംപറയുക-വേദനയോടെ പറയുക
4 കോണീഞ്ഞാൻ-കോണിയിറങ്ങി ഞാൻ

എങ്ങിന്യമ്മാണിക്കോത്ത് ചെല്ലണ്ടത്
അങ്ങനെ പറയരുതെൻേറട്ടത്ത്യമ്മോ
ഏട്ടൻകൊതിച്ച കൊതിയാനല്ലോ
ഇങ്ങളൊര്നോക്ക് കാണവായെ
ഇങ്ങളെമടിയിത്തലവെകപ്പാനും
പൊട്ടിക്കരയുന്നേ കുഞ്ഞിക്കങ്കി
എടവട്ടയലുമ്മനനാനിപ്പോള്
തോറത്ത്മുണ്ടൊന്നെടുക്കുന്നോള്
ഓളോടികീഞ്ഞും പൊറപ്പട്ന്ന്
അന്നേരം പറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ഇങ്ങനെപോരറെൻേറടത്ത്യമ്മോ
പൊന്ന്ചമയണെൻേറടത്ത്യമ്മോ
പട്ടെടുത്തുടുക്കണെൻേറടത്ത്യമ്മോ
അന്നേരംപറഞ്ഞല്ലോ കുഞ്ഞിക്കങ്കി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെകേക്കേ
പൊന്നുംചമഞ്ഞു ഞാൻ പോയിട്ടില്ലേ
എനിയെന്തൊര് പൊന്നാനെനിക്കുണിച്ചാറെ
ഒന്നുണ്ടൊകേക്കണെൻേറട്ടത്ത്യമ്മോ
ഏട്ടനെപ്പോലത്തെ ചങ്ങാതേള്
ഏറിയൊരാളാട കൂടീററ്ണേ
പരിഹാസംകൊണ്ടും ചിരിക്കുഓല്
ഇമ്മള്കയറ്യങ്ങ് ചെല്ല്ന്നേരം
[1] കേള്യേട്ടൊതെയനനെൻേറാളോ ഇത്
കുങ്കിൻെറ്യരയിന്നങ്ങാനിപ്പള്
താക്കോല് കയിച്ചിങ്ങെടുത്തുണിച്ചാറ
പൊന്നിട്ട പെട്ടി തൊറക്ക്ന്നല്ലോ
കുങ്കീനപൊന്ന് ചമയിക്ക്ന്ന്

---

1 കേളികേട്ട ഒതേനൻെറ ഭാര്യയാണോ ഇതു്?

കങ്കീനപട്ടിങ്ങുടുപ്പിക്ക്ന്ന്

മുമ്പില്നടത്തിച്ചുംക്രുട്ടുന്നല്ലോ

അന്നാടത്തോല് നടന്നുട്ടിററ്

മാണിക്കോത്ത്തായ കീയ്ന്നേരം

കരക്കംവെള്ളിയുണ്ട മുറിക്ക്ന്ന്ണ്ട്

മരിന്ന്പൊടിക്ക്ന്നോം കേക്കപ്പാന്ണ്ട്

തോക്ക്വെളങ്ങ്ന്നോര് പാത്ത്ന്ന്

ചോദിച്ചല്ലോമനകുഞ്ഞിക്കങ്കീ

ഉരുളെൻററവ്യൂലേ കുഞ്ഞൂണിച്ചാറെ

മുയ്യായിരാളപ്പാട ക്രൂട്ട്യേത് കണ്ട്

ഇൻേറ്യട്ടെപൊന്ന്യേത്തായിഞ്ഞേപിന്ന

പുത്തെപൊയിത്തിന്നൊരുക്കപ്പാറില്ല

ഏട്ടന് പൊയിത്തിന് പോയിക്കൂടാ

ആരിപ്പ്പ്പോയിത്തിന് പോന്നുഞ്ഞനെ

കങ്കീങ്ങ് താളം മറഞ്ഞേപ്പായല്ലോ

കങ്കീങ്ങ് താളം മറയിന്നേരം

ഉള്ളംകൈമാമ്പയയിങ്ങ് ഏക്കുമ്പോലെ

ഉണിച്ചാറേങ്ങേററ്പിടിച്ചോള്ന്ന്

അത്തന്നെകണ്ട് കുറുപ്പന്നേരം

പടിതുള്ളിപ്പാഞ്ഞത് കുറുപ്പാനല്ലോ

കങ്കീനെട്ത്തങ്ങനെ കൊണ്ടപ്പര്മ്മം

കാവീലെ ചാത്തോത്തെല്ല ന ാടിക്കേ

ഓൻേറുടെ മുമ്പീലുറുമ്മീ വീണേ

വീണെഉറുമിങ്ങെടുത്തമ്പാടി

---

1 പൊടിക്ക്ന്നോം=പൊടിക്കുന്നതും

2 പോന്നുഞ്ഞനെ=പോന്ന്+കുഞ്ഞനെ

3 താളം മറയുക-ബോധംകെട്ടു വീഴുക

പാഞ്ഞിററും [1]കുഞ്ഞന്റേ്യടെത്ത്ന്നില്ലേ
നടന്നിററും കുഞ്ഞന്റേ്യാട്യെത്ത്ന്നില്ലേ
മൂവായിരം [2]ആള്ളടിക്കൂടീററാന്ന്
കുഞ്ഞന്റെ ബയ്യേന്നെപായ്ന്നാന്
കങ്കീനപറഞ്ഞും തണ്പ്പിക്ക്ന്ന്
കാവീലെ ചാത്തോത്ത് കുഞ്ഞിക്കക്കേ്യ
[3]ഈറ്നൊര്സങ്കടം വേണ്ടെനിക്കേ
ഇന്റെ ബലത്താലൊട്ടല്ല കുങ്കേ്യ
ഓന്റച്ചൻബെലത്താലെ പോയതാനേ
[4]ഓന്റച്ചെകൊണ്ടേപായികൊണ്ടപോരും
അപ്പാച്ചലാട്നം പാഞ്ഞൂട്ടിററ്
പൊന്നിയത്താല്യംക്രലെത്തിപ്പോയെ
ആല്ക്കുലങ്ങിനെ നോക്കന്നേരം
അരയാത്തറേമന്നും നോക്കന്നേരം
കരുവഞ്ചേര്യെമ്മനും ആള്ളുംക്രൂടി
പൊന്നിയത്തേയരകണ്ടത്തില്
എടങ്കണ്ണാക്കണ്ടിക്കേ കുഞ്ഞ്യമ്പാടി
പുള്ളിമാൻ കടവിന് ചാട്മ്പോലെ
പൊന്നിയത്തേയര കണ്ടത്തില്
ചാട്യ്ങ്ങ്വീണല്ലോ കുഞ്ഞ്യമ്പാടി
തമ്മല്കൊണ്ട പൊയിത്തുട്ന്ന്
തമ്മല്കൊണ്ട പൊയിതോണ്ടിററ്
കരിവഞ്ചേര്യെമ്മന്റങ്ങൊന്നിപ്പോള്
തല കൊത്തേ്യട്ത്തല്ലോ കുഞ്ഞ്യമ്പാടി
പീച്ചിപ്പലീശയിക്കോ[illegible]ിക്കൊണ്ട്

---

1 കുഞ്ഞന്റൊടെത്ത്ന്നില്ല-കുഞ്ഞന്റെ കൂടെ എത്തുന്നില്ല
2 ആള്ളടി-ആള്ളുകൾ കൂടെ
3 ഈറ്നൊര്-ഇതിന്നൊര്
4 ഓന്റച്ചെ-അവന്റെ അച്ഛൻ

മൂവ്വായിരാളക്കൊണ്ടാശകാട്ടി
മൂവ്വായിരം ളുപ്പ്യന്ന ളുപ്പൂണ്ടീല്
തലകൊണ്ടചാട്യല്ലോ കുഞ്ഞ്യമ്പാടി
വാളും കൈകൊത്തീങ്ങെടുത്തോളുന്ന്
അപ്പാച്ചീലാട്ന്നും പാഞ്ഞൂട്ടീററ്
മാണിക്കോത്തുംദ്ദൂരെയിങ്ങെത്തിക്കൊണ്ട്
വിളിച്ച്പറഞ്ഞെല്ലോ കുഞ്ഞമ്പാടി
ആര്യപ്പടിപ്പോയ് കയര്ന്നേരം
പിടിപിടി മൂത്തച്ചാ വാളും കയ്യും
കരുവഞ്ചേര്യെമ്മന്റെ വാളും കയ്യും.




—:o:—

# 11

# പെരുവാണ്യംകോറോത്ത് കുഞ്ഞാമറ്

കുററ്യാടിക്കൊയിലോത്തെ തമ്പുരായെൻ
അരുളിചെയിതല്ലെത്തമ്പുരായൻ
പനമ്പറനമ്പിക്കരുപ്പെന്നോനേ
കൈതേരികണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്തപോലെ
ആരോടുംചെയ്യല്ല്യങ്ങാനിപ്പോള്
എണ്ണായിരം നെല്ല് പാട്ടംനെല്ല്
ആറായിരം പണം പാട്ടപ്പണം
കുററ്യാടിക്കൊയിലോത്തെ [1]നാടാല്യലെ
കാലൊന്നിന് കെട്ടിവരുവാറുണ്ടേ
[2]വലിയമ്മോ സ്വർഗ്ഗത്തിത്തീപ്പെട്ടാരെ
നെല്ലാലൊഴക്കവെൻ തന്നില്ലാലൊ
[3]പയിസ്യാലൊര് ലേശവൻ തന്നില്ലാലൊ
തന്നില്ലേ സങ്കടെനക്കില്ലാഞ്ഞി
നാല്പത്തിനാലിന ഞാൻ പാടയച്ച്
ഒന്നിനമടക്ക്യോനയച്ചില്ലാലൊ
അയ്യോര് സങ്കടെനക്കുണ്ടല്ലോ
എന്റുടെആളെല്ലൊയിഞ്ഞിപോയി

---

1 നാടാല്യല്- പത്തായപ്പുരയിൽ
2 വലിയമ്മോ-വലിയ കോമൻ
3 ഒരു കാശും തന്നില്ല

എങ്കിലും ബേണ്ടപ്പല്ലന്നാനിപ്പോള്

നീയംബടകരപോയിററാനേ

വടകരചേക്കാലിചോനോകെൻെറ

ആയിരരിമൂടെട്ടപ്പിക്കേണം

ബേണ്ട്ന്ന മുണ്ടും മുറിപ്പിക്കേണം

[1]അരിയായതൊന്ന് കയിച്ചിനോക്കപ്പെ

പനമ്പറ നമ്പിക്കുറുപ്പെന്നോയെ

വേണ്ടും ചൊമട്ട്യാരക്കൂട്ടുന്നല്ലോ

വടകരചേക്കാലിചോനോകൻെറ

ഓൻെറുടെ പാണ്ട്യാലെപോര്ന്നല്ലോ

ആയിരരിമൂടെട്ടപ്പിച്ചല്ലോ

വേണ്ടുന്ന മുണ്ടും മുറിപ്പിക്ക്ന്ന്

കുററ്യാടികൊയിലോത്തെ നാടാല്യെലെ

ഒററപ്പൊരയോളരിക്കൂട്ട്ന്ന്

ആനക്കഴ്ത്തോളം മുണ്ടുംക്കൂട്ടി

അങ്ങിനവിട്യാട പാറത്തല്ലോ

ഞാറാഴ്ച്ചവന്നും പൊലന്നുംഅല്ലോ

പനമ്പറനമ്പിക്കുറുപ്പെന്നോയെ

ചെപ്പനെടങ്ങയി കയിക്കലൊക്കി

ചോദിക്ക്ന്നോമനക്കുറുപ്പെന്നോയെ

കുററ്യാടികൊയിലോത്തെ നാട്ടുവായിച്ചെ

അരിയളവിവിടതൊടങ്ങേട്ട്യോള്ള്യെ

ആ എന്നനവാദത്തമ്പുരായെ

അരിയളവാട തെടങ്ങികണ്ട്

മൂവ്വായിരം നായരവിടെത്തിക്കൂടി

---

1 അരിയളവ് കഴിച്ചുനോക്കുക. നായന്മാർ അവിടെവന്നു ചേരുമല്ലോ. അപ്പോൾ, അസാധാരണമായ ഈ അരിയളവിൻെറ കാര്യം അവരിലാരെങ്കിലും അന്വേഷിക്കുമെന്നും, അങ്ങിനെ നായന്മാരിലാരെങ്കിലും, കണ്ടപ്പൻെറ അട്ടക്കലേക്ക് പോകുവാൻ തയ്യാറാവുമെന്നുമാണ് തമ്പുരാൻ പ്രതീക്ഷിക്കുന്നതു.

ററെപ്പൊാരയോളരിയുള്ളത്
നാനാഴ്യരിയാട [1]ചേയിപ്പുണ്ട്
ആനക്കഴ്ത്തോളം മുണ്ട്ള്ളത്
ഒര്കണ്ടംമുണ്ടാട ചേയിപ്പുണ്ട്
വന്നോര് നായരൊക്കെ പോയ്യൂട്ടല്ലോ
ദുഃഖിച്ചിരുന്നിക്കത്തമ്പുരായെ
പെരുവാണ്യംകോറോത്തെ പെറേറാരമ്മ
ചോദിക്ക്ന്നോമനപെറേറാരമ്മ
പെരുവാണ്യംകോറോത്ത് കുഞ്ഞ്യാമരേ
കുററ്യാടികൊയിലോത്ത്, കുഞ്ഞ്യാമരേ
അരിയളവുണ്ടോ അക്കൊയിലോത്തെന്ന്
നീയക്കൊയിലോത്ത് ചെല്ലാഞ്ഞാല്
ഇന്ന[2]തിരുളത്തി പേപ്പിക്കച്ചല്ലേ
അത്കേട്ട് പോര്ന്നേ കുഞ്ഞ്യാമറ്
ആര്യപ്പടി തുള്ളി പോര്ന്നല്ലോ
കുററ്യാടികൊയിലോത്ത് ചെല്ല്ന്നേരം
വന്നോര് നായരൊക്കെ പോയിക്കല്ലോ
രാമറകണ്ടിററും കാണാവുമ്മം
അരുളിചെയ്യിയിന്നത്തമ്പുരായെ
പനമ്പറനമ്പിക്കരുപ്പെന്നോനെ
രാമറക്കരിയോ കൊടുത്തില്ലേടോ
ചേയിപ്പ് നാനാഴ്യരിയുള്ളത്
രാമറ്ക്കല്ലേ കൊട്ക്ക്ന്നത്
മടിപിടിച്ച് നാനാഴ്യരിയും വാങ്ങി
കൈനീട്ടി മുണ്ടിങ്ങ്വാങ്ങുന്നേരം
അരുളിചെയ്യീയിന്നത്തമ്പുരായെ
പെരുവാണ്യംകോറോത്ത് കുഞ്ഞ്യാമരേ

---

1 ചേയിപ്പുണ്ട്-ബാക്കിയുണ്ട്

1 തിരുളത്തിപേപ്പിക്കച്ചല്ലേ-തിരുവള്ളത്തിൽ പിഴപ്പിക്കുകയില്ലേ?

നീ കേക്കാനല്ല പറയുന്നത്
ഞാനെൻെറ [1]ബേദന പറയ്യാനല്ലോ
കൈതേരികണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്തപോലെ
ആരോടും ചെയ്യല്ലേ കുഞ്ഞ്യാമറേ
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
കാലോന്നിന് കിട്ടിവരുവാറുണ്ട്
വല്യമ്മൊസപ്പ്ത്തിത്തിപ്പെട്ടാരെ
നെല്ലുള്ളൊയക്കവൻതന്നില്ലാലൊ
പയിസ്യാലൊര്കാസു വെരുന്നില്ലാലൊ
തന്നില്ലേസങ്കടേനക്കില്ലാലൊ
നാല്പത്തിനാലിന ഞാൻ പാടയച്ച്
നാല്പത്തിനാലിനേം കൊന്ന്കണ്ടപ്പെൻ
[2]തുമ്പിക്കയ്യിണ്ടെങ്കൊരാന്യാനോയെ
[3]ഉറുമീമ്മലോതിരം ചാടച്ചവനേ
പറക്കുംപരുന്തോടും വെട്ടിക്കോളേപ
ക്കെപ്പറഞ്ഞാട തീരുന്നേരം
[4]അരിയോയൻവാര്യങ്ങ് ചാട്യൂട്ടല്ലോ
മുണ്ടും പറച്ചീന്തി ചാട്യൂട്ടല്ലോ
ചോദിക്ക്ന്നോമനകുഞ്ഞ്യാമറ്
കുററ്യാടികൊയിലോത്തെ നാട്വായിച്ചെ
മുപ്പായിരം നായരിവിടെത്തില്ലോള്ളെ
വന്നോര് നായരൊക്കെ പോയോണ്ടാരെ
ആര് കേക്കനാനിപ്പറഞ്ഞതോളി

---

1 ബേദന—വേദന
2 തുമ്പിക്കൈയുണ്ടെങ്കിൽ അവനൊരാനയാണ്
3 അവൻ അത്രമാത്രം ശക്തനാവാനാണ് എന്നർത്ഥം
4 അരിയോയെൻ-അരി അവൻ

ഉരിയാടാതെ കീഞ്ഞുംപ്പോര്ന്നല്ലോ
പെര്വാണ്യംകോറോത്ത് ചെല്ല്ന്നേരം
ചോദിക്ക്ന്നോമനപെറേറാരമ്മ
അരിയളവില്ലാഞ്ഞോ കൊയിലോത്തേനം
അരിയളവിണ്ട് കൊയിലോത്തമ്മേ
ഇനിക്കുയ്യരിയൊട്ടും കിട്ടില്ലെടോ
ഞാനക്കൊയിലോത്ത് ചെല്ല്ന്നേരം
അരിയൊക്കളന്നാട തീറ്ന്ന്ക്ക്
ഞാനോ കുളിച്ചും [1]ബര്മ്മളക്കേ
കഞ്ഞി വേക്കംബൈക്കണേ പെറേറാരമ്മേ
അന്നേരത്തമ്മേല്ലേ ചോദിക്ക്ന്ന്
ഏട്ടപ്പൊറപ്പാടെ കുഞ്ഞ്യാമറേ
എനക്കംബയനാട്ട് പോണേൻറമ്മേ
കൈതേരി കണ്ടപ്പെന്നമ്പ്യാറോടെ
പാട്പിരിപ്പിക്കാൻ പോണേനക്കേ
അയ്യുംകൊട്ത്തല്ലോ പെറേറാരമ്മ
കൈതേരി കണ്ടപ്പൻനമ്പിയാറ്
നാല്പത്തിനാലിനകൊന്നോനാനേ
ഉറുമിമ്മലോതിരം ചാടിക്കോളേ
തുമ്പിക്കയ്യിണ്ടെങ്കിലാന്യാനെന്ന്
ഞാനംപറഞ്ഞിററ് കേട്ടിക്കല്ലോ
[2]ഇന്നവെ കൊലചല്ലെ കുഞ്ഞ്യാമറേ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
അയ്യുംബ്ളിക്കല്ലേ പെറേറാരമ്മേ
ഞാനും ബയനാട്ടിപോവ്വല്ലേലൊ
കൊയിലോത്തോളം പോയിപോരേചുള്ളേച

1. ബ്മ്മ്മളക്കേ-വരുമ്പോഴേക്ക്
2. ഇന്നവെ കൊലചല്ലേ-നിന്നെ അവൻ കൊല്ലുകയല്ലേ?

രാമറ് മനസ്സാലെല്ലോറക്ക്ന്ന്
നാലുണ്ടെനക്കിപ്പം പെങ്ങമ്മാറ്
എന്നെയിന്നക്കണ്ടപ്പെകൊന്നിക്കെങ്കി
ഞാനെന്റെ പെങ്ങമ്മാറ കാണചല്ലാലൊ
ആയ്യപ്പടികീഞ്ഞും പോരന്നല്ലോ
അന്നാടത്താലെ നടന്നൂട്ടീററ
പനങ്ങാടറ് കേളോത്തുംപോരന്നോനെ
പനങ്ങാടറ് കേളോത്ത് ചെല്ല്ന്നേരം
പെരുവാണ്യം കോറോത്ത് കുഞ്ഞിമ്മാതു
കണ്ണാലെ കണ്ടല്ലോ കുഞ്ഞിമ്മാതു
ബലങ്കയ്യാ ബെത്തിലപ്പെട്ട്യെടുത്ത്
ഇടങ്കയ്യാപൂമന്തിരിയെടുത്ത്
പെരുവാണ്യം കോറോത്തതെന്റെയേട്ടാ
[1]അമ്മക്കാറേറതാംബരുത്തോ ഉണ്ടോ
അമ്മക്കിപ്പത്തും ബരുത്തോ ഇല്ലാ
പനങ്ങാടെ ചന്തുക്കരുപ്പാനെല്ലോ
ഓററടെപ്പോയെന്റെ കുഞ്ഞിമ്മാതേചാ
ബന്ധുകളരിക്കപ്പോയിക്കേട്ടാ
എനക്കിപ്പിരികചാനുംനേരം പോര
എനക്ക് മുറുകചാനും നേരംപോരാ
ചോദിച്ചല്ലന്നേരം കുഞ്ഞിമ്മാതു

എന്തൊരു ബഡപ്പാടാനേയട്ടാ
കുഞ്ഞിക്കൊരങ്ങട്ടെ ഞാനെന്റേട്ടാ
പകരംപറഞ്ഞെല്ലോ കുഞ്ഞ്യാമറ്
കുഞ്ഞിക്കൊരങ്ങണ്ട കുഞ്ഞിമ്മാതേചാ
എന്തൊര് ബഡപ്പാടാനേയട്ടാ
എനക്കംബയനാട്ട് പോണം മാതേചാ

---

1. അമ്മക്കാറേറതാൻ-അമ്മക്കോമറേറാ എതാൻ

എന്തിന്ബയനാട്ട് പോനെന്റേട്ടാ
കൈതേരി കണ്ടപ്പൻനമ്പ്യാരോട്
പാട് പിരിപ്പികാൻ പോന്നേമാതേ
അത്തുരം വാക്കോള് കേക്ക്ന്നേരം
നിന്നനെലയിന്നും ബീണ്പോയെ
ഞാനംപറഞ്ഞിററ് കേട്ടിക്കേട്ടാ
കൈതേരി കണ്ടപ്പനമ്പിയാറ്
നാല്പത്തിനാലിന കൊന്നിക്കെന്ന്
തുമ്പിക്കയ്യുണ്ടെങ്കൊര്യാന്യാനെന്നും
ഉറുമീമ്മലോതിരം ചാട്ടു എന്നും
ഏട്ടെ ബയനാട്ടി പോന്നാനെങ്കി
ഞാൻക്രൂടെ പോരും ബയനാട്ടില്
രാമറ് പടികീഞ്ഞും പോര്ന്നല്ലോ
പെരുവാണ്യം കോറോത്ത് കുഞ്ഞിമ്മാതു
പത്തും തലചുററിപ്പിടിക്കന്നേല്ലോ
ഞാംക്രൂട പോരും ബയനാട്ടില്
പകരംപറഞ്ഞല്ലൊ കുഞ്ഞ്യാമറ്
ഞാനെന്റെ ഭൂഷണം പറഞ്ഞേമാതേ
ഞാനംബയനാട്ട് പോവപ്പല്ലാലോ
പിടിച്ചേയിനം [1]മീത്യാങ്ങരിഞ്ഞാമറ്
രാമറ് മനസ്സാല്യെല്ലോറത്തല്ലോ
നാലുണ്ടെനക്കിപ്പം പെങ്ങമ്മാറ്
ഒര്ത്തീനകണ്ടത് മതിയെനക്ക്
മൂന്നെട്ടുത്തും ഞാനിനി പോന്നില്ലാലൊ
അന്നാടത്താലെ നടന്നുട്ന്ന്
പെരുവാണ്യം കോറോത്തിങ്ങെത്തികൊണ്ട്
കാച്ച്യെണ്ണ കുററികൊള്ത്തെടുത്ത്

1 മീത്യാണ്ടരിഞ്ഞാമറ്-മീത്ത അരിഞ്ഞു രാമറ്

പിഞ്ഞാണിക്കിണ്ണത്തിലെണ്ണെടുത്ത്
ഇടവട്ടം കോനാലും കൊണ്ടവെച്ചി
ഏറനാട്ടും പോലെപാരെണ്ണതേച്ചി
തേച്ചിറെറാരെണ്ണ പിടിക്കേപൊളപായെ
എടവട്ടം [1]കോനാന്നെലായിക്കൊണ്ട്
താളിയും [2]ബാഗെയെടുപ്പിക്ക്ന്ന്
[3]ബേകം കുളിച്ച്കാരി പോര്ന്നല്ലോ
ഓൻെറ കുളിയും കുറികയിഞ്ഞ്
പെരുവാണ്യം കോറോത്ത് പെറേറാരമ്മ
പൂവെനെലയും മുറിച്ച്വെച്ച്
പൂമന്തിരികയുമെട്ത്ത്വെച്ച്
തുമ്പപ്പൂപ്പോലൊര് ചോറുംബെന്ന്
പൊൻപോലൊരേഴ്കറിയുംബെന്ന്
വായക്ക, കോവക്ക, കാവെള്ളേരി
ഇഞ്ചി എളമാങ്ങ എളനാരങ്ങ
മഞ്ഞ്വെള്ളംപോലത്തൊര്ക്ക്നെയ്യ്
മയവെള്ളംപോലെ നനക്ക്ന്നമ്മ
വായുംകയ്യാലെ സുഖംവരുത്തി
എച്ചിലില് വെത്തില തീൻകയിഞ്ഞ്
തൻെറപടിഞ്ഞാററകം തൊറന്ന്
പൂമരംപോലെ ചമഞ്ഞോള്ന്ന്
പൂവംകോയി പോലെ നെറന്നോള്ന്ന്
പടിഞ്ഞാററടച്ചിങ്ങ് പൂട്ടികൊണ്ട്
താക്കോല്കൊണ്ടക്കൊട്ക്ക്ന്നല്ലോ
അമ്മേൻെറ കൊണ്ടക്കൊട്ക്ക്ന്നേരം

---

1 കോനാന്നെലായിക്കൊണ്ട്-കോനാലായിൽനിന്ന് ഉലാത്തിക്കൊണ്ട്
2 ബാഗ-വക
3 ബേകം-വേഗം

[1]മൂന്നംപൊറ്ത്തിറെറന്നാലിന്നോട്
പെരുവാണ്യംകോറോത്തിങ്ങെത്തുംഞാനെ
എന്നനെനച്ചുംകരഞ്ഞോത്തക്കറ്
പെരുവാണ്യംകോറോത്തിരിക്കുന്നോലെ
അമ്മെനക്കൊളങ്ങരകുളികചാനയക്കണ്ടാലൊ
കൊട്ടത്തളത്തിലല്ലാനിപ്പള്
ചെമ്പില്വെള്ളം നിറച്ചിററാനെ
അമ്മകുളിക്കട്ടെ പെണ്ണ്ങ്ങളെ
മൂന്ന്നേരം ചോറമ്മക്ക് പോരേങ്കില്
നാല്നേരം ചോറ് കൊട്ത്തേക്കണം
ചോറുണ്ടോറക്കിന് പോനേരത്ത്
പാലുംകുറുക്കിക്കൊട്ത്തേക്കണേ
പടിതുള്ളിപ്പോര്ന്നേ കുഞ്ഞ്യാമറ്
അന്നാടത്താലെ നടന്നുട്ടിററ്
കുററ്യാടികൊയിലോത്തെ തായകിഞ്ഞി
തമ്പുരാൻകണ്ണാലെ കണ്ടിക്കല്ലോ
രാമറ് കൊയിലോത്ത് ചെല്ല്ന്നത്
അരുളിചെയിയിന്നത്തമ്പുരായെ
പനമ്പറനമ്പിക്കരുപ്പെന്നോനെ
പെരുവാണ്യംകോറോത്ത് കുഞ്ഞ്യാമറ്
വയനാട്ടിപോവചാൻ വര്ന്ന്ണ്ടല്ലോ
എങ്ങനെയിക്കുഞ്ഞനെയക്കണ്ടത്
കൈതേരികണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
ഉരുമീമ്മലോതിരം ചാടുമല്ലോ
രാമറെക്കെന്തെങ്കിലും വന്നേചായങ്കി
പെററമ്മളുണ്ടല്ലോ രാമറ്ക്ക്
നാലുണ്ടവനിപ്പം പെങ്ങമ്മാറ്

1 മൂന്നംകഴിഞ്ഞ് നാലാമത്തെ ദിവസം

കൊയിലോം പട്കൊയിലോം [1]ആക്കപവറ്
തിരുമേനിക്ക്യറ് മരിക്കപല്ലുള്ള
പറഞ്ഞിററന്നാത്തല ചേരുംമുമ്പെ
രാമറ് മാളിക കോണ്യാരി ചെല്ല്ന്നല്ലോ
തിരുമേനികണ്ടും തൊഴ്തോള്ന്ന്
ചോദിക്ക്ന്നോമന കുഞ്ഞ്യാമറ്
ചെമ്പോലക്കണ്ടം തരുവാനുണ്ടോ
പകരംപറയുന്നത്തമ്പുരായെ
പെരുവാണ്യംകോറോത്ത് കുഞ്ഞ്യാമറേ
ഇഞ്ഞ്യംബെയനാട്ടി പോന്നാനെങ്കി
വേണ്ടും[2]ബെടിക്കാറ ക്രൂട്ടിക്കോളെ
വേണ്ടും മരുന്നം എടുപ്പിക്കേണം
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഞാനിപ്പവിടുന്ന് പോര്ന്നേരം
വേണ്ടുംമരുന്ന് എടുപ്പിച്ചിക്ക്
[3]എന്നക്കേപണ്ടുന്നാളെയും ക്രൂട്ടിക്ക്ണ്ട്
എൻേറാടിപ്പാരപാതം പോരണ്ടാലോ
ചെമ്പോലക്കണ്ടങ്ങ് വാങ്ങിക്കൊണ്ട്
അയപ്പിച്ച് പോര്ന്നേ കുഞ്ഞ്യാമറ്
രാമറയപ്പിച്ച് പോര്ന്നേരം
തൃക്കണ്ണുതിരം കലങ്ങിപ്പോയെ
തിരുമുഖം വാട്ന്നത്തമ്പുരാന്
കണ്ടതും കണ്ടവാറാക്കീല്ലാലൊ
ആയ്യപ്പടിയുള്ളി പോര്ന്നല്ലോ
നാടപാണികുന്ന്കാരി പോര്ന്നോനെ

---

1 ആക്കപവര്-ആക്കും+ആവർ

2 ബെടിക്കാറ-വെടിക്കാരെ

3 എന്നക്കേപണ്ടുന്നാളെയും-എനിക്ക് വേണ്ടുന്ന ആളേയും

അന്നാടത്താലെ നടന്നൂട്ടിററ്
കൈതേരികണ്ടോത്തിങ്ങെത്തിപ്പോയി
ആഴ്യപ്പടികാരി ചെല്ല്ന്നേരം
കൈതേരികണ്ടോത്ത് പെററോരമ്മ
പതിനാല്പായില് നെല്ലുംചിക്കി
വെത്തിലപ്പെട്ടീയും കൊണ്ടവെച്ച്
വെത്തിലമുറുകപയും തുപ്പുകയും
നെല്ലിലക്കാക്കേനെ നോക്കുകയും
തോറത്ത്മുണ്ടിട്ടിര്ന്നാമറ്
ചോദിക്ക്ന്നന്നേരം പെറേറാരമ്മ
ഏട്ന്ന്വന്ന് കയിക്കോനേന്ന്
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
കൈതേരികണ്ടോത്ത് പെറേറാരമ്മേ
ഞാനിന്നി[1]ക്കീഴ്ന്ന് വരുവാനെല്ലോ
എന്തിന് വന്ന് കയിക്കോനേന്ന്
കുററ്യാടി കൊയിലോത്തെ തമ്പുരാൻെറ
പാട്പിരിപ്പികപാൻ വന്ന് ഞാനെ
പകരംപറഞ്ഞല്ലോ പെറേറാരമ്മ
എൻെറ മകനല്ലെ കുഞ്ഞ്യാണ്ടപ്പൻ
ഇന്നാട്ടിലേക്കൊര് നരിയാനല്ലോ
പണിസ്ഥലത്തെങ്ങാനും പോയിററുണ്ടേ
ഓനോ മടങ്ങിവരും മുമ്പാനേ
മരികപാൻ മനസ്സിനിക്കില്ലെങ്കില്
വേക്കം പടികീഞ്ഞി പോയിക്കോളെ
നാല്പത്തിനാലാള കൊന്നിക്കല്ലോ
എൻെറ മകനാന്നിങ്ങാനിപ്പള്

1 കീഴ്ന്ന്-കുന്നിൻെറ താഴെനിന്ന് എന്നർത്ഥം. വയനാടൻകുന്നിൻെറ താഴെയാണ് കുററ്യാട്ടി.

ഉറുമീമ്മലോതിരം ചാടിക്കോളും
വേഗം പടികീഞ്ഞി പോയിക്കോളെ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
കൈതേരികണ്ടോത്ത് പെറേറാരമ്മേ
മരിക്കപാൻ മനസ്സെനക്കണ്ടായിറേറ
നാടപാണികുന്ന്കാരി ഞാൻ പോന്നതമ്മേ.
[1]ദായിച്ചോര്വെള്ളം തരുവേ അമ്മേ
പകരംപറഞ്ഞല്ലോ പെറേറാരമ്മ
ദായിച്ചോര്വെള്ളം തരുവാനാനെ
[2]കെരട്ടിക്കരുനാടൊ ചത്തിക്കല്ലോ
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ചെത്ത്കരിക്കൊന്ന് തായെ അമ്മേ
പകരംപറഞ്ഞല്ലോ പെറേറാരമ്മ
[3]പറമ്പ്മുറിച്ച്യുട്ടി പാട്ടാന്തട
എന്നാലൊര്കിണ്ടി പാലാനല്ലോ
പാല് തെരണ്ടേല്ലോ പെറേറാരമ്മേ
പകരംപറഞ്ഞല്ലോ പെറേറാരമ്മ
ഇന്നലെ പശുനക്കറന്നിക്കില്ല
എന്റെ മകനോവരുംമുമ്പാനെ
[4]വേക്കം പടികീഞ്ഞി പോയിക്കോളെ
എന്റെ മകനിന്നങ്ങാനിപ്പള്
ഇന്നാട്ടിലേക്കൊര് നരിയാനല്ലോ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഇന്റെ മകനാനെ പെറേറാരമ്മേ

---

1 ദായിച്ചോര്-ദാഹിച്ചാരു
2 കിണററിൽ പാമ്പ് ചത്തിട്ടുണ്ട്
3 പറമ്പ് മേല്പാട്ടം കൊട്ടത്തിരിക്കുന്നു. അത്കൊണ്ട് ഇളനീർ പറി ക്കാൻ സാധിക്കുകയില്ല
4 വേക്കം-വേഗം

ഇന്നാട്ടിലേക്കൊര് നരിയാനെങ്കി
[1]ഇമ്പന്ന ഞാനൊര് പുലിക്കുട്ട്യാനെ
യോഗം വിധിയെനക്കുണ്ടെങ്കിലും
സംഗതി [2]കലുപ്പന കൂട്ട്യെങ്കിലും
ഇൻെറ മകൻെറ തല കൊത്തീററ്
[3]ഇൻെറയികൊണ്ടത്തെരുവേ അമ്മേ
പടിക്കന്നിനിക്കാററില് കുളിപ്പിച്ചാലൊ
വെള്ളത്തിനും പാരം ദായിച്ചിററ്
രാമറ്ക്ക് നടകപാൻ [4]കൊതംപോരാലൊ
ആയ്യപ്പടികീഞ്ഞി പോര്ന്നോയെ
ആട്ന്നൊരുട്ടവയി നടക്കുന്നേരം
കാളേന മേക്ക്ന്നൊര് ബാണച്ചെക്കെ
കാളേന മേക്ക്ന്നച്ചെക്കനല്ലേ
പറയുന്നോണ്ടമന കുഞ്ഞ്യാമറ്
കാളേന മേക്ക്ന്നൊര് [5]ബാണച്ചെക്കാ
വെള്ളംകുടിവീട് ചൂണ്ട്യെങ്കില്
ചൂണ്ട്യെവെരക്കും പണം തരുവെ
കാളേന മേക്കുന്നൊര് ബാണച്ചെക്കെ
ഏററക്കോല് ചൂണ്ടിക്കാട്ട്ന്നല്ലോ
കീഴ്ന്ന്വന്നുള്ളൊര് തമ്പുരാനെ
തൊണ്ട്യൂര് കോട്ടേകയര്യാപ്പോള്യേ
ഒര്കിണ്ടി പാലിപ്പും കിട്ടുവല്ലോ
ചൂണ്ട്യെവെരക്കും പണം കൊടുത്ത്
തൊണ്ട്യൂര് കോട്ടേല് ചെല്ല്ന്നല്ലോ

---

1 ഇമ്പന്ന-ഈ വന്ന
2 കലുപ്പന-കല്പന
3 ഇൻേറയി-നിൻെറകൈയിൽ
4 കൊതം-ശേഷി
5 ബാണച്ചെക്കെ-പാണച്ചെക്കൻ

ആര്യപ്പടികാരി ചെല്ല്ന്നേരം
തൊണ്ട്യൂര് കോട്ടേലെ കുഞ്ഞിക്കങ്കെ
പൊഞ്ചേരിപ്പാഞ്ചി നടക്കുകയും
രാമറ് പടികാരി ചെല്ല്ന്നേരം
കയ്യെപിടിച്ചും കയററ്ന്നല്ലോ
കീഴ്ന്ന്വന്നുള്ള ചങ്ങാതിയെ
എനിക്കിന്നറഞ്ഞൂടെ ചങ്ങാതിയെ
അന്നേരം രാമറ് പറയുന്നല്ലോ
തൊണ്ട്യൂര് കോട്ടേലെ ചങ്ങാതിയേ
എനക്കിന്റെ പേരൊട്ടപറിഞ്ഞൂടാലോ
പോയതും വന്നതേ ചങ്ങാതിയേ
അതെല്ലൊ ഞാനോ പറയണ്ടീക്കി
വെള്ളം കുടിക്കണം ചങ്ങാതിയേ
അത്തുരം വാക്കല്ലും കേക്കുന്നേരം
വിളിച്ചിപറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞ്യാത്യേയ്യേ
കീഴ്ന്നൊരു ചങ്ങാതി വന്നിററ്ണ്ടേ
ഒര്കിണ്ടി പാല് വേകം കൊണ്ട്വായെ
തൊണ്ട്യൂര് കോട്ടേലെ കുഞ്ഞ്യാതേയ്യേ
പൂവ്വെൻപഴവും മലർപൊടിയും
വെള്ളിത്തളുകേലും വാഴിവെച്ചി
കാച്ചിത്തണിഞ്ഞൊറ് പാലെടുത്ത്,
കിണ്ടിനെറമാനം പാലെടുത്ത്
ചീനഭരണീലെ പഞ്ചസാര
പാലിലും ബാരികലക്കിക്കൊണ്ട്
പാല് പടിക്കലെ [illegible] ചെന്ന്
പാല് കുടിച്ചോന്റെ ദാഹംകെട്ട്
പയംതിന്നിറേറാന് വെശപ്പുംകെട്ട്

പൊടിതിന്നിറേറാനത്തണറപ്പുംവീണ്
ചോദിച്ചല്ലെന്നേരം കുഞ്ഞിക്കങ്കെ
[1]ഇഞ്ഞേ്യടപ്പോയീനം ചങ്ങാതിയേ
ഇൻേറൂടെ പേരെന്തേ ചങ്ങാതിയേ
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
പെരുവാണ്യം കോറോത്ത് രാമറ് ഞാനെ
ഉൻേറടെ പേരെന്തേ ചങ്ങാതിയേ
അന്നേരം കങ്കെ പറയുന്നല്ലോ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
തൊണ്ട്യൂരെ കോട്ടേലെ കങ്കെ ഞാനെ
ഇഞ്ഞേ്യടപോന്നെൻെറ കുഞ്ഞ്യാമറേ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
കൈതേരി കണ്ടപ്പെനമ്പ്യാറോട്
കുററ്യാടി കൊയിലോത്തെ തമ്പുരാൻെറ
പാട് പിരിപ്പിക്കാൻ വന്ന ഞാനെ
പകരംപറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
ഉരയെൻെററവ്യേലേ കുഞ്ഞ്യാമറേ
ഓറെ ഉറുമിക്കെരയാ ഇഞ്ഞേ
ഉറുമീമ്മലോതിരം ചാടപ്പല്ലുള്ള
തുമ്പിക്കയ്യുണ്ടെങ്കൊര്യാന്യാനല്ലോ
നാല്പത്തിനാലിന കൊന്നിക്കല്ലോ
താക്കോലോളം പാരും നീയാനല്ലോ
ഇന്നാട്ടിലേക്കൊര് നരിയാനല്ലോ
[2]അയ്യൊര് കുരിപ്പിന പേടിച്ചിററ്

---

1 ഇഞ്ഞേ്യട-നീ എവിടെ

2 കുരിപ്പിനി-ദ്രോഹിയെ. ദ്രോഹികളായവരെ സൂചിപ്പിക്കുവാൻ ഉപയോഗിച്ചവരുന്ന ഒരു വാക്കാണിത്.

ഞാളെല്ലം പേടിച്ചി നടക്കപാനല്ലോ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
കൈദ്രതരി കണ്ടപ്പെനമ്പിയാറ്
ഇന്നാട്ടിലേക്കൊര് നരിയാനെങ്കി
ഇമ്പന്ന ഞാനൊര് പുലിക്കുട്ട്യാനെ
യോഗം വിധിയെനക്കുണ്ടെങ്കില്
ഓന്റെ തലകൊത്ത്യെടുക്കും ഞാനെ
[1]ഇന്നേത്തെ പോന്നില്ലേ ഞാനേ കുങ്കാ
അത്തുരം ബാക്കണ്ടെനെ കേട്ടുടമ്മം
വിളിച്ച്പറഞ്ഞല്ലോ കുഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞ്യാത്തയ്യേ
കീഴ്ന്ന് വന്നുള്ള ചങ്ങാതിക്ക്
കുട്ടപത്തില് വെള്ളവിടകാപപവേണം
ഓന് കുളിക്കപാനേ കുഞ്ഞ്യാത്തേയ്യേ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
എനിക്കിന്ന ബെള്ളോട്ടം കാച്ചേണ്ടാലൊ
ഞാനക്കൊളത്തിക്കളിക്കേപ കുങ്കാ
നാടപാണികുന്ന് കയര്യേപിന്ന
ഞാനൊര് സുഖവും നെനച്ചോനല്ല
നാടപാണികുന്ന് ഞാൻ കീയൊളവേപ
ഞാനൊര് സുഖവും നെനകപാല്ലാലോ
ഓലക്കൊളങ്ങര പോര്ന്നല്ലോ
ഓലക്കൊളത്തിക്കളിച്ചോള്ന്ന്
അത്തായംചോറവരുണ്ടവര്
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞിക്കങ്കെ

1 ഞാൻ ഇന്ന് തിരിച്ചുപോകുന്നില്ല.

തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞ്യാതമ്മേ
പടിഞ്ഞാററടിച്ചുംപിരിക്കപോ തമ്മേ
കീഴ്ന്ന് വന്നുള്ള ചങ്ങാതിക്ക്
പകരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
പടിഞ്ഞാററടിച്ചും പിരിക്കണ്ടാലൊ
ഞാനിപ്പടിക്കക്കെടക്കേപ കുങ്കാ
മന്തിര്യപായൊന്ന് തായെനക്ക്
പൂമന്തിരികയും പട്ടണയും
രണ്ടാളും പടിക്കക്കെടക്ക്ന്നല്ലോ
പൂവ്വെതലക്കോയി കൂകുന്നേരം
കൈതേരി കണ്ടപ്പെനമ്പിയാറെ
പുത്തരികണ്ടത്തിന്നാനിപ്പള്
നൂറെറാന്നേറ്ക്കാള കെട്ടിപ്പൂട്ടി
കാളമണിച്ചും തെളിക്ക്ന്നല്ലോ
ഞെട്ടിയൊണന്നേപായി രാമറോട്
പാഞ്ഞിങ്ങെണിയീറേ കുഞ്ഞ്യാമറ്
പറയുന്നുണ്ടോമന കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
കൈതേരി കണ്ടപ്പെനമ്പിയാറ്
എന്നയിപ്പങ്ങിനെ കൊന്നില്ലെങ്കി
മടക്കത്തിനീലെ വരട്ടെ കുങ്കാ
പടിതുള്ളിപാഞ്ഞല്ലോ കുഞ്ഞ്യാമറ്
പൂട്ടേറിപാഞ്ഞു് കയര്യൂട്ന്ന്
പൂട്ടേറും കൊത്തിയറത്തുട്ന്ന്
പണിച്ചെക്കനൊന്നിന കൊല്ല്ന്നല്ലോ
ചോതൊമത്തുള്ള പണിപ്പിള്ളറ്
അയ്യംബ്ളിച്ചോണ്ടും പാഞ്ഞൂട്ന്ന്

കൈതേരി കണ്ടോത്തും പാഞ്ഞ്ചെന്ന്
അയ്യുംബിളികൊണ്ടൊ [1]ഉണ്ടന്തിരി
കൈതേരി കണ്ടപ്പനമ്പിയാറ്
ഞെട്ടിയൊണന്നല്ലനമ്പിയാറ്
ആര്യപ്പടിക്കലും പാഞ്ഞ്ചെന്ന്
എന്തിനിയയ്യുമ്പിളിക്കുന്നത്
പകരംപറഞ്ഞ് പണിപ്പിള്ളര്
കൈതേരി കണ്ടോത്ത് തമ്പുരാനെ
കാളമണിച്ചും തെളിക്കുന്നേരം
കീവ്ന്നൊര് തമ്പുരാൻ വന്നിറേറാള്ള്യ
പൂട്ടേറിപ്പാഞ്ഞ് കയറ്യട്ടെല്ലോ
പൂട്ടേറും കൊത്തിയറത്തുട്ടല്ലോ
പണിച്ചെക്കനൊന്നിന കൊന്ന്പോയി
പകരംപറഞ്ഞ് അന്നമ്പിയാറ്
പാഞ്ഞൂടിം പാഞ്ഞൂടിം പിള്ളറെയിപ്പം
പുളിമാലക്കോട്ടക്ക് പാഞ്ഞ്ചെല്ലേ
പുളിമാലക്കോട്ടേലെ കാടച്ചന്ത്ര
[2]എയ്കൊട്ടമ്പും ഒരക്കെബില്ലും
ഓനിന്നെടുപ്പിച്ചും [3]വന്തൂരാട്ടേ
പുത്തെരികണ്ടത്തി പോയിററാന്
മുട്ടംമുറിച്ച് മുട്ടംതീയിട്ടിററ്
തീയമ്പ് ചുട്ടങ്ങെയിതുടട്ടെ
അപ്പളെ ഞാനും അങ്ങെത്തിക്കോളും
പുളിമാലകോട്ടേലെ കാടച്ചന്ത്ര
ഇരുപത്തിരണ്ടെണ്ണം കാടമ്മാറ്
ഓലമ്പയിലിലും ചെല്ല്ന്നല്ലോ

---

1. ഉണ്ടന്തിരി-ബഹളം
2. എയ്-ഏഴ്, എയ്കൊട്ടമ്പും-ഏഴുകൊട്ട അമ്പും.
3. വന്തൂരാട്ടെ-വന്നോട്ടെ

ഏയ്ക്കൊട്ടുമ്പു അരക്കെമ്പില്ലം
പുത്തരീക്കണ്ടത്തിക്കൊണ്ട്ചെന്ന്
മുട്ടംമുറിച്ചി മുട്ടം തീയിട്ടല്ലോ
തീയ്യമ്പ് ചുട്ടെല്ലെയിതുട്ന്ന്
നല്ലണം [1]തണെക്കൊണ്ടിരുന്നാമറ്
വലങ്കയ്യാലമ്പ് പിടിക്കുകയും
ഇടങ്കയ്യുംലമ്പൊക്കെ തട്ടുകയും
[2]ഏയ്ക്കെട്ടമ്പാട തീര്ന്നന്നേരെ
ഇരുപത്തിരണ്ടുള്ള കാടമ്മാറ
നെലയിന്നൊരന്തം മറഞ്ഞൊണ്ടീററ്
ഇരുപത്തിരണ്ടിൻെറ തലയുംകൊത്തി
പിന്നെയും തണെകൊണ്ടിരിക്കുന്നോനെ
അങ്ങിന്യാവിടാടിരിക്കുന്നേരം
കൈതേരി കണ്ടപ്പനമ്പിയാറ്
കുഞ്ഞ്യാന മിന്നാട്ടംവെക്കുമ്പോലെ
ഓറമ്പയിലിലുംചെല്ലുന്നല്ലോ
വിളിച്ചിപറഞ്ഞല്ലനമ്പിയാറ്
കീഴ്ന്നിവന്നകയിക്കോനേന്ന്
ആണെങ്കീകീഞ്ഞിങ്ങ് വായെൻേറടോ
ആവാക്ക്കേട്ടുള്ള കുഞ്ഞാമറ്
ഏളമാൻകടവിന്ചാട്ടംപോലെ
കണ്ടത്തിചാട്യങ്ങനെ വീണോള്ന്ന്
കേക്കും പടിഞ്ഞാറും നിക്ക്ന്നല്ലോ
തമ്മേലിക്കൊണ്ട പൊയിതുട്ന്ന്
[3]കാലപ്പതിററടി നേരാവേപാളം

1. തണെക്കൊണ്ടിര്ന്ന്-
2. ഏഴകൊട്ട അമ്പ് അവിടെ തീർന്നു.
3. കാലപ്പതിററടി-വൈകുന്നേരം

തമ്മല്കൊണ്ട കൊണ്ടപൊയിതോണ്ടാരെ
വിളിച്ചീപറഞ്ഞല്ലന്നമ്പിയാറ്
കീഴ്ന്ന്വന്ന കയിക്കോനെന്ന്
വെള്ളംകുടിച്ചും [1]പൊയിയുമ്മള്
അന്നേരം രാമറ് പറയ്ന്നല്ലോ
കൈതേരികണ്ടപ്പെന്നമ്പിയാറെ
ഞാനുംപറഞ്ഞിററ് കേട്ടിററുണ്ട്
നാല്പത്തിനാലാളെ കൊന്നിങ്ങള്
തുമ്പിക്കൈയ്യുണ്ടെങ്കാരാന്യാണെന്നും
ഉറുമീമ്മലോതിരം ചാട്ടവെന്നും
ഞാനൊര്വെനനെലേപോയ്യോനല്ലാ
വെള്ളംകുടിച്ച്യോര് പൊയിത്തില്ലാന്ന്
കൈതേരികണ്ടപ്പെ നമ്പിയാറെ
പൂയിക്കടകനടിക്കും ഞാനെ
നോക്കിത്തട്ക്കണേനമ്പിയാറെ
കീവ്ന്നൊര്നായര്വന്നിററാന്
എന്നെച്ചതിച്ചെന്ന് ചെല്ലറ്തെ
നെലയിന്നൊര്[2]മുമ്മൊളം [3]പൊന്ത്യാമറ്
കാലടിഭൂമീകംചേര്ന്നേരം
കൈതേരികണ്ടപ്പനമ്പിയാറ
തെക്ക്വടക്കായി തള്ളിയിട്ട്
നെഞ്ഞത്ത്കാര്യാടയിരിക്ക്ന്നോനെ
വിളിച്ചീപറഞ്ഞല്ലന്നമ്പിയാറ്
കീഴ്ന്ന്വന്നൊര്കുഞ്ഞനെകേക്ക്
കൊല്ലല്ലെകൊല്ലല്ലെ ചങ്ങാതിയെ
കുറ്റ്യാടികൊയിലോത്തെ തമ്പുരാൻെറ

---

1. പൊയിയുമ്മള്-പൊയ്യുക+നമ്മൾ
2. മുമ്മൊളം-മൂന്ന്മുളം
3. പൊന്ത്യാമറ്-പൊന്തി+രാമറ്

എണ്ണായിരംനെല്ല് പാട്ടനെല്ല്
ആറായിരംപണം പാട്ടപ്പണം
കെട്ടിയിരിപ്പാണിഞാൻ വെച്ചിറവുണ്ട്
[1]ചോട്ടാളറിങ്ങ്‌വിളികുവേണം
തലകൊത്ത്യെടുത്തല്ലോകുഞ്ഞ്യാമറ്
നാട്‌നടന്നും പിടിക്ക്‌ന്നല്ലോ
വയനാടയിമ്പത്തിരകാതന്നാട്
കൊട്ടമാലകുഞ്ഞിന്റെറാരുപ്പ്‌വണ്ട്യോളൊം
തൊണ്ട്യൂരെകോട്ടേന്റെതിരോളുവേ
പിടിച്ച്വോര്‌നാട്ടിന് ശരംകുത്ത്‌ന്ന്
മുഹൂത്തംമൂന്ന്‌കോലമ്പെയ്ത്
മുഹൂത്തംമൂന്നുവെടിയുംവെച്ച്
തലത്തുക്ക്യേട്‌ക്ക്‌ണ്‌ന്ന് കുഞ്ഞ്യാമറ്
കൈതേരികണ്ടോത്ത് പോര്‌ന്നല്ലോ
കൈതേരികണ്ടോത്ത്‌ചെല്ല്‌ന്നേരം
എടവട്ടംകോനാലിരിന്ന്‌ക്കല്ലോ
തലകൊണ്ടചാടിക്കൊട്‌ക്ക്‌ന്നല്ലോ
കൈതേരികണ്ടോത്ത്‌പെറേറാരമ്മേ
ഇഞ്ഞിപ്പടിക്കലിരിക്ക്‌ന്നേരം
ആററല്‌കളിച്ച്വോളെ പെറേറാരമ്മേ
പതിനാലറയേന്റെ പൊൻതാക്കോല്
[2]എട്ത്തതരുവാനെട്ടത്തോളുവാനോ
പറയ്‌ന്നല്ലന്നേരം പൊറേറാരമ്മ
കൈതേരികണ്ടോത്ത് കുഞ്ഞാതമ്മ്യേ
പൊൻതുണിയെട്ടത്തിറവുട്ടക്കപാതമ്മ്യേ
പൊൻമുണ്ടെട്ടത്തും മെയ്‌മാടീററ്

---

1. ചോട്ടാളർ-ചുമട്ടുകാർ
2. എടുത്തുതരുന്നോ അല്ല എടുക്കണോ?

താക്കോല് കൊണ്ടക്കൊട്ടുകപാതയ്യേ
പൊൻതുണിയെടുത്തിററുട്ടുക്കപാതയ്യേ
പൊൻമുണ്ടെടുത്തും മെയ്മാട്ന്ന്
താക്കോലുംകൊണ്ടോള് ചെല്ലുന്നല്ലോ
അന്നേരംപറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഇത്തിരൊയന്നിങ്ങ് ബെരണ്ടാതയ്യേ
താക്കോല് ചാടിങ്ങ്[1]താവപാതേയ്യേ
താക്കോല് ചാടികൊട്ക്ക്ന്നല്ലോ
അറയെല്ലുംപോയിതൊറന്നാമറ്
ഏയ്യറതൊറന്നവെ നോക്ക്ന്നേരം
പൊന്നുംപണവും നിറച്ചിററുണ്ടു്
ഏയ്യറതൊറന്നവെ നോക്ക്ന്നേരം
ഏലവും ചന്ദനം നിറച്ചിററുണ്ട്
പൊന്നും പണവും നിറച്ചതാന്ന്
ചോട്ടാളറയിങ്ങ് വിളിക്ക്ന്നല്ലോ
ചൊമടാക്കികെട്ടീററെ കുഞ്ഞ്യാമറ്
പതിനാലറയും അടച്ചുപൂട്ടി
അറക്കൊക്കെ കട്ടയും തോലും ബെച്ചി
ചൊമടാക്കി പൊന്നെല്ലും കെട്ടിച്ചിക്കെ
പൊന്ന് ചൊമടാക്കി പോര്ന്നല്ലോ
താക്കോലെപ്പട്ടുക്കന്നേ കുഞ്ഞ്യാമറ്
അന്നാടത്താലേ നടന്നുട്ടിററ്
പേറുമണിച്ചി തെളിപ്പിക്ക്ന്ന്
തൊണ്ട്യരെ കോട്ടേക്കയെക്കന്നല്ലോ
രാമറ കണ്ടിററും കാണാവുമ്മം
പൊത്തിപ്പിടിക്ക്ന്നേ കുഞ്ഞിക്കക്കെ
എനിയെന്ന് കാണ്ന്നേ ചങ്ങാതിയേ

1. താമ്പാതയ്യേ-താ+മാതയിയെ

താക്കോല് കൊണ്ടക്കൊട്ക്ക്ന്നല്ലോ
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കങ്കാ
വയനാടയമ്പത്തിരി കാതം നാട്
ഞാനൊ പിടിച്ചിക്കെ കുഞ്ഞിക്കങ്കാ
കൊട്ടുമാല കങ്കീൻെറാരുപ്പ് വണ്ടിയോളം
തൊണ്ട്യൂരെ കോട്ടേൻെറതിരോളൊവ്വേ
നല്ലോണം നോക്കി നടന്നോ കങ്കാ
കുററ്യാടി കൊയിലോത്തെ തമ്പുരാന്
ഓക്ക് കൊട്ക്കണ്ടതാനെ കങ്കാ
കാലോന്നിന് കെട്ടിയയ പൂടന്നം
ശേഷം ബകയും ബകസ്ഥലവും
ഇഞ്ഞിയെട്ടുത്തോളെ കുഞ്ഞിക്കങ്കാ.
കങ്കെ കരഞ്ഞ് പറയുന്നല്ലോ
എനിയെന്ന് കാണ്ന്നേ ചങ്ങാതിയേ
ഒടനെ വരട്ടേ ഞാൻ കുഞ്ഞിക്കങ്കാ
പേറ് മണിച്ചോണ്ടും പോര്ന്നല്ലോ
കുററ്യാടി കൊയിലോത്തെ നാടാല്യേലെ
പേറിപ്പംകൊണ്ട നറപ്പിക്ക്ന്ന്
പോര്ന്നല്ലോമന കുഞ്ഞ്യാമറ്
പെര്വാണ്യം കോറോത്ത് ചെല്ല്ന്നേരം
അമ്മയിപ്പം[1] കോട്യുതും കണ്ടൂടാലോ
പനങ്ങാടറ് കേളോത്തെ കുഞ്ഞിമ്മാതു
ഓളിപ്പം കോട്യുതും കണ്ടൂടാലോ
ചെന്ന്വിളിച്ചല്ലോ കുഞ്ഞ്യാമറ്
പാഞ്ഞിങ്ങെണിയിറേറ പെറേറാരമ്മ.

———

1 മകനെ കാണാത്തത്കൊണ്ട് അമ്മ ദുഃഖിച്ചുകിടക്കുകയാണ്. അതു പോലെതന്നെ പെങ്ങളും

# 12

# നമ്പറ്ചെട്ടിയും തച്ചോളി ഉണിച്ചാറയും

എടവട്ടംപൂങ്കാവില് നമ്പറ്ചെട്ടി
ഓന്റെചമയം ചമയ്ന്നല്ലോ
അന്നേരംചോദിച്ച് ചെട്ടികള്
മക്കള്മരുമക്കള് ചെട്ടികള്
എവിടപ്പുറപ്പാടെന്നാനെങ്ങോന്
പകരംപറഞ്ഞല്ലോ നമ്പറ്ചെട്ടി
കടുത്തുവയ്നാടോളം [1]പോയ്യേരണം
പകരംപറയ്ന്ന് ചെട്ടികള്
അറിഞ്ഞുഅറിയാണ്ടചങ്ങാനിപ്പള്
കടത്തുവയ്നാട്ടേക്ക് പോയേക്കറ്
കടത്തുവയ്നാട്ടേക്ക്പോയോലാരും
മടങ്ങിമലനാട്കണ്ടോലില്ല
തന്റെയില്ലംകണ്ട്മരിച്ചോലില്ല
തച്ചോള്യേളേട്ടെനനിയൻരണ്ടി
ഓല്മടക്കിയയകചാല്ലാലോ
കേട്ടതുംകേട്ടവറാക്കീല്ലാലോ

1. പോയ്യേരണം = പോയ്വരണം

ആയ്യപ്പടികീഞ്ഞുംപോര്ന്നോയെ
അന്നടത്താലെനടനൂട്ടിററ്
മാണിക്കോത്ത്താഴകീഞ്ഞോള്ന്ന്
മാണിക്കോത്ത്താഴകീഞ്ഞേരത്ത്
തച്ചോളിച്ചുണിച്ചാറ കുഞ്ഞനാനെ
ഏടവട്ടംകോനാന്നെല്ലാനിപ്പള്
ഗ്രന്ഥക്കെട്ടോലയും കൊണ്ടവെച്ചി
പുള്ളിമാൻപുളിത്തോലുംകൊണ്ടവെച്ചി
ഗ്രന്ഥത്തിപ്പാട്ടന്നക്കഞ്ഞനല്ലേ
കണ്ണാലെകണ്ടല്ലോകുഞ്ഞൂണിച്ചാറ
ചെട്ടിവര്ന്നവരവാനെല്ലോ
അരയ്ന്നൊടഞ്ഞാണം കത്തും്ന്ന്ണ്ട്
തലയ്ന്ന് ഉണ്യറപാറ്ന്ന്ണ്ട്
മനസ്സില്നെനച്ചല്ലോ കുഞ്ഞുണിച്ചാറ
ഏട്ടൻെറ ചങ്ങ്യാത്ത്യളാരാനാനെ
ഊടയിപ്പങ്ങ്വര്ന്ന്ണ്ടല്ലോ
ഗ്രന്ഥക്കെട്ടോലയും വാരിക്കെട്ടി
പുളിമാൻപുളിത്തോല് മടക്ക്യെട്ടത്ത്
ഓളെപടിഞ്ഞാറേറകൊണ്ടെവെച്ചി
പൂമന്തിരികെഞ്ഞെടുത്തോള്ന്ന്
വെത്തിലപ്പെട്ടിയുമെടുക്ക്ന്നല്ലേ
കൊണ്ടക്കൊട്ത്തല്ലോകുഞ്ഞുണിച്ചാറ
ഓനിന്നവിടയിരിക്കുന്നല്ലോ
ചോദിക്ക്ന്നോമനചെട്ടിയല്ലോ
വെള്ളംകുടിക്കെണ്ണെനക്കെന്നൊന്ന്
ആവാക്ക്കേട്ടുള്ളകുഞ്ഞുണിച്ചാറ
അട്ക്ക്ളകംകൊള്ളപോര്ന്നല്ലോ
ഒര്കിണ്ടിപാലിഞ്ഞെടുത്തോള്ന്ന്
പാലപ്പടിക്കലുംകൊണ്ട്യെല്ലമ്മം

ഓളെകയറിയിന്നപ്പാലുംവാങ്ങി
ചിത്തിരത്തുണ്യാരിനിന്നുണിച്ചാറ
അന്നേരംചെട്ട്യേല്ലചോദിക്ക്ന്ന്
തച്ചോളിയുണിച്ചാറകുഞ്ഞനെകേക്കേ
ഇൻെറബലിയേട്ടനേടെപ്പോയെ
പകരംപറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ത്തുളിയാമാക്കുകളരിക്കല്
ഏട്ടെപയററപാനം പോയിക്കല്ലോ
പിന്നെയും ചോദിച്ചുചെട്ട്യാനല്ലോ
ഇൻെറ ചെറിയേട്ടനേടപ്പോയി
മയ്യേയിലങ്കക്കളരിക്കല്
ചെറിയേട്ടെ തന്ന്യാങ്ങനെ പോയിക്കല്ലോ
പിന്നയുംചോദിച്ചുചെട്ട്യാനല്ലോ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെകേക്കേ
ഉടുപ്പാനുംതേക്കാനും തന്നോലുണ്ടോ
പകരംപറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ചെറിയേട്ടെ[1]കൊണ്ടിററുടുക്ക്ന്ന്യായെ
ചെറിയേട്ടെകൊണ്ടിററ്തേക്ക്ന്ന്യാനെ
ഏട്ടനൊയിച്ചാരും തന്നോലില്ല
അന്നേരംചോദിച്ചുചെട്ട്യാനല്ലോ
ഞാൻതരട്ട്യേൻെറ കുഞ്ഞുണിച്ചാറെ
അന്നേരംചോദിച്ച് കുഞ്ഞുണിച്ചാറ
ഇങ്ങളിപ്പാരെന്നും ചെല്ലീററാനെ
ഞാനയ്യനുവാദം പറയേണ്ടതു്
അന്നേരംപറഞ്ഞല്ലൊ നമ്പറ്ചെട്ടി
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെകേക്കേ

---

1. ചെറിയേട്ടൻ (ഒതേനൻ വാങ്ങിത്തന്നിട്ടാണ് ഉടുക്കുന്നത്. (വിവാഹം കഴിഞ്ഞിട്ടില്ല എന്നർത്ഥം.)

വളംപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
ആരുംപറഞ്ഞിററും കേട്ടിട്ടില്ലേ
അത്തുരംവാക്കങ്ങനെ കേക്കുന്നേരം
തുണ്ണംമെരട്ട്മ്മന്നാനിപ്പോള്
തെററീങ്ങ്നിന്നല്ലോ കുഞ്ഞുണിച്ചാറ
കിട്കിടവെറക്ക്ന്നുണിച്ചാറക്കേ
നീയൊര്ചെട്ട്യായിററെന്റെ ചെട്ടി
പുല്ല്പായിലൂടെയിരുന്നോനീയ്
ഏട്ടന്റെ പെട്ടീന്നങ്ങാനിപ്പളേ
മുറുകപാനെട്ടത്തും മുറുക്ക്യോ ഇഞ്ഞ്
എന്റെ കയിയിന്ന [1]പ്പാലപാങ്ങ്യേത്
ഇഞ്ഞ്പ്പളെന്താന്നേതെന്റെ ചെട്ടി
കിണ്ടികമത്താഞ്ഞതെന്തേ ചെട്ടീ
അത്തുരം വാക്ക് പറയുന്നേരം
കിണ്ടി കമത്തിക്കൊട്ക്ക്ന്നോയെ
കിണ്ട്യങ്ങെടുത്തോളെ കുഞ്ഞ്യുണിച്ചാറെ
കുനിഞ്ഞോളക്കിണ്ടീങ്ങെടുക്കുന്നേരം
ഓനോന്റെ കച്ചേലി[2]റ്ക്ക്ന്നല്ലോ
അയ്യും ബ്ളിക്ക്ന്നേ കുഞ്ഞുണിച്ചാറ
ഏടവട്ടകത്ത്ന്ന്ങ്ങയ്യുംബിളി
അട്ക്ക്ളകത്തുന്നണ്ടയ്യുംബിളി
അന്നടത്താലേ നടന്നൂട്ടോനേ
ഇരുവൈനാട്ടകത്ത് തായ കീഞ്ഞി
ഇരുവൈനാട്ടകത്ത് തായേത്തമ്മം
ഇരുവൈനാട്ടകത്ത് കുഞ്ഞിക്കണ്ണ്
ഏയ്ത്തട്ടം ഗോപുര മാള്യേമന്ന്

---

1. പാല്പാങ്ങ്യേത്-പാൽ വാങ്ങിയത്.
2. കച്ചേല്-മറാപ്പിൽ

എലായികളിക്ക്ന്നേ കുഞ്ഞിക്കണ്ണ്ണ
കഞ്ഞന്റെ അയ്യംബെിളി കേക്കമ്മം
ചെവിട്കൊട്ടത്തല്ലോ കുഞ്ഞിക്കണ്ണ്ണ
ഓനംബെയിലില് നോക്ക്ന്നേരം
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെയാനെ
വളംപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
കച്ചേലിറ്ക്ക്യോണ്ട് കൊണ്ട്പോന്ന്
ഓനിപ്പം തന്ന്യങ്ങനെ കാണ്ന്നേരം
എത്തകെട്ട്യോറുമ്മേ്യാന്ന് കയ്യിക്കലൊക്കി
മാളിക [1]കോണ്യൂള്ളി പാഞ്ഞേ കണ്ണ്ണ
ചെട്ടീന ചെന്നം തട്ടക്ക്ന്നല്ലോ
ചെട്ട്യോട് കൊണ്ട പൊയിത്തുട്ന്ന്
വിളിച്ചിപറഞ്ഞല്ലോ കുഞ്ഞിക്കണ്ണ്ണ
ഇരുവൈനാട്ടങ്കത്ത് കുഞ്ഞ്യാമറേ
പാഞ്ഞൂടേ പാഞ്ഞൂടേ കുഞ്ഞ്യാമറേ
തുളീയം മാക്കുക്കളെരിക്കലേ
തച്ചോളി കോമക്കുറുപ്പോടാനേ
ചെന്ന്പറഞ്ഞേനേ കുഞ്ഞ്യാമറേ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
തച്ച്യോളിച്ചുണിച്ചാറ കുഞ്ഞനെയാന്
കച്ചേലിറ്ക്ക്യവെ കൊണ്ടേപാവുമ്മം
ഇരുവൈനാട്ടങ്കത്ത് തായെയാന്
ഞൊനിബെയിലീത്തട്ടത്തിട്ടുണ്ട്.
[2]വെത്തപ്പെട്ടിങ്ങ് വെരുവാംപാറ
ഒന്ന് പാഞ്ഞൊന്ന് നടന്നുംകൊണ്ട്
രാമന് കളരിക്കാലെത്തിപ്പോയി.

---

1. കോണ്യൂള്ളി - കോണി ഉള്ളി
2. വെത്തപ്പെട്ടിങ്ങ് - ധ്രുതിയിൽ ഇവിടെ

കളരീൻെറ തിണ്ടത്ത് ചെന്ന്നിന്ന്
തച്ചോളി കോമക്കറുപ്പേ പോളേ്യ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെയാനെ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
ഓൻറുടെ കച്ചേപിടിച്ചുവെ കൊണ്ടേപാവുമ്മം
ഇരുവൈനാട്ടങ്കത്തതെൻെറയേട്ടെ
ഇരുവൈനാട്ടങ്കത്ത് തായെത്തുമ്മം
ഏട്ടനവിടതട്ത്തിറവുണ്ടേ
അത്തുരംവാക്കങ്ങനെ കേക്ക്ന്നേരം
തച്ചോളികോമക്കറുപ്പാനെല്ലോ
കളരീന്നും പാഞ്ഞുകയര്യട്ടല്ലോ
കറുപ്പിങ്ങ്പാഞ്ഞ്കയരുന്നേരം
പണിക്കറും പാഞ്ഞ്കയറുന്നല്ലോ
കളരീലതുള്ളജനമൊക്കയേ
ഒക്കെയും പാഞ്ഞികയരിപ്പോയി
ഇരുവൈനാട്ടങ്കത്ത്തായെഎത്ത്യേ
കളരിപ്പണിക്കറങ്ങാനിപ്പള്
കണ്ണനബലീച്ചുംബ്രയിയാക്ക്ന്ന്
ഓറപായിററല്ലെപൊയിതുട്ന്ന്
വിളിച്ചിപറഞ്ഞപ്പണിക്കറല്ലേ
തച്ചോളികോമക്കറുപ്പേകേക്കേ
ചെട്ട്യോടൊരാവതും കൊതവുമില്ലേ
തെയൻററിയത്തല്ലാള്പോട്ടെ
അത്തുരംവാക്കങ്ങനെ കേക്ക്ന്നേരം
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പെ
ഏററ്ട്ന്നോയിക്കളികേട്ടിററാന്
ചാപ്പനും പാഞ്ഞാടങ്ങെത്തിക്കൂടി
മയ്യേയിലങ്കക്കളരിക്കല്
ചാപ്പൻപറന്നേംടിചെല്ല്ന്നല്ലോ

വറത്താനംപോലെ പറഞ്ഞിച്ചാപ്പ
വറത്താനംപോല്യേന്നെ കേക്ക്ന്നേരം
തച്ചോള്യെല്ലോമന കുഞ്ഞ്യോതേനെ
കളരീന്നംപാഞ്ഞ്കയര്യൂട്ന്ന്
ഒതയനൻ പാഞ്ഞ്കയരുന്നേരം
പണിക്കരുംപാഞ്ഞിക്കയരിക്കൊണ്ട്
കളരീലത്തുള്ളജനമൊക്കെയും
ഇരുവൈനാട്ടുകത്ത് താഴയന്ന്
ഏറ്റ്യാജനമാടക്കൂടിപ്പോയി
കളരിപ്പണിക്കറെങ്ങാനിപ്പോള്
പണിക്കറെബലിച്ച്ം ബയിയാക്കീററ്
ചെട്ട്യോട്കൊണ്ടപ്പൊയിത്തുട്ന്ന്
ചെട്ട്യോടൊരാവത്തും കൊതവുമില്ല
പണിക്കറെബലിച്ച്ം ബയിയാക്കീററ്
ഒതയനെന്നിന്നപൊയിയുന്നല്ലോ
വിളിച്ച്പറഞ്ഞല്ലോ കുഞ്ഞ്യോതേനെ
കണ്ടാച്ചേര്യോമനകുഞ്ഞിച്ചാപ്പാ
ചെട്ട്യോടൊരാവത്തും കൊതവുമില്ല
ഞാനിന്നച്ചെട്ടീനെ കൊല്ല്ന്നേരം
കുഞ്ഞനപായംവരുവേചാപ്പാ
മത്മക്കില്ലമകെ[1] ചോനോംകുട്ടി
ഓനായിപ്പൂടവരുത്തപരേണം
ഓനായിപ്പൂടവരുത്താഞ്ഞാല്
കുഞ്ഞനും ചെട്ടീയും രണ്ടുംപൂവ്വേ
[2]അമ്പാക്ക്ചാപ്പനോ കേക്ക്ന്നേരം
കാററത്തൊണക്കില പാറുംപോലെ

---

1. മകെ - മകൻ
2. അമ്പാക്ക് - ആ വാക്ക്

മത്മേലപ്പീട്യേല്യം പാഞ്ഞ്ചെന്ന്
അയ്യംബിളിച്ചും പറഞ്ഞ്ചാപ്പെ
മത്മേലെപീട്യേലെ ചോനാങ്കുട്ട്യേ
ബറ്ത്താനംപോലെപറഞ്ഞിചാപ്പെ
കാററത്തൊണക്കില പാറ്വംപോലെ
ഇരുവൈനാട്ടങ്കത്ത് തായത്തുള്ളി
തെയനനോട്ടറ്വമിങ്ങ് വാങ്ങികൊണ്ട്
കുഞ്ഞന്കൊള്ളാതെകണ്ടിററാന്
കച്ചേല്ലെ കൊത്തിയറത്തുട്ന്ന്
വിളിച്ച്പറഞ്ഞല്ലോ ചോനോംകുട്ടി
തച്ചോള്യോതേച്ചക്കറുപ്പേ പോളീ
കുഞ്ഞനെത്തന്യെങ്ങെട്ടുകപവേണം
കുഞ്ഞനെട്ടപ്പിച്ച് കൊണ്ടേപാര്ന്ന്
ഇരുവൈനാട്ടങ്കത്ത് കൊണ്ട്പോന്ന്
ഇരുവൈനാട്ടങ്കത്ത് കുഞ്ഞിക്കണ്ണെ
എളനീററ്വംബെള്ളം കൊട്ക്ക്ന്നല്ലോ
ചോദിക്ക്ന്നോമന ചോനോംകുട്ടി
ചെട്ടീന തട്ട്യാട തള്ളീട്ടിററ്
നെഞ്ഞത്ത് കാര്യാടിരിക്ക്ന്നോയെ
തച്ചോള്യെതച്ചക്കറുപ്പെന്നോള്യേ
വളപട്ടം പൂങ്കാവില് നമ്പറ്ചെട്ടി
എന്താക്കേപ പൂതീ കുറുപ്പിനാന്
പകരംപറഞ്ഞല്ലോ കുഞ്ഞ്യോതേനെ
മത്മേലെ പീടേ്യലെ ചോന്നോങ്കുട്ട്യേ
മുട്ടീമ്മല് വെച്ചിററ് മുട്ടികൊണ്ട്
ഓനത്തറിക്കവാൻ പൂത്യേനക്ക്
മുട്ടീമ്മല് വെച്ചിററ് മുട്ടികൊണ്ട്
ഓനത്തറിക്ക് ചോനോംകുട്ടി.

*30

ഓനത്തറച്ചാട തീര്ന്നേരം
തെക്ക്ന്നൊരുയ്യാരം കേക്ക്ന്ന്ണ്ട്
വളപട്ടം പൂങ്കാവ്ച്ചെട്ടികള്
കറത്തോര് പട്ടാളം കീച്ചിററുണ്ട്
ഊയ്യാരം കേട്ടാടന്ക്ക്ന്നല്ലാ
മത്മക്കിളിമകെ ഛോനോംകുട്ടി
തച്ചോള്യെല്ലോമന കുഞ്ഞ്യാതേനെ
പാള്യത്തി[1]പ്പാഞ്ഞ് കയര്യൂട്ന്ന്
പാളയംകൊത്തിയൊടുക്ക്യൂട്ന്ന്
ഇരുപത്തിരണ്ടെണ്ണം ചെട്ടികള
ഇരുപത്തിരണ്ടിനേം കൊല്ല്യ്ന്നോല്
വളപട്ടം പൂങ്കാവ് പാഞ്ഞ്കാരി
തിരിഞ്ഞും മറഞ്ഞ.പാല്ലെല്ലാഞ്ഞൂട്ന്ന്
ഒക്കെയും കൊത്തിയൊര്ക്കിയല്ലോ.
ഉപ്പ്ചെരട്ടയതാ ത്യായിട്ടും
ഒക്കെപെറിക്കിച്ചേ കുഞ്ഞ്യാതേനൻ
ഓക്കെ ചൊമടാക്കി കെട്ടിക്കിന്ന്
മാണിക്കോത്തും ദൂരം കെട്ടിക്ക്ന്ന്.

---

1 പാള്യത്തിൽ - പാളയത്തിൽ

## 13

# കരുമാലക്കുന്നമ്മൽ കുഞ്ഞിക്കോരനും ഒതേനനും

കരുമാലകുന്ന്മ്മേകുഞ്ഞിക്കോരെ

വെള്ളിപ്പുട്ടാകററ്യതോക്കെട്ത്ത്

തോക്കുങ്ങ്[1] താങ്ങിനറച്ചോള്ന്ന്

ഏകന്ന്മലമേല് മാനംനോക്കി

താണപൊയികേലെ മീനംനോക്കി

ഓനിപ്പംതന്നെവര്ന്നേരത്ത്

തച്ചോളിച്ചുണിച്ചാറ കുഞ്ഞനാന്

ഞേറക്കൊളത്തിക്കുളിക്കുന്നല്ലോ

കണ്ണാലെകണ്ടല്ലോ കുഞ്ഞിക്കോരെ

പറയ്ന്ന്ണ്ടോമന കുഞ്ഞിക്കോരെ

തച്ചോളിച്ചുണിച്ചാറ കുഞ്ഞനെകേക്കേ

കയിച്ചിട്ടുചോലക്കുട്ടമക്കാനെ

ഒരു പൊത്തൊഎണ്ണ്[2] തരോഞ്ഞനേ

മനസ്സില്നെനക്ക്ന്നേകുഞ്ഞുണിച്ചാറ

കരുമാലകുന്ന്മ്മേകുഞ്ഞിക്കോരാ

---

1 തോക്കുങ്ങ് - തോക്കും + ഇങ്ങ്

2 തര്വോഞ്ഞനെ - തരുമോ കുഞ്ഞനേ?

കൊണ്ടേപാന്നൊരെണ്ണന്താന്തേച്ച്പോയി
മനസ്സില്നെനച്ചല്ലോ കുഞ്ഞുണിച്ചാറ
എന്നോടിത്തീയ്യെ പറഞ്ഞവാക്ക്
ഏയ്ന്നെറുമ്പാററൊ[1] കേട്ടോപോളീ
പറക്കുംപറജാതി കേട്ടോപോളീ
പിന്നെയും ചോദിച്ചേക്കുഞ്ഞിക്കോരെ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെകേക്കേ
കയിച്ചിട്ടചോപലക്കട്ടമക്കാന്
പീഞ്ഞിററാര്പൊത്ത്[2] താളേ്യരുവോ
പകരംപറഞ്ഞല്ലൊ കുഞ്ഞുണിച്ചാറ
കരുമാലകുന്ന്മ്മക്കുഞ്ഞിക്കോരാ
കൊണ്ടേപന്നെതാളീഞാൻതേച്ച്പോയി
പിന്നെയും മനസ്സില് ധരിക്ക്ന്നോള്
എന്നോടിത്തീയ്യെപറഞ്ഞബാക്ക്
ഈതിപ്പൊളാരാനം കേട്ടോപോളീ
പോര്നല്ലോമനകുഞ്ഞിക്കോരെ
മാണിക്കോത്തും ദൂരം പോര്ന്നോയെ
കോരനമ്മാണിക്കോത്ത്ചെല്ല്ന്നേരം
കുറുപ്പ്പടിക്കലിരിന്നിക്കല്ലോ
ആയ്യപ്പടികാരി ചെന്ന്കോരെ
തെളീഞ്ഞൊരരുരിയാട്ടോംതക്കാരപവേ
കരുമാലകുന്നമ്മക്കുഞ്ഞിക്കോരാ
ഇവിട്യായിററ് പോരപാഞ്ഞ്കുഞ്ഞീക്കോരാ
പിന്നേങ്ങാൻപോയതോ കുഞ്ഞിക്കോരാ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കോരെ
ഞാനിപ്പിവിട്യായിററ് പോരപാനല്ലോ

---

1 ഏയ്ന്നെറുമ്പാററൊ - ഇഴയുന്ന എറുമ്പോ മറേറാ

2 താളേ്യരുവോ - താളി തരുമോ?

എന്തായിവന്നതേ കുഞ്ഞിക്കോരാ
ചോദിച്ചല്ലന്നേരം കുഞ്ഞിക്കോരെ
തച്ചോളികോമക്കുറുപ്പെന്നോറെ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനോനെ
ഉടുപ്പാനും തേപ്പാൻ കൊട്ത്തോലുണ്ടോ
പകരംപറഞ്ഞി കുറുപ്പന്നേരം
ഞാനൊയിച്ചാനും കൊടുത്തോലില്ല
അന്നേരം ചോദിച്ചി കുഞ്ഞിക്കോരെ
ഞാൻ താൻകൊടുക്കട്ടെന്നാനിപ്പോള്
കനകംതെളിഞ്ഞികുറുപ്പിനാന്
എന്നാലയ്യത്തും കുറികപാമ്മള്
മേലില്വരുന്നുള്ള ഞാറാഴ്ചക്ക്
ഉത്സവംകുറിക്കുന്നവരല്ലാന്
കേട്ടോണ്ട്ചെന്നല്ലൊണിച്ച്യാറ്യാന്ന്
ചെവിടാലെകേട്ടല്ലോ കുഞ്ഞുണിച്ചാറ
കുഞ്ഞെകുളിച്ചുങ്ങനെ ചെല്ല്ന്നേരം
ഉത്സവം കുറിച്ചതും കേട്ടോണ്ടല്ലോ.
ഓളെപടിഞ്ഞാഃററപോര്ന്നോള്
ഈറ്മ്മെനോളൊട്ടം മാററീല്ലാലൊ
പടിഞ്ഞാറെറപൊഞ്ചുരക്കട്ട്മ്മല്
കമ്പ്ട്ട്ബീണല്ലോ കുഞ്ഞുണിച്ചാറ
ഉത്സവംകുറിച്ച്കോരെ [1]പോവപംചെയിത്
വളയത്തെളംകന്ന്യാളേടത്ത്യമ്മ
ചെന്ന്ബിളിക്ക്ന്നുണിച്ചാറേന
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെകേക്ക
ഇഞ്ഞ്യക്കളിക്കപാനും പോയോണ്ടാരെ
എന്തോര് സങ്കടംവന്നിനിക്ക്
ഈറ്മ്മം മാറേറ്യനെകുഞ്ഞുണിച്ചാറെ

---

പോവ്വം - പോവുകയും

കഞ്ഞികുടിച്ചേനെ കുഞ്ഞുണിച്ചാറെ
ഉത്തിരോ ഇല്ല പകരോളില്ല
രണ്ടന്തിമോന്ത്യാടെ പാറത്താരെ
തച്ചോള്യേല്ലോമന കുഞ്ഞ്യാതേനെ
കൊട്ടമാലകങ്കീൻെറ പടിഞ്ഞാറോല്
മതികെട്ടൊറങ്ങ്ന്ന്കുഞ്ഞ്യാതേന
ഒറക്കത്ത്കണ്ടല്ലോ കുഞ്ഞ്യാതേനെ
തച്ചോള്യാതേയനാ പൊന്മകനെ
ഊടമതികെട്ടൊറങ്ങ്ന്നത്
കൂടിയൊടാവതിരിപെണ്ണുള്ളത്
ഇപ്പംമരിക്കപല്ലോ പൊന്മകനെ
ഓള്കുളിച്ചിറേറ കുഞ്ഞ്യാതേനാ
ഈററ്മ്മംമാററികെടന്നില്ലേലൊ
ദായിച്ചൊരുവെള്ളം കുടിച്ചില്ലേലോ
ഇപ്പംമരിക്കല്ലോ കുഞ്ഞുണിച്ചാറ
ഞെട്ടിയൊണന്നല്ലൊ കുഞ്ഞ്യാതേനെ
കണ്ടാരച്ചരേ്യാമന ചാപ്പനെയാന്
ചാപ്പനപ്പോയി [1]വിളിച്ചൊണത്തി
കണ്ടാച്ചേരേ്യാമന കുഞ്ഞിച്ചാപ്പാ
എന്നടെ മാണിക്കോത്താനേചാപ്പാ
എന്തൊരലനെലവന്നിക്കെന്ന്
ഞാനൊന്നപറഞ്ഞില്ലെ കുഞ്ഞിച്ചാപ്പാ
ചങ്ങലവട്ടതിരിനെറത്തി
രാവ്പകലായി പോരുന്നോല്
മാണിക്കോത്തും ദൂരം ചെല്ല്ന്നേരം
പടിവാതിലാട അടച്ചിക്കല്ലോ
ചെന്ന്വിളിച്ചല്ലോ കുഞ്ഞിതേനെ
വളയത്തെളങ്കന്ന്യേൻറട്ടത്ത്യമ്മോ

---

1 വിളിച്ചൊണത്തി - വിളിച്ചുണത്തി

ബാതില്തൊറക്കീനെൻറട്ടത്ത്യമ്മോ
വളയത്തെളങ്കന്ന്യാളേടത്ത്യമ്മ
രെ്വിളിക്കൊമ്പത് വിളിയാട്ടിററ
പടിവാതില് വന്നുംതൊറക്ക്ന്നല്ലോ
അന്നേരംചോതിച്ചേ കുഞ്ഞ്യാതനെ
വളയത്തെളങ്കന്ന്യേൻറടത്ത്യമ്മോ
എന്തൊര്വത്താനെൻറടത്ത്യമ്മ
അന്നേരം കന്നിപറയ്ന്നല്ലോ
തച്ചാള്യേല്ലോമന കുഞ്ഞ്യാതേനാ
ഇന്നേക്ക്മൂന്ന് ദിവസമായേ
കുഞ്ഞെ കുളിച്ചിററ കുഞ്ഞ്യാതേനാ
ഈററ്മ്മെമാറേറ്യാളകൂട്ടത്തിററില്ലേ
ദായിച്ചോര് വെള്ളം കുടിച്ചിററില്ലേ
പടിഞ്ഞാററംപൊഞ്ചുരക്കട്ട്മ്മല്
കുമ്പിട്ടയക്കൊണ്ടും ബീണിക്കല്ലൊ
അന്നേരൊതയനെ ചോദിക്ക്ന്നേ
വളയത്തെളങ്കന്ന്യേൻറട്ടത്ത്യമ്മോ
എന്ത്ചെയിതതുണിച്ച്യാറോടെ
പകരംപറഞ്ഞല്ലോ കുഞ്ഞികന്നി
ഇന്നാണേ എന്നാണെ കുഞ്ഞ്യേതനാ
ഞാനൊന്നുപറഞ്ഞതും കണ്ടതുമില്ലേ
എന്നോടന്നേര് പറയ്ന്നില്ല
ചെന്നമ്മലചെന്നും പടിഞ്ഞാററലേ
ഉണിച്ചാറേന്നൊന്ന് വിളിക്ക്ന്നല്ലോ
പൊട്ടിക്കരഞ്ഞൂട്ടേ കുഞ്ഞ്യുണിച്ചാറ
ചോദിക്ക്ന്നോമന കുഞ്ഞുണിച്ചാറ
മാണിക്കോത്തോമന ചെറിയേ ഏട്ടാ
പത്തും പലയതും പെണ്ണില്ലേലോ

ഞാനൊര് പെണ്ണല്ലങ്ങ്ളും ഏട്ടാ
നാട്ടില് ബലിയോലും ബന്നനക്ക്
നാട്ടില് ഏളയോലും ബന്നില്ലേട്ടാ
ആരെയ്യെൻേറട്ടന് തരംപോന്നില്ലാ
തീയ്യന് പിടിച്ചും കൊട്ക്ക്ന്നെന്ന
പകരം പറഞ്ഞല്ലോ കുഞ്ഞ്യാതേനെ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്കേ
ഞാനിന്നത്തീയ്യന് കൊട്ക്ക്ന്നേരം
ഇനിക്ക്ന്തത്തീയ്യൻെറാടി പോയിക്കുടേ
ചോദിക്ക്ന്നോമന കുഞ്ഞ്യാതേനെ
വളയത്തെളങ്കന്യൻേറട്ടത്ത്യമ്മാ
അത്തായം ചോറുടവെച്ചതുണ്ടോ
ഉണ്ടെന്നനവാദം മൂള്ന്നോള്
ഉണിച്ചാറേന ക്രൂട്ട്ന്നേ കുഞ്ഞ്യാതേനെ
തുണിമാററിയുടുത്തേനെ കുഞ്ഞ്യുണിച്ചാറെ
തുണി മാററ്യുടുപ്പിച്ചേ കുഞ്ഞ്യാതേനെ
കുഞ്ഞനെട്ക്ക്ളേ ക്രൂട്ട്ന്നല്ലോ
അത്തായം ചോറും ബെയിപ്പിച്ചല്ലോ
ഇൻെറ പടിഞ്ഞാറെ പോകുണിച്ചാറേ
മാളിക കോണ്യാരി ചെല്ല്ന്നല്ലോ
മാളിക കോണ്യാരി ചെല്ല്ന്നേരം
ഞെട്ടിയൊണന്ന് കുറുപ്പാനെല്ലോ
ചോദിക്ക്ന്നോമന കുറുപ്പെല്ലാനെ
തച്ചോള്യേല്ലോമന കുഞ്ഞ്യാതേനാ
എന്തൊര് പോക്കാനേ പൊന്നനുജാ
ഞാറായ്ചട്ടത്തട്ടത്തെത്തിപ്പോയി
ഊവ്വുംകുറിച്ചീറേറ കുഞ്ഞ്യാതേനാ
ഊവ്വത്തൊരുക്കോന്നൊരുക്കീററില്ല.

അന്നേരം ചോദിച്ചി കുഞ്ഞ്യാതേനെ
ആര്ക്കീയൂറ്വം കുറിച്ചതേട്ടാ
ഉണ്ണിച്ചാറ കുഞ്ഞനങ്ങെല്ല്യാതേനാ
ഭര്ത്താവിതേട്യാന് കണ്ടതേട്ടാ
കരുമാല കുന്നമ്മക്കോരനാനെ
അന്നേരം ചോദിച്ചീ കുഞ്ഞ്യാതേനെ
കൂടിയൊടവയറൊര് പെണ്ണുള്ളത്
തീയ്യന് പിടിച്ചുംകൊട്ത്തിററാന്
എന്തിനിമ്മാള്യേമ്മക്കൂട്ന്നത്
കുമ്പളങ്ങപോലെ നരച്ചില്ലേട്ടാ
പകരം പറഞ്ഞ് കുറുപ്പന്നേരൊ
ഇന്നാണെ എന്നാണെ കുഞ്ഞ്യാതേനാ
കരുമാല കുന്നമ്മകഞ്ഞിക്കോരെ
തീയ്യനെന്നുള്ളതറിയേല്ല്യേലോ
അരിശം നടിക്കുന്നൊതയന്നാന്
എട്ട്നാടെന്ത് ഞാൻ പറയാനാന്
മാളികകോണീഞ്ഞ് പോര്ന്നല്ലോ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
ചങ്ങലവട്ടതിരിനെറത്ത്
കര്മാലകുന്നിന്നും പോണേമ്മക്ക്
ചങ്ങലവട്ടതിരിനെറത്തി
കര്മാലകുന്നമ്മപ്പോര്ന്നല്ലോ
[1]കരുമാലകുന്നമ്മച്ചെല്ലുന്നേരം
പതിനെട്ട് ജില്ലക്കും കാവക്കാറ്
കാവലയഞ്ഞ് കൊട്ടത്തില്ലോല്
കോരനമ്മാള്യേമ്മക്കേട്ടേപായല്ലോ
കോരെബള്ളിച്ചല്ലോ ച്ചോദിക്ക്ന്ന്
ആരാനെന്റോമന കാവക്കാരെ

1 ഉള്ളിലേക്ക് കടക്കുവാൻ അനുവദിച്ചില്ല.

പകരം വിളിച്ചി പറഞ്ഞവര്
തച്ചോള്യെ ഉയകുറുപ്പാനെന്ന്
കാവലായഞ്ഞ് കൊട്ടത്തേക്കീന
കാവലയഞ്ഞും കൊട്ടക്ക്ന്നോല്
മാളികകോണ്യാരി ചെന്നോതേനെ
കയ്യുപിടിച്ചിററിരുത്തികോരെ
കോരെവിരിപ്പിലിരിത്ത്ന്നല്ലോ
ചോ ിക്ക്ന്നോമന കുഞ്ഞിക്കോരെ
തച്ചോള്യെല്ലോമന കുഞ്ഞിയൊതേനാ
അത്തായം ചോറ്വെയിച്ചൊതേനാ
പകരം പറഞ്ഞല്ലോ കുഞ്ഞൊതേനെ
ശനിയായ്ചൊരിക്കലെനക്കേ കോരാ
രാത്തിരി ചോറ് ഞാനുണ്ണപ്പല്ലാലൊ
അന്നേരം പറയ്ണ് കുഞ്ഞിക്കോരെ
എന്നാലച്ചാപ്പെ ബയിച്ചുംകോട്ടേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
കുറുപ്പിന് വെക്ക്ന്ന ചാപ്പെഞായെ
ഞാനഅച്ചോറങ്ങേനണപ്പല്ലാലോ.
അന്നേരം കോരനല്ലേ ചോദിക്ക്ണ്
മോന്തിക്ക് പോന്നതങ്ങേന്തൊതേനാ
അന്നേരൊതെയനൻ പറയുന്നല്ലോ
കുരുമാല കുന്ന്മ്മക്കുഞ്ഞിക്കോരാ
ഞാനിന്നമ്മാണിക്കോത്തില്ലാഞ്ഞല്ലോ
പുറമാല തെണ്ടക്ക്പോയി അല്ലൊ.
ഞാനിപ്പളിപ്പം വരുമ്പളക്ക്
എന്നോടയ്യേട്ടെ പറഞ്ഞുകോരാ
ഊറ്റും കുറിച്ചിഞ്ഞ് പോന്നിക്കെന്ന്.
യാതൊരൊരുകപ്പവേ കുഞ്ഞിക്കോരാ
മാണിക്കോത്തങ്ങനെ ചെയ്യുകില്ല.

ഞാറായ്ച നാളേക്കങ്ങാരുയ രുകാരാ
ഒര്ക്കത്തിനെൻറ[1] പയിത്തെയില്ല
ആവാക്ക് കെട്ട്ള്ള കുഞ്ഞിക്കോരെ
രണ്ട്പെട്ടിപൊന്ന് കൊട്ക്ക്ന്നല്ലോ.
പൊന്ന്വാങ്ങി പോര്ന്ന കുഞ്ഞ്യാതേനെ
അന്നാടത്താലെ നടന്നുട്ടിററ്
ഞാറായ്ച വന്നംപോലന്നോണ്ടല്ലോ.
പറയുന്നുണ്ടോമന കുഞ്ഞ്യാതേനെ
കണ്ടാച്ച്ര്യാമനകുഞ്ഞിച്ചാപ്പാ
കാണുന്നാലെല്ലവും കണ്ടുംകോട്ടേ
ഊറ്റ്വത്തൊരുക്കാവ്യ്ടില്ല്യായെന്ന്
ആരുഅറിയണ്ട കുഞ്ഞിച്ചാപ്പാ.
പച്ചത്തേങ്ങന്റെ മടലെട്ത്ത്
തീപ്പൊകക്കൂട്ടിക്കൊ കുഞ്ഞിച്ചാപ്പാ
തീപ്പൊകക്കൂട്ട്ന്ന കുഞ്ഞിച്ചാപ്പേ
നേരമൊട്ടന്തിമോന്തിരാച്ചെല്ല്യമ്മം
കരുമാല കുന്നമ്മക്കുഞ്ഞിക്കോരെ
ആറായിരാള്ള അക്കോരന്മാനെ
ആനപ്പൊറത്തൂടി ചെല്ല്ന്ന്ണ്ട്
തച്ചോളെല്ല്യാമനകുഞ്ഞ്യാതേനൻ
പറയുന്നുണ്ടോമനകുഞ്ഞ്യാതേനൻ.
കണ്ടാച്ച്ര്യോമനകുഞ്ഞിച്ചാപ്പാ
കുഞ്ഞന് ചമയാനെ കുഞ്ഞിച്ചാപ്പാ
പെട്ടിയോടെ പൊന്ന്ണ്ട് കോരൻേറല്
പൊന്നുകൊരട്ട്യങ്ങനെ പോവണ്ടാലോ
പൊന്ന്കൊരട്ടണ്ട കുഞ്ഞിച്ചാപ്പാ
പെട്ടിയോടെ പൊന്നിങ്ങ് വാങ്ങിക്കാളെ
പൊന്ന്പോയിചാപ്പനോ വാങ്ങ്ന്നല്ലോ

1. പയിത്തെയില്ല-പയിസ്സയില്ല. പണമില്ല.

കിട്കിടവെറക്ക്ന്നൊതെ തന്നന്നാന്
തീയ്യുംപടിയോടട്ക്ക്ുന്നന്
ഏതകെട്ട്യ·രുമ്മീഎട്ടുത്താള്ന്ന്
നെലയിന്നൊരന്തം മറിയിന്നല്ലൊ
ആനപ്പൊറത്തങ്ങ് ചാടിവീണ്
ചോതിക്ക്ുന്നാമനകുഞ്ഞിയൊതേനെ
കരുമാലകുന്നമ്മകുഞ്ഞിക്കോരാ
തറവാട്ടിപ്പൊന്ന്[1]തോന കിട്ടീറുണ്ടോ
മററും തറവാട്ടിക്കിട്ടീടുന്നോ?
കോരെന്തലകൊത്തി ചാട്ന്നല്ലോ
കോരെന്റോടിവന്നള്ളോരാളൊക്കയും
മട്ടല്തച്ചേളപറക്കംപോലെ
ഒക്കപ്പുറന്നോടി പോയ്യൂട്ടല്ലോ.
ആനപിടിച്ചിട്ടു കൊണ്ടുംപോന്ന്
അപ്പാച്ചിലാട്ന്നും പാഞ്ഞൂട്ടിററ്
കരുമാലകുന്നിനം പാഞ്ഞികേരി
പടുവായത്തോട്ടത്തികാര്യപോലേ
തിരിഞ്ഞുംമറഞ്ഞപല്ലണ്ടാഞ്ഞൂട്ന്നേ
കരുമാലകുന്നും പിടിച്ചടക്കി.

---

1 തോന-അധികം.

14

# തച്ചോളി കുഞ്ഞിക്കേളെ വയനാടൻ കോട്ടക്ക് പോയത്

[1]തച്ചോള്യനന്തരവെ കുഞ്ഞിക്കേളെ
തേച്ചികുളിക്ക്ന്നേ കുഞ്ഞിക്കേളെ
[2]അമ്മേയാടക്കഞ്ഞ്യാങ്ങി കുടിക്ക്ന്നല്ലോ.
ഓൻേറപടിഞ്ഞാറേറപോര്ന്നല്ലോ
ഓൻെറ ചമയം ചമഞ്ഞോളുന്ന്
അന്നേരം പെററമ്മ ചോദിക്ക്ന്ന്
തച്ചോള്യനന്തരവെ കുഞ്ഞിക്കേളേപാ
[3]ഏടപ്പൊറപ്പാടെ നീകുഞ്ഞനെ
പകരം പറഞ്ഞ ല്ലാ കുഞ്ഞിക്കേളെ
മാണിക്കോത്തോമനപെററോരമ്മേ
ചെറുവററ ചുണ്ടനകാണണ്ടീനം
[4]ഞാളപ്പയററാനം പോന്നതല്ലേ

---

1. തച്ചോളിമാണിക്കോത്ത് വീട്ടിലെ അനന്തിരവനായ കുഞ്ഞിക്കേളെ.
2. അമ്മോടക്കഞ്ഞ്യാങ്ങി-അമ്മയോട് ആ കഞ്ഞിവാങ്ങി.
3. ഏട-എവിടേക്ക്.
4. ഞാളപ്പയററ്വാനം-ഞങ്ങളും പയററുവാൻ.

അന്നാടത്താലെ നടന്ന്കേളു
ഓനച്ചെറുവറചെല്ല്ന്നേരം
ചെറുവറചുണ്ടുവേ[1]നേറ് ചങ്ങാതി
ചോദിക്ക്ന്നാമന കുഞ്ഞിച്ചുണ്ടു
താച്ചോളിക്കേളു എൻെറനേറ്ചങ്ങാത്യേ
എവിടെപ്പുറപ്പാടെ ചങ്ങാതിയേ
അന്നേരം പറഞ്ഞല്ലോ കുഞ്ഞിക്കേളു
ചെട്ടവറചുണ്ടു എൻെറ ചങ്ങാതിയേ
ഞാനോര് സങ്കടം പറഞ്ഞോണ്ടാല്
[2]ഇഞ്ഞ്യങ്ങെടുക്കണെൻെറ ചങ്ങാതിയേ
ഞാനങ്ങെടുക്കേപ്പല്ലോ കുഞ്ഞിക്കേളേപ്പ
കനകംകൊതിയെനക്കണ്ടേ ചുണ്ടേപ്പാ
വയനാടെ കേളുൻെറ കോട്ടപ്പണി
എനക്കിപ്പം തന്ന്യങ്ങനെ കാണണമെന്നേ
എനക്ക് തൊണയായിപ്പോരപ്പാവേണം
ഇഞ്ഞിപ്പളാനെൻെറ കുഞ്ഞിച്ചുണ്ടേപ്പാ
പകരം പറഞ്ഞല്ലോ കുഞ്ഞിച്ചുണ്ടു
തച്ചോള്യനന്തരം കുഞ്ഞിക്കേളേപ്പാ
വയനാടെൻ കേളുൻെറ കോട്ടക്കാണെ
ചെവിട് തൊറന്നെണ്ണം കേട്ടുക്കേളേപ്പാ
കോട്ട്യോടൊരാവത്തും കൊതവുമില്ല
വയനാടെകേളപ്പാനേ കുഞ്ഞിക്കേളേപ്പാ
ഓനോടൊരാവത്തും കൊതവുമില്ലേ
[3]ഒര്നാട്കയനോൻെറ കോട്ട്യാനല്ലോ
ഓനൊടൊരാവത്തും കൊതമില്ലാലൊ
അതോ ഇരിക്കട്ടെ കുഞ്ഞിക്കേളേപ്പാ

---

1. നേര്ചങ്ങാതി-അടുത്ത സ്നേഹിതൻ.
2. ഇഞ്ഞു്-നീ.
3. കയനോൻെറ-കയനെ + അവൻെറ. കയനെ-മുഴവനും.

മക്കള് മരുമക്കളേഴ്ണ്ടോന്
ഏറ്റ്യോര്വിദ്യ പടിച്ചോലാനേ
ഏഴാക്കിപ്പ്വാനെന്റെ കുഞ്ഞിക്കേളപ്പാ
പതിനാല്കുരിക്കന്മാറു[1]ണ്ടോലിക്ക്
ഒക്കെയും കോട്ടക്ക് കാവലാനെ
വയനാടെകേളൂന്റെ കോട്ടക്കാന്
ഓന്റുടെ കോട്ടക്ക്പോയോലാരും
മടങ്ങിമലനാട് കണ്ടോലില്ല.
തന്റില്ലംകണ്ട് മടിച്ചോലില്ല.
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളു
അങ്ങനെപറയല്ലേ കുഞ്ഞിച്ചുണ്ടപ്പാ
എനക്ക്തൊണയായിററിഞ്ഞ് വേണം
അന്നേരംചുണ്ട പറയുന്നല്ലോ
ഇങ്ങനെനമ്മള് പോയാ ക്കളപ്പാ
കോട്ടപ്പണികാണപ്പാ[2]സാതിക്കപ്പല്ലേ
അന്നേരം കേളപ്പല്ലേ ചോതിക്ക്ന്ന്
എങ്ങനെ പോണേനമ്മള് കുഞ്ഞിച്ചുണ്ടോ
സന്യാസിവേഷം പൊറപ്പെടേണം
ഇമ്മള്കുളിക്കേപ്പന്റെ കുഞ്ഞിക്കേളപ്പാ
രണ്ടാളുംതേച്ച് കുളിക്ക്ന്നല്ലോ
രണ്ടാളുംകഞ്ഞി കുടിച്ചോള്ന്ന്
രണ്ടാളും രണ്ടോളം [3]തൊള്ളുംകെട്ട്യേ
സന്യാസിവേഷം ധരിച്ചോള്ന്ന്
അമ്മ്യാട്ടംകൂടപറയ്ന്നല്ലോ
ഓമനച്ചെറുവത്തെപ്പെറേറാരമ്മേ
[4]രണ്ടാക്കുംനായിച്ചരീതരണം.

---

1. ഓലിക്ക്-അവക്ക്.
2. സാധിക്കപ്പല്ലേ-സാധിക്കുകയില്ല.
3. തൊള്ള്-തോളിലൂടെ തൂക്കിയിടുന്ന തുണികൊണ്ടുകെട്ടിയ സഞ്ചി.
4. രണ്ടാക്കും-രണ്ടാളുകൾക്കും.

ഞാളുടെതോള്ള് ത്തരണേഅമ്മേ
അന്നേരത്തമ്മല്ലെ ചോദിക്ക്ന്ന്
സന്യാസിവേഷം പൊറപ്പെട്ടിക്കാ
ഏടപ്പൊറപ്പാടെ കുഞ്ഞങ്ങളേ
പകരംപറഞ്ഞല്ലോ കുഞ്ഞിചുണ്ട
ഇങ്ങിനെവിടഇരുന്നിറെന്ത്?
സന്യാസിവേഷംപൊറപ്പെട്ടിറേ
ഭിക്ഷയെരക്കട്ടെ പേറോരമ്മേ
പാപംനശിക്കട്ടെ പെറോരമ്മേ
[1]പട്ടാങ്ങംന്തറ്ത്ത് പെറോരമ്മ
തൊള്ള്ല് നായിച്ചുരികൊട്ത്ത്
[2]അന്നാടത്തോല് നടന്നൂട്ടിററ്
ബിക്ഷയെരന്നും നടക്ക്ന്നോല്
കൊയിലേര്യെടത്തിലെത്തായകീഞ്ഞി
അന്നേരം കേള്ളപറയുന്നല്ലോ
ചെറുവററ ചുണ്ടയെൻറചങ്ങാതിയേ
വെള്ളത്തിനുംപാരംദായിക്ക്ന്നേ
വെള്ളംകുടിവീടതേടയുണ്ടേ
അന്നേരം ചുണ്ടപറയുന്നല്ലോ
തച്ചോള്യനന്തരം കുഞ്ഞിക്കേളേപാ
എന്നരെയൂട്ടവയിനടക്കപ്പെമ്മള്
കൊയിലോര്യെടത്ത് [3]കയരാമ്മക്ക്
ആട്ന്നൊരൂട്ടവയിനടക്ക്ന്നോല്
കൊയിലേര്യെടത്തിലും ചെല്ല്ന്നേരം
കൊയിലേര്യെടത്തിലെ പെറോരമ്മ

1. പട്ടാങ്ങം ന്തറ്ത്ത്-നേരാണെന്ന വിചാരിച്ച്.
2. അന്നാടത്തോല്-ആ നടത്തം അവര്.
3. കയരാമ്മക്ക്-കയറാം നമ്മൾക്ക്,

പതിനാല്പ്പായിലെ നെല്ലുംചിക്കി
നെല്ലിലക്കാക്കേനെനോക്ക്ന്നമ്മ
ഓല്പ്പടികാരിചെല്ല്ന്നേരം
ചോദിക്ക്ന്നോമന പെറേറാരമ്മ
ഏട്ന്ന്പോരപ്പാനേ സന്യാസ്യേളേ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളേ
കൊയിലേര്യേടത്തിലെ പെറേറാരമ്മേ
ഞാള് [1]വളരേല്ലം തെക്കാനെല്ലോ
ബിക്ഷയെരന്നും നടകപ്പാനെല്ലോ
ബെള്ളം കുടിക്കണേ പെറേറാരമ്മേ
ഒര്കിണ്ടിവെള്ളം കൊട്ക്ക്ന്നമ്മ
പിന്നെയും ചോദിച്ച് സന്യാസ്യേള്
കൊയിലേര്യേടത്തിലെ പെറേറാരമ്മേ
അരിതന്നാ ചോറ് തെരുവോ അമ്മേപ്പാ
പകരം പറഞ്ഞല്ലോ പെറേറാരമ്മ
തെക്കെങ്ങാനുള്ളോര് സന്യാസ്യേളേ
അരിവാങ്ങിചോറ് ഞാതെരുവല്ലാലോ
അരി [2]വാങ്ങാണ്ടും ചോറ് തന്നോളാലോ
ഇങ്ങളിപ്പടിക്കലിരിക്കീനേടോ
[3]ഞാമ്പോയി ചോറങ്ങനെവെക്കട്ടെല്ലോ
ഓലപ്പടിക്കലിരിക്ക്ന്നല്ലോ
അമ്മ അകത്തേക്കും പോര്ന്നല്ലോ.
അമ്മേന്നച്ചോറങ്ങനെ വെക്ക്ന്നല്ലോ
അന്നേരം കേളപ്പല്ലേ ചോദിക്ക്ന്ന്
[4]ആന്യേനാററ്ണ്ടോ തളച്ചിക്കോള്യേ

---

1 വളരേല്ലം - വളരേയെല്ലാം
2. വാങ്ങാണ്ടും - വാങ്ങാതെ കണ്ടും
3. ഞാമ്പോയി - ഞാൻ പോയി
4. ആന്യേനാററ്ണ്ടോ - ആനയെ മററാ ഉണ്ടോ:

*82

ഏന്തൊര് മണിത്താളം കേക്ക്ന്നതേ
അന്നേരം ചുണ്ടുപറയുന്നല്ലോ
തച്ചോള്യനന്തരവെ കുഞ്ഞിക്കേളപ്പോ
അനങ്ങല്ലനങ്ങല്ലെ കുഞ്ഞിക്കേളപ്പോ
[1]അമ്യാററംതന്നയിത് കേട്ടിക്കെങ്കീ
കുഞ്ഞനെ[2]പ്പെറായ്യെന്നും ചെല്ല്യക്കപ്പല്ലോ
കോയിലേര്യടത്തിലെ കുഞ്ഞിക്കങ്കി
ഏഴ്തിക്കയെരിവര്ന്നതാണേ
[3]കാക്കേത്തെരിത്തണ്ടെൻറാച്ച്യൊനല്ലോ
ആരിപ്പുളാനെൻെറ കുഞ്ഞിക്കേളപ്പോ
കുഞ്ഞിഅരയിലെ പൊൻതൊടര്
പൊൻതൊടരിൻെറാച്ച്യാനിക്കേക്ക്ന്നത്
പറഞ്ഞിററന്നാത്തല ചേരുന്നമ്പെ
കുങ്ക്യല്ലേവന്നും പടികയര്ന്ന്
സന്യാസ്യേളകണ്ടും കാണാവുമ്മം
കുഞ്ഞിക്കൊടകൊണ്ട് മെയ്മറച്ചി
ഗ്രന്ഥക്കെട്ടോല്യോണ്ട് മൊഖംമറച്ച്
[4]കുഞ്ഞെ പടികാരി പോര്ന്നല്ലോ
[5]ഗ്രന്ഥക്കെട്ടോലാടക്കൊണ്ടവെച്ച്
കുഞ്ഞിക്കൊടയാടക്കൊണ്ടവെച്ച്
അട്ക്കിളകംകൊള്ള ചെല്ല്ന്നല്ലോ
ചോദിക്ക്ന്നോമനകുഞ്ഞിക്കങ്കി

---

1. അമ്യാററം - അമ്മയോ മററോ.
2. പെറായ്യെന്നും - പ്രാകിയെന്നും. പൊട്ടിക്കണ്ണ്, കരിനാക്ക് എന്നീ പദങ്ങൾ ഈ അർത്ഥത്തിൽ ഉപയോഗിച്ചിരുന്നുണ്ട്.
3. കാലിനിട്ട ഒരുതരം ചിലമ്പുവള (തരിത്തണ്ട എന്നും പറയും) യുടെ ഒച്ച. ഒച്ച - ശബ്ദം. കാക്കേത്തെരിത്തണ്ട - കാൽക്കേ + തരിത്തണ്ട
4. കുഞ്ഞെ - കുഞ്ഞൻ.
5. ഗ്രന്ഥക്കെട്ടോലാട - ഗ്രന്ഥക്കെട്ടോല + ആവിട

[1]ഊട്ത്തപ്പടിക്കുലെതാനേയമ്മേ
ആരാനേ ആരാനേ പെറോരമ്മേ
അന്നേരത്തമ്മ പറയ്ന്നല്ലോ
തെക്കെങ്ങാനുള്ളോര് സന്ന്യാസ്യേള്
ബിക്ഷയെരന്നും നടക്ക്ന്നത്
എന്നോടുംകൂട പറഞ്ഞെ കുഞ്ഞാ
അരിതന്നാചോറ് തരുവോ എന്ന്
അതെനക്ക്[2]പോരായ്യതല്ലേ കുങ്ക്യേ
അരിവാങ്ങി ചോറ്കൊടുക്ക്ന്നത്
അന്നേരംചോദിച്ച് കുഞ്ഞിക്കങ്കി
ഇരിക്കാൻകൊട്ക്കരുതോ പെറോരമ്മേ
അന്നേരംപറഞ്ഞല്ലോ പെറോരമ്മ
അനങ്ങല്ലനങ്ങല്ലേ കുഞ്ഞിക്കങ്ക്യേ
തെക്കെങ്ങാനുള്ളോര് സന്ന്യാസ്യേള്
[3]ആരിക്കെന്നുംചൊല്ലീററാനേകുങ്ക്യേ
ഞാനിന്നപ്പലചായികൊട്ക്കേണ്ടത്.
പകരംപറഞ്ഞല്ലോ കുഞ്ഞിക്കങ്കി
അയ്യോര്സന്ന്യാസ്യക്കാനേ അമ്മേ
തേപ്പാനായെണ്ണകൊടുകപ്പേണം
താളിയുംവാക കൊടുകപ്പേണം.
എണ്ണകൊട്ക്കമ്മെ കുഞ്ഞിക്കങ്ക്യേ
എണ്ണകൊയമ്പിങ്ങെടുത്തേ കുങ്കി
ആര്യപ്പടിക്കലും കൊണ്ട്ചെന്ന്
തേച്ചികുളിക്കീനേ സന്ന്യാസേളേ

---

1. ഊട്ത്ത - ഇവിടത്തെ.
2. പോരായ്യതല്ലേ - പോരായ്മയല്ലേ
3. അവരാരെന്ന് (ഏത് ജാതിക്കാരാണെന്ന്) അറിയാതെ പല്ലായ കൊടുക്കാമോ ?
4. സന്ന്യാസ്യക്കാനെ - സന്ന്യാസികൾക്കാണെ

എണ്ണയിങ്ങ്‌വാങ്ങ്‌ന്ന് സന്യാസ്യളേ്
പിന്നെയ്യട്ക്കളേ ചെല്ല്‌ന്നോള്
കൊയിലേരൈ്യടത്തിലെ പെറേറാരമ്മേ
നാട്ടില്‌വലിയോലുംവന്നെനക്കേ
നാട്ടില്‌എളേയാലുംവന്നെനക്കേ
രാജാക്കള് തണ്ടര്‌വന്നില്യേമ്മാ
[1]ആരെയ്യെനക്ക്‌തരംപോരായിറേറ
ഞാനിന്നമ്മാലോട്ടും ബാങ്ങീല്ലാലോ
എനക്കൊത്തെ[2]ബന്ധട വന്നിറവുണ്ട്
അന്നേരം ചോദിച്ച് പെറേറാരമ്മ
അതിപ്പളേട്യാനേ കുഞ്ഞിക്കങ്ക്യേ
പടിക്കല്‌വേന്നാര് [3]സന്യാസ്യള്
അതിലൊര്‌സന്യാസിയാനേ അമ്മേ
സന്യാസ്യോട്ടുംമാലവാങ്ങും ഞാനേ
അത്തുരംവാക്കമ്മ കേക്ക്‌ന്നേരം
പൊട്ടിക്കരയ്‌ന്നേ പെറേറാരമ്മ
അറവൂലവാക്ക്‌പറയറ്‌കുങ്ക്യേ
നാല്‌കൊയിലോത്തെ രാജാക്കളേ
[4]ഇനിക്കൂടവന്നില്ലേ കുഞ്ഞിക്കങ്ക്യേ
[5]ഒന്നും ഇനിക്കംതരംപോന്നില്ലാ
തെക്കെങ്ങാനേള്ളാര് സന്യാസേ്യള്
എന്തൊര്‌ജാത്യാന്നറിഞ്ഞോ [6]ഇഞ്ഞി
പകരംപറഞ്ഞല്ലോ കുഞ്ഞിക്കങ്കി
കോയിലേരൈ്യടത്തിലെ പെറേറാരമ്മോ
അതിലൊര്‌സന്യാസ്യോടാനേ അമ്മേ

1. ആരെയ്യെനക്ക് - ആരേയും + എനിക്ക്.
2. ബന്ധട - ബന്ധം ഇവിട
3. സന്യാസേ്യള് - സന്യാസിമാർ.
4 ഇനിക്കൂട - നിനക്ക് ഇവിടെ
5. ഇനംക്ക് - നിനക്ക്
6. ഇഞ്ഞ - നീ. ജാത്യാന്ന് - ജാതിയാണെന്ന്

ഞാനിന്നമ്മാലാങ്ങനവാങ്ങു അല്ലോ.
കുമ്പ്ട്ട്വീഴ്ന്ന് പെററോരമ്മ
[1]നെഞ്ഞത്തലക്ക്ന്ന് പെററോരമ്മ
പണ്ടെൻറ കാരണോമ്മാറ്കാലം
പതിനാല്[2]ചെപ്പൂട നേടീററുണ്ട്.
പൊന്ന്[3]കൊലച്ചോര് കോയിലേരി
പൊന്നിനോടയത്തും ഇഞ്ഞേ കുങ്ക്യേ
മൊതലിനോടമയും ഇഞ്ഞിതന്ന
പൊററ്തെഴ്കപ്പാനും ഇഞ്ഞിതന്നേ
അവരോടിപോവപ്പാനേനിക്ക് [4]ജോഗം
എന്തായാലും വേണ്ടപ്പല്ല പെററോരമ്മേ
എന്ന വെലക്ക്യാലും കേക്കപ്പല്ലാലോ
ചാണമെരട്ടല്ലേ പോര്ന്നോള്
ഒര്കിണ്ടിവെള്ളമിങ്ങെടുത്തോള്ന്ന്
ചാണയുംമോറി [5]കൊരണ്ടുംമോറി
[6]മൂന്തുക്കിന്മൂവ്വുക്ക്ചന്ദനൊരസ്സി
ചന്ദനം അളുവില് വടിച്ചെടുത്ത്
നെറത്തിനക്കുങ്കുമം ചേറക്ക്ന്ന്
മണത്തിനക്കസ്തൂരി ചേറക്ക്ന്ന്
ഓല്കുളിച്ചും [7]ബര്മ്മള്ക്ക്
കൊയിലേര്യടത്തിലെ കുഞ്ഞിക്കുങ്കി
തച്ചോള്യനന്തരം കേളുനാനേ

---

1. നെഞ്ഞത്തലക്ക്ന്ന് - നെഞ്ഞത്തടിക്കുന്നു.
2. ചെപ്പൂട - ചെപ്പ് + ഇവിട
3. കൊലച്ചോര് - കുലച്ചോരു. അത്രമാത്രം സമ്പന്നമാണ് ആ കുടുംബം എന്നർത്ഥം.
4. ജോഗം - യോഗം.
5. കൊരണ്ടു - ചന്ദനമുട്ടി
6. മൂന്തുക്കിന്ന് - മൂന്നു പ്രാവശ്യം ഉരസിയപ്പോൾ
7. ബര്മ്മള്ക്ക് - വരുമ്പോഴേക്ക്

[1]ചന്ദനംകൊണ്ടേപ്പായിവെച്ച്യാട്ട്യല്ലോ
അന്നേരംകേളപ്പല്ലേ ചോദിക്ക്ന്ന്
കോയിലേരൈടത്തിലെ കുഞ്ഞിക്കങ്കേ്യ
ആരെന്നും ചൊല്ലീറേറ കുഞ്ഞിക്കങ്കേ്യ
[2]ഞാക്കിന്നിചന്ദനൊരസ്യതിഞ്ഞി
ചന്ദനം ഞാനൊട്ടും ബാങ്ങപ്പല്ലാലൊ
അന്നേരം കുങ്കിപറയ്ന്നല്ലോ
ചന്ദനം[3]ബാങ്ങാണ്ട്യാ കേക്കപ്പല്ലാലോ
അന്നേരം കേളുപറയുന്നല്ലോ
[4]ഒപ്പരം ഉള്ളോനേ സന്ന്യാസിയേ
ഇഞ്ഞിങ്ങ്ബാങ്ങിക്കച്ചന്ദനമെന്ന്
അന്നേരം കുങ്കിപറയുന്നല്ലോ
[5]ഓറിക്ക് ഞാൻ ചന്ദനം കൊട്ടക്കപ്പല്ലാലോ
അന്നേരം കേളു പറയ്ന്നല്ലോ
എന്റോരു നാട്ട്കാരനോനേ കുങ്കേ്യ
ഞാനോര് പട്തെക്കനൊനിപ്പളേ
ഞാനോര് നല്ലോര് ജാതിയല്ല.
അന്നേരം കുങ്കി പറയ്ന്നല്ലോ
എന്തൊര് ജാതിയാലും വേണ്ടപ്പല്ലാലോ
എന്നോടിച്ചന്ദനം വാങ്ങപ്പ വേണം.
അന്നേരം ചുണ്ട പറയുന്നല്ലോ
ചന്ദനം ബാങ്ങേ്യനേ കുഞ്ഞിക്കേളേപ്പാ
ചന്ദനം ബാങ്ങ്ന്ന് കുഞ്ഞിക്കേളു
ഓല് കുളിച്ചും കുറിതൊട്ടല്ലോ
കുങ്കി അട്ക്ക്ളേ പോരന്നല്ലോ.

---

1. വെച്ച്യാട്ട്യല്ലോ - വെച്ചുകാട്ടിയല്ലോ.
2. താഹിഞ്ഞി - ഞങ്ങൾക്ക് + നീ
3. ബാങ്ങാണ്ട്യാ - വാങ്ങാതെകണ്ടിരിക്കുന്നാൽ
4. ഒപ്പരം - ഒന്നിച്ച്
5. ഓറിക്ക്-അയാൾക്ക്

എടവട്ടം [1]കോനാലെല്ലാനിപ്പളേ
സന്ന്യാസ്യേക്കല്ലേ യെലവെക്ക്ന്ന്
[2]ഓലിക്കെച്ചോറ് കൊട്ത്തോള്ന്ന്
കുമ്പ്ട്ട് ബീണിക്കേ പെറേറാരമ്മ
[3]കണ്ടതോള് കണ്ടവരാക്കീല്ലാലോ
കേളുന്റെലക്കിരീന്നും ചോറുണ്ടല്ലോ.
കൊയില്യേര്യെടത്തിലെ കുഞ്ഞിക്കങ്കി
[4]കേളുന്റെ ലക്കിരീന്നും [5]ചോറുണ്ടേരേ
പടിഞ്ഞാറേറ പള്ളിവിരിക്ക്ന്നോള്
ഒന്ന്യാര് മാലേങ്ങ് എട്ത്തോള്ന്ന്
കേളുന്റെ കൊണ്ടക്കൊട്ക്ക്ന്നല്ലോ
ഈയൊര് മാലയങ്ങാനിപ്പളേ
എന്റെ കഴ്ത്തിലും ചാടപ വേണേ.
അന്നേരം കേളപല്ലേ ചോദിക്ക്ന്ന്
ആരോടിമ്മാലേഞ്ഞി വാങ്ങ്ന്നതേ
എന്തോര് [6]ജാത്യേന്നറിഞ്ഞോ ഇഞ്ഞി
എന്തോര് ജാത്യായാലും വേണ്ടപല്ലാലോ
എനക്കൊത്തെ [7]ബന്ധപാന്ന് തോന്ന്യനക്കേ
മാലകൊട്ത്തല്ലോ കുഞ്ഞികേളു
ചുണ്ടൂന്നെടവട്ടം കോനാപ്പിരിക്ക്ന്നോള്
കേളുനെ പടിഞ്ഞാറേറക്കുട്ടുന്നോള്
പടിഞ്ഞാറേറന്നോളെല്ലേ ചോദിക്ക്ന്ന
ബന്ധൂന്റെ [8]നാടേടെ വീടേടാന്ന്

---

1. കോനാലെ-കോലായിലെ
2. ഓലിക്ക്-അവക്ക്
3. കണ്ടതോള്-കണ്ടത് + അവൾ
4. കേളുവിന്റെ ഉച്ഛിഷ്ടം അവൾ തിന്നു
5. ചോറുണ്ടേരേ-ചോറുണ്ടതിന്നുശേഷം
6. ജാത്യേന്നറിഞ്ഞോ?-ജാതിയെന്നറിഞ്ഞോ?
7. ബന്ധപാന്ന്-ബന്ധുവാണെന്ന്, തോന്ന്യനക്കേ-എനിക്ക് തോന്നി
8. നാടേടെ-നാട് എവിടെയാണ്.

പകരം പറഞ്ഞല്ലോ കുഞ്ഞിക്കേളു
കൊയിലേരൈടത്തിലെ കുഞ്ഞിക്കങ്കി
തച്ചോളൃനന്തർവെ കേളു ഞാനേ
കനകം തെളിഞ്ഞല്ലോ കങ്കിക്കാനേ
പിന്നെയും ചോദിച്ച് കുഞ്ഞിക്കങ്കി
ബന്ധുയെവട പൊറപ്പാടാന്ന
പകരം പറഞ്ഞല്ലോ കുഞ്ഞിക്കളെ
കൊയിലേരൈടത്തിലെ കുഞ്ഞിക്കങ്കി
ബയനാടെ കേളൻെറ കോട്ടപ്പണി
എനക്കത് കാണപാൻ കൊതിയു ണ്ടന്നും
ആ വാക്ക് കേട്ടുള്ള കുഞ്ഞിക്കങ്കി
[1]ഊയിയറവൂല തെൻെറ ബന്ധുപാ
വല്ലാത്തൊനാനല്ലോ കേളപാനല്ലോ
കേളൻെറ കോട്ടക്ക് പോയോലാരും
തൻെറയില്ലം കണ്ട് മരിച്ചാലില്ല.
വയനാട്ടെ കേളപാനിതെൻെറ ബന്ധുപാ
[2]കേളു വാനെയങ്ങതിരിക്കട്ടപ്പുന്ന
മക്കള് മരുമക്കളേഴുണ്ടല്ലോ
കണ്ടയിന കണ്ടയിന കൊലപല്ലുള്ള,
ഓലെ കുരിക്കമ്മാരാനെ ബന്ധോപാ
പതിനാലിന വെച്ചാട പോററ്ന്ന്ണ്ടേ
ഒര്നാട് [3]കയനേല്ലം കോട്ട്യാനല്ലോ
കോട്ട നറച്ചാട ആളുമുണ്ടേ
പതിനെട്ട് കച്ചൂര വാതില് ബന്ധോപാ
പതിനെട്ട് കച്ചൂരവാതിലിന്
ഒന്നൊര്ചരടാനിതെൻെറ ബന്ധോപാ

---

1. ഊയിയറവൂല-എൻെറ ദൈവമേ!
2. കേളുമാത്രമാണെങ്കിൽ സാരമില്ലായിരുന്നു
3. കയനല്ലം-മഴവന്നം

വലഭാഗം ചരട് മുറുക്കുന്നേരം
പതിനെട്ട് [1]ബാതിലപ്പാടഞ്ഞ്പോവേപ്പ
[2]എടവകം ചരട് കയിക്കുന്നേരം
പതിനെട്ട് ബാതിലും തൊറന്ന്പോകും.
അങ്ങനത്തെകോട്ടയിലാനെ ബന്ധപ്പാ
ബന്ധു ഇപ്പെങ്ങനെ പോവേപ്പയിന്നേ
പിന്നേയും ചോതിച്ചി കുഞ്ഞിക്കുങ്കി
എടവട്ടം [3]കോനാ കെടന്നതാരെ
പകരം പറഞ്ഞല്ലോ കുഞ്ഞികേളു
ചെറുവററ മുണ്ടുഎൻെറ ചങ്ങാത്യാനേ
രണ്ടിനേം കേളുൻെറ കോട്ടയിന്നേ
കേളുവും മക്കളും കൊലപ്പല്ലുള്ള.
ഇരിക്കട്ടിരിക്കട്ടെയിതെൻെറ ബന്ധപ്പാ
എൻെറ അരയിലുറുക്കും നൂലും
ബന്ധു [4]അരമനം ചേരപ്പവേണം
[5]അമ്മാങ്ങറിയാതെ വാങ്ങപ്പാവേണം.
വെടിവെച്ചാലുണ്ട പതിയേല്ലാലോ
കൊത്തിയകൊത്തൊട്ടും കൊള്ളേപ്പാല്ലാലോ.
ഉറുമിയെടുത്തും കൊട്ടുക്കുന്നോള്
[6]കേളുൻേറലല്ലേ കൊട്ടുക്കുന്നതു്.
എന്ന[7]ഞെരിവട്ടം കൊത്തണം ബന്ധു
ഞെരിവട്ടം കൊത്തുന്നേ കുഞ്ഞിക്കേളു
ഓക്കിന്നക്കൊത്തൊന്നും കൊണ്ടില്ലേലോ

1. ബാതിലപ്പാടഞ്ഞ്-വാതിലും അടഞ്ഞ്.
2. എടവകം-ഇടത്തുഭാഗം.
3. കോനാ-കോലായയിൽ
4. അരമനം-അരയിൽ
5. അമ്മാങ്ങറിയാതെ-അമ്മയറിയാതെ
6. കേളുൻേറലല്ലേ-കേളുവിൻെറ കയ്യിലല്ലേ.
7. ഞെരിവട്ടം-ദേഹമാസകലം.

വെള്ളിപ്പട്ട കെട്ട്യ തോക്കെടുത്ത്
തോക്കിങ്ങ്താങ്ങി നെറച്ചേ കുങ്കി
കുറിമാനം ചേത്ത് വെടിവെക്കണം.

എന്നെയിപ്പാനേയതെന്റെ ബന്ധോ
ഓക്കിന്നയുണ്ട പതിഞ്ഞില്ലാലോ.
പിന്നേയും കേക്കണിതെന്റെ ബന്ധോ
ആള് മയങ്ങും മരുന്നാനെല്ലോ.
അമ്മേന്റെ പെട്ടീലതുണ്ടേ ബന്ധോ
[1]അമ്മമതികെട്ടൊറങ്ങ്ന്നാനേ
[2]ഞാമ്പോയെടുത്തങ്ങിനെ കൊണ്ടരട്ടെ.
അമ്മഅറിഞ്ഞാത്തെരുവല്ലാലോ
കൊയിലേര്യടത്തിലെ കുഞ്ഞിക്കുങ്കി
അളുവോടെ മരുന്നിങ്ങെടുത്തോള്ന്ന
ഏലസ്സറുക്കിന്റെ മൂടെടുത്ത്
ഏലസ്സറുക്കില് നെറക്കുന്നോള്
ചെറുവററ ചുണ്ടുഎന്ന ചങ്ങാതീന്റെ
ഓന്റെ ഉറുക്കില്നറക്ക്ന്നല്ലോ.

അങ്ങന്യവിടാടിരിക്കുന്നേരം
[3]ഒന്നിരിമൊയക്കാനെ കേക്കുന്നുണ്ട്
അന്നേരം കേളപ്പെ ചോദിക്കന്ന്
കൊയിലേര്യടത്തിലെ കുഞ്ഞികുങ്ക്യേ
എന്തൊരു മൊയക്കാണിക്കേക്കുന്നത്
പകരംപറഞ്ഞല്ലോ കുഞ്ഞിക്കുങ്കി
വയനാടെ കേളൂന്റെ കോട്ടയിന്ന്
കേളൂറെക്കിന് പോണേബന്ധോ.

---

1 അമ്മ മതിവ്കെട്ടുറങ്ങുകയാണ്.
2. ഞാൻ + പോയി + എടുത്ത്.
3. മൊയക്കാനെ-മുഴക്കമാണെ.

ഇപ്പംപൊറപ്പെട്ടു നാനെബന്ധപാ
നല്ലൊര്മുഹൂര്ത്തം ഉണ്ടേബന്ധപാ.
ഓളെഅരയില്യുറുക്കംന്തുലും
കേളൂഅരമനം ചേക്ക്ന്നല്ലോ.
അള്ളൂമയങ്ങുംമര്ന്നാനെല്ലോ
ഏലസ്സുറുക്കില് നറച്ചോണ്ടിററ്
[1]രണ്ടാള്യ്യരമാനോം ചേറക്ക്ന്ന്
രണ്ടാളും പോരന്ന് കുഞ്ഞങ്ങള്
ചോദിക്ക്ന്നോമന കുഞ്ഞിക്കങ്കി
തച്ചോള്യനന്തരോനെന്റെബന്ധപാ
ഏനിയെന്ന്ഞാൻബന്ധുന കാണ്ന്നതേ.
പകരംപറഞ്ഞല്ലോ കുഞ്ഞിക്കേള്ളു
കോയിലേര്യടത്തിലെ കുഞ്ഞിക്കങ്ക്യേ
വയനാടെകേളപന്നെ കൊന്നില്ലേങ്കി
മടക്കത്തിനീലെവരട്ടേകുങ്ക്യേ
പടിതുള്ളിപായ്ന്നേ കുഞ്ഞങ്ങള്
വയനാടെകേളൂന്റെ കോട്ടക്കാനേ
ഓലിന്നകോട്ടക്കങ്ങെത്തിപ്പോയേ
[2]ഒര്നാട്കയന്യല്ലും കോട്ട്യാനല്ലോ.
കോട്ടനടന്നെല്ലും നോക്ക്ന്നല്ലോ.
നാല്പൊറയും നടന്നുനോക്കി
[3]വടകപാറംചെന്നാട ന്ക്ക്ന്നോല്
ചരടിട്ട് [4]പൂട്ട്യതും കണ്ടേകേളൂ
ഇടഭാഗം ചരടെല്യങ്ങുര്യ്യട്ടുന്ന്
പതിനെട്ട്ബതില്തൊറന്ന്പോയി.

---

1. രണ്ടാള്യ്യരമാനോം-രണ്ടാളുടേയും അരയിൽ
2. ഒരുനാട് മുഴവനം കോട്ടയാണ്.
3. വടകപാറം-വടക്ക്ഭാഗം.
4 പൂട്ട്യതും-പൂട്ടിയതും.

ഏലസ്സറുക്കിൻെറ മൂടെടുത്ത്
പൊടികൊണ്ടപാററ്യല്ലോ കുഞ്ഞിക്കേളു
ഒക്കെറെങ്ങിമയങ്ങിപ്പോയി.
കണ്ടെയിനകണ്ടെയിന കൊത്ത്ന്നല്ലോ
കേളുൻെറകത്തങ്ങ് ചെല്ലന്നേരം
ഞെട്ടിയൊണന്നല്ലോ കുഞ്ഞിക്കേളു
പറയുന്നണ്ടോമന കുഞ്ഞിക്കേളു
കോട്ടേ പതിനെട്ട്കാവക്കാറെ
കോട്ടേല്ല് കള്ളറ് കടന്നപോയി.
പകരം പറഞ്ഞല്ലോ തച്ചോള്യനന്തരം കുഞ്ഞിക്കേളു
ബയനാടനോമന കുഞ്ഞിക്കേളേപാ
കള്ളറ്പുക്കിയ തല്ലെഞ്ഞായെ
കോട്ടകാണപാൻ ബന്നത് കുഞ്ഞിക്കേളു,
കേളപായിററങ്ങിനെ പൊയ്യന്നേരം.
മക്കള്മരുമക്കളേഴാളുണ്ടേ
ഓല്വം പൊയിത്തിന് വന്നിക്കല്ലേ.
ചെറുവററ ചുണ്ടങ്ങാനിപ്പോള്
ഓലോട്ടം നിന്ന് പൊയിയുന്നല്ലോ.
തച്ചോള്യനന്തരവെകുഞ്ഞിക്കേളു
ബയനാടെ കേളേപാട്ട് പൊയ്യ്ന്നല്ലോ
മക്കള് മരുമക്കളേഴിൻേറയും
തലകൊത്ത്യെട്ടത്തല്ലോ കുഞ്ഞിചുണ്ട
വയനാടെ കേളുന്യെങ്ങാനിപ്പള്
തച്ചോള്യനന്തരവെ കേളും കൊത്തി
ഓലെകുരിക്കമ്മൊര്യാനിപ്പള്
ഓലോട്ടം നിന്ന് പൊയിതോള്ന്ന്
കേളു ഒരു[1]പൊറം ആയിപ്പോയേ

---

1. പൊറം-ഭാഗം

ചുണ്ട ഒരുപൊറാങ്ങായിപ്പോയേ
ചെറുവററചുണ്ട എന്ന കുഞ്ഞിനാനേ
പൊയ്യ് തളന്നേപ്പായേ കുഞ്ഞിചുണ്ട
[1]കുരിക്കളെകൊന്നള്ളൊരാലച്യാനേ
കുരിക്കളെകൊത്ത്യാടകൊന്നോണ്ടിററെ
മറുപുറം ചുണ്ടപ്പാട വീണേപ്പായല്ലോ.
തച്ചോള്യനന്തരവെകുഞ്ഞിക്കേളു
കൈയ്യും കൊത്ത്യാട കൊന്നോണ്ടാരേ
കോട്ടനറച്ചല്ലാങ്ങിനപോയി
വിളിച്ച് നടക്കന്നേ കുഞ്ഞിക്കേളു
ചുണ്ടു[2]നൊര്ത്തേല്വംകാണന്നില്ല.
അപ്പളേക്കെത്ത്യല്ലോ കുഞ്ഞ്യോതേനൻ
വയനാടെ കേളൻെറ കോട്ടക്കാനേ
തച്ചോള്യനന്തരവെകുഞ്ഞിക്കേളേപ്പാ
ഇന്നെക്കൊര് എയ്യ്ദിവസായല്ലോ
മാണിക്കോത്ത്ന്നിഞ്ഞി പോന്നോണ്ടിററ്
[3]ഉണിച്ചാറകുമ്പ്ട്ട് വീണിററില്ലേ?
നെറമാലതെണ്ടലും തെണ്ട്യോണ്ടിററ്
ഞാനിപ്പംതന്നെവരുംനേരത്തെ
കരഞ്ഞ്പറയുന്നേ കുഞ്ഞിക്കേളു
മാണിക്കോത്തോമന ചെറിയമ്മോമാ
ചെറുവററചുണ്ടനകാണന്നില്ലേ
[4]ഒപ്പോള്ളചങ്ങാതീങ്ങായിന്നഅല്ലോ.
നോക്കി നടക്കന്ന് കുഞ്ഞ്യോതേനൻ

---

1. ആലച്യാനെ-ആലസ്യമാണ്.
2. ഒരുത്തേല്വം-ഒരു ദിക്കിലും
3. ഉണിച്ചാറ കേളുവിൻെറ അമ്മയാണ്.
4. എൻെറ ഒന്നിച്ചുള്ള ചങ്ങാതിയായിരുന്ന അവൻ.

കോട്ടനറച്ച് നടക്കുന്നേരം.
കരിക്കുളകൊത്ത്യാട കൊന്നിക്കല്ലോ
മറുപൊറം ചുണ്ടപാട വീണത്കണ്ട്
ചുണ്ടുംനെട്ടക്ക്ന്ന് കുഞ്ഞ്യോത്തേനൻ
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പാ
കണ്ടംമുണ്ടെപാണ്ട്തളകെട്ടീററ്
എളന്നിപറച്ചിചെത്തികൊണ്ടുവായെ
മമ്മാണിതയച്ചെല്ലോ കുഞ്ഞ്യോത്തേനെ
ചുണ്ടൂന്വെള്ളം കൊട്ക്ക്ന്നല്ലോ.
ചുണ്ടുന്ഓറ്മ്മനല്ലകഥവന്നേരേ
കോട്ടേയില്ലുള്ളോര്പൊന്നൊക്കയേ
പൊന്ന്ചോമടാക്കി കെട്ടിക്ക്ന്ന്
മാണിക്കോത്തുംദ്ദൂരം കെട്ടിച്ചല്ലോ
കൊയിലേര്യെടത്തികയര്യേതാന്
വറത്താനംപോലെ പറഞ്ഞികേള്ളു
പക്തിചോമട്ട്കാറിങ്ങാനിപ്പള്
കൊയിലേര്യെടത്തിപടിക്കല്മറച്ചേക്കീനേ
പതിനെട്ട് കച്ചൂരവാതില്വാനേ
ഓലയുടച്ച്പൂട്ടി പോര്ന്നല്ലോ.
കേളുനേം ചുണ്ടൂനേംങ്ങാനിപ്പോള്
മുമ്പീല്നടത്തിച്ചുംക്രുട്ട്യോത്തേനൻ.
കൊയിലേര്യെടത്തികയരപ കേളേപാ
കൊയിലേര്യോടത്തിലും ചെല്ലുന്നേരം
കൊയിലേര്യെടത്തിലെ പെറേറാരമ്മ
പൂമന്തിരികയും പട്ടണയും
കൊണ്ടവിരിക്ക്ന്ന് പെറേറാരമ്മേ
ചോദിക്കുന്നോമന പെറേറാരമ്മേ
തച്ചോള്യൊതച്ചക്കുറുപ്പേപോള്യേ

ഇവിട്യായിററ്പോന്നതോ കുരുപ്പേപോള്ള്യേ
വേറെങ്ങപാൻപോയതൊ കുരുപ്പേപോള്ള്യെ
പകരംപറഞ്ഞല്ലോ കുഞ്ഞ്യാതേനെ
കൊയിലോര്യെടത്തിലെ പെറേറാരമ്മേ
തച്ചോള്യനന്തരവെ കുഞ്ഞികേളു
ഇന്നേക്കൊരേഴ്ദിവസമായേ
ഉണിച്ചാറകുഞ്ഞെ കെടന്നതാന്ന്
കേളുനനോക്കിനടകപാനാനേ
നോക്കിനടന്നിറേറ പെറേറാരമ്മേ
വയനാടെകേളുൻെറ കോട്ടയില്
ഞാനിപ്പംകണ്ടല്ലോ പെറേറാരമ്മേ.



---

# 15

## രാമത്തെളമേലെ കഞ്ഞിച്ചാപ്പൻ

[1]രാമത്തെളമേല്യെ ല്ല്യങ്ങ്ന്നാനെ
പറയ്ന്ന്ണ്ടോമനല്ല്യങ്ങ്ന്നല്ലേ
പുത്തൂരൊതയോത്തെ കാര്യക്കാരാ
ഇഞ്ഞച്ചരുവത്ത് പോയിറ്റെടോ
ചരുവത്ത്ശങ്കരനാശാര്യോട്
രാമത്തിവീടവരുവാൻപറ
അത്കേട്ട്പോര്ന്നേകാര്യക്കാരെ
ഓന്[2]ച്ചരുവത്ത് ചെല്ല്ന്നേരം
ചരുവത്ത് ശങ്കരാനാശാര്യനേ
കഞ്ഞികുടിക്ക്ന്നശ്ശാര്യല്ലേ
പറയ്ന്ന്ണ്ടോമനശ്ശാര്യാന്നേ
വന്നംഎന്റാമന്[3]കരുപ്പാളോള്ള്യ
[4]കഞ്ഞീന്റെ മുമ്പ്ന്നൊരാചാരേല്ലേ

---

1. കുറുക്കാട്ട് എന്ന വീട്ടിന്റെ കീഴിലുള്ള ഒരു വീടാണ് രാമത്ത്. കുറക്കാട്ട് തറവാട്ടിലെ രണ്ടാംകാരണവർ താമസിക്കുന്ന വീടാണത്. തറവാട്ടിൽ കാരണവരെ മൂപ്പിൽസ്ഥാനിയെന്നും രണ്ടാം കാരണവരെ എളമ്മ എന്നും വിളിച്ചുവരുന്നു. നാട്ടുകാർ അവരെ ബഹുമാനസൂചകമായി അങ്ങുന്ന് എന്നാണ് വിളിക്കാറ് പതിവ്.
2. ചരുവത്ത്-ആശാരിയുടെ വീട്ടുപേർ.
3. കുരുപ്പാൾ-കുറുപ്പിനെ താണജാതിക്കാർ സംബോധനചെയ്യുവാനുപയോഗിക്കുന്ന പദം.
4. കഞ്ഞികുടിക്കുമ്പോൾ ആചാരം ചെയ്യേണ്ടതില്ല.

[1]കഞ്ഞീംകുടിച്ചവൻ പോര്ന്നല്ലോ
വായും കയിയും [2]സുകംവരുത്തി
മുക്കാലിപ്പീടേങ്ങെട്ടുക്കന്നോനേ
വെത്തിലപെട്ടീങ്ങെട്ടുക്കന്നല്ലോ.
പുത്തൂരൊതയോത്ത് കാര്യക്കാരെ
ചോദിക്ക്ന്നോമനയ്യാശാര്യല്ലേ
പുത്തൂരൊതയത്ത് കുറുപ്പാളോല്യെ
എന്തിച്ചരുവത്ത് പോന്നുട്ടതേ
പകരംപറഞ്ഞല്ലോ കാര്യക്കാരെ
ചരുവത്ത് ശങ്കരനാശാരിയേ
രാമത്ത്എളമയിലങ്ങ്നാനെ
എന്നപ്പറഞ്ഞിററയച്ചിക്കല്ലോ.
ഇഞ്ഞിന്നരാമത്ത് ചെല്ലവായെ
അത്തുരം[3]വാക്കവെ കേക്ക്ന്നേരം
മാടംതൊറന്നും മഴവെട്ടത്ത്
കൂടംതൊറന്നിററുളിയെടുത്ത്
[4]ഓൻേറാടികീഞ്ഞും പൊറപ്പെട്ടന്ന്
ഓലിന്ന്രാമത്ത് പോര്ന്നല്ലോ.
പരുവത്ത് ശങ്കരനാശാര്യാനേ
ആര്യപ്പടിക്ക്തായനിക്ക്ന്നായെ
രാമത്തിളമേല്യല്ലങ്ങ്നാനേ
പടിക്കന്നെലായികളിക്ക്ന്നല്ലോ,
ചരുവത്ത്ശങ്കരനാശാര്യാനെ
ബായിക്കയിപൊത്തി ചോയിക്ക്ന്ന്
രാമത്തിളമേലെ തമ്പുരാനെ

---

1. കഞ്ഞീം-കഞ്ഞിയും.
2. സുകം-സുഖം(വൃത്തിയാക്കി).
3. വാക്കവെ-വാക്ക് + അവൻ.
4. ഒൻേറാടി-അവൻെറക്കൂടെ.

എന്തിനടിയന ചെല്ല്യട്ടതേ
പകരംപറഞ്ഞല്ലയ്യുങ്ങ്ന്നാനേ
ചരുവത്ത്ശങ്കരനാശാരിദയ
പിമ്പന്നാന്നമല്ലഞാൻ ചെല്ല്യട്ടതേ
പറമ്പിക്കൂടക്കാട്ടതെൻെറ ഏട്ടെ
ഏട്ടെ രണ്ടമ്പലപണിയെടുപ്പിച്ച്
കനകംകൊതിയെനക്കണ്ടൃങ്കരാ
ഒന്നെയൊരമ്പലപ്പണിയാനല്ലോ
ഞാൻനിന്നിററങ്ങിന്യെടുപ്പിക്കപാനെ
രാമത്ത്മീത്തല് വടക്കയില്
പുളിയങ്കോട്ടെന്നപറമ്പത്താനെ
അമ്പലത്തിന് കുററിതറികപാന്നാനെ
ചരുവത്ത്ശങ്കരനാശാര്യാനേ
രാമത്ത്മീത്തല് വടക്കയില്
പുളിയങ്കോട്ടെന്നപറമ്പത്താനെ
രാമത്തെളമേല്യെല്ലങ്ങ്ന്നാനെ
ഏറിയ്യൊരാളഅല്ലങ്ങ്ന്നാനെ
വെളക്കംഎടുപ്പിച്ച് പോര്ന്നല്ലോ
തോക്കംഎടുപ്പിച്ച് പോരുന്നല്ലോ
അരിയുംനറപ്പിച്ചെട്ടക്കന്നദണ്ട
രാമത്ത്മീത്തല് വടക്കയില്
പുളിയങ്കോട്ടെന്നപറമ്പത്താനേ
ചരുവത്ത്ശങ്കരനാശാര്യാന്ന്
പറമ്പ്നടന്നെല്ലം കാണ്ന്നെല്ലോ.
പറമ്പ്നടന്നൊക്കെ[1]കണ്ടോണ്ടാരെ
അമ്പലത്തിനം [2]തലം കണ്ടൊറച്ച്

1. കണ്ടോണ്ടാരെ–കണ്ടതിന്നശേഷം.
2. തലം-സ്ഥലം.

പറയുന്നുണ്ടാമനയ്യാശാര്യാനേ
പുത്തുരൊതയോത്ത് കുരുപ്പാളോളൈ
അരിയുംനെറച്ചൂടവെകപവേണം
വെളക്കുംനെറനെറ കത്തിക്കണം.
പിന്നെയുംപറയുന്നയ്യാശാര്യാനേ
രാമത്തെളമയിലെ തമ്പുരാനെ
കുററിതറച്ച് താളം കേക്ക്ന്നേരം
മുഹൂത്തം മൂന്ന് വെടിവെക്കണേ
മുഹൂത്തംക്രുക്കീംബ്ളിപ്പിക്കേണം
കുററിതറച്ച് താളം കേപ്പിക്ക്ന്നേ
കുററിതറച്ച് താളം കേക്ക്ന്നേരം
മുഹൂത്തം മൂന്ന് വെടിവെപ്പിച്ച്
മുഹൂത്തം[1]ക്രുക്കീംബ്ളിപ്പിക്ക്ന്ന്
ചോദിക്ക്ന്നോമനയ്യങ്ങ്ന്നല്ലേ
കുററീട്ടനീത്തംപറശങ്കരാ
പകരംപറഞ്ഞല്ലയ്യാശാര്യാനേ
രാമത്തെളമയിലെ തമ്പുരാനേ
കുററീട്ടെ[2]നീത്തം പറയ്യല്ലാലോ.
കുററീട്ടനീത്തം പറഞ്ഞാപ്പോളൈ
[3]അടിയെന്തലകൊത്തിചാടിപ്പോവ്വേ
പകരംപറഞ്ഞല്ലയ്യങ്ങ്ന്നാനേ
എങ്കിലുംപറഞ്ഞനേ കുഞ്ഞ്യങ്കരാ
പറയാതെഞാനിപ്പം കേക്കപല്ലേലോ.
പകരംപറഞ്ഞല്ലയ്യാശാര്യാനേ
അമ്പലപ്പണിയുടതീരുംമുമ്പെ

---

1. ക്രുക്കിം-ക്രവലും.
2. നീത്തം-നിമിത്തം.
3. അടിയെന്തല-അടിയൻെറ തല.

തമ്പുരാൻ[1]ചങ്ങലേപോവുംപാളേ്യ
രാമത്തുംപാള്യെംകയരിക്കോളം
കറുക്കാട്ടും [2]പാള്യെംകയരിക്കോളം
തിരുമുഖം ബാട്ന്നയുങ്ങേക്കല്ലേ
തൃക്കണ്ണുതിരംകലങ്ങിപ്പോയി
പഴക്കടക്കപോലത്തെ കുഞ്ഞിമ്മീട്
പൂപ്പോലെമാളി മയങ്ങിപ്പോയി.
ആശാരീനക്കുട്ടി പോരന്നല്ലാ
രാമത്തേളമയില്‌വന്നോള്ന്ന്
പതിനാറ്‌വെള്ളിപ്പണമെട്ടത്ത്
ആശാരിക്കല്ലേ കൊട്ടക്ക്ന്നത്
അവനപ്പറഞ്ഞിററയച്ചൂട്ന്ന്
ബെയിലിന് കൊടന്നൊട്ടക്കന്നല്ലാ.
അന്നാടത്താലെ നടന്നൂട്ടിററ്
പറമ്പിക്കറുക്കാട്ട് പോരന്നല്ലോ
കുററിപ്പടികാരിചെല്ല്ന്നല്ലോ
കണ്ണാലെകണ്ടല്ലോ പെറോരമ്മ
ചോദിക്ക്ന്നോമനപെറോരമ്മ
രാമത്തേളമയിലെ കുഞ്ഞിചാപ്പാ
നീയിന്നരാമത്തൊട്ടില്ലാഞ്ഞേടോ
കാണാൻകൊതിച്ചിറേ കുഞ്ഞിചാപ്പാ
ആളഅയച്ചില്ലേ ഞാനേചാപ്പാ
ഞാനയ്യെഴുത്തും അയച്ചില്യേടോ
ഇഞ്ഞിക്കറുക്കാട്ട് വന്നില്ലേലോ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
[3]പായ്യാരംപോട്ടേൻെറ പെറോരമ്മേ

1. ചങ്ങലേപോവും-ജയിലിലേക്ക് പോവും.
2. പാളേ്യം-പട്ടാളം.
3. പയ്യാരം-തമാശ. കളിവാക്ക്.

ഏട്ടൈ[1] കറുക്കാട്ടടില്ലേഅമ്മേ
പകരംപറഞ്ഞല്ലോ പെമ്പ്റാരമ്മ
ഇൻേറ്യട്ടെമാളേ്യമ്മലുണ്ടേചാപ്പാ
മാളികേകാണ്യാരി പോര്ന്നോനേ
ചിത്തിരത്തൂണുംമെയിമറഞ്ഞ്
മോതിരക്കയ്യാലംബായുംപൊത്തി
ചോദിക്ക്ന്നോമനയ്യങ്ങ്ന്നല്ലേ
രാമത്തെളമേലെ കുഞ്ഞിചാപ്പാ
ഇഞ്ഞ്യങ്ങരാമത്തൊട്ടില്ലാഞ്ഞെട്ടോ
അമ്മക്ക്കാണപ്പാങ്കൊതിച്ചിററാനേ
ആളഅയച്ചിററും ബന്നില്ലാല്ലോ
[2]എഴുത്തമ്മയച്ചിററും ബന്നില്ലാല്ലോ
എന്തായിവന്നതേ കുഞ്ഞിചാപ്പാ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പറമ്പിക്കറുക്കാട്ടതെൻറഏട്ടാ
ഏട്ടൻരണ്ടമ്പലപ്പണിയെടുപ്പിച്ചേ
കനകംകൊതിയെനക്കുണ്ടേഏട്ടാ
ഞാൻനിന്നിററൊരമ്പലപ്പണിതീരപ്പാനെ
പകരംപറയുന്നയ്യങ്ങ്ന്നല്ലേ
ഇഞ്ഞിഎടുപ്പിച്ചോ കുഞ്ഞിചാപ്പാ
അന്നേരം ചാപ്പെപറയുന്നല്ലോ
അമ്പലത്തിന് [3]കുററ്യാൻതറപ്പിച്ചിക്ക്
ഏട്യാന്ചാപ്പാ തറപ്പിച്ചതേ
രാമത്ത്മീത്തല്വടക്കയിലേ
പുളിയക്കോട്ടെന്നപറമ്പത്തേട്ടാ

---

1. കറുക്കാട്ടടില്ലേ-കറുക്കാട്ട് + ഇവിടെ + ഇല്ലേ.
2. എഴുത്തമ്മ-എഴുത്ത് + അമ്മ
3. കുററ്യാൻ-കുററിഞാൻ.

ഏട്നപ്പിലാവ് കൊത്തിക്കരേണ്ട
പകരംപറയ്ന്നയ്യങ്ങ്ന്നല്ലേ
രാമത്തിളമയിലെ കുഞ്ഞിചാപ്പാ
ചെവിട്തൊറന്നെണ്ണം [1]കേക്കേചൊപ്പാ
കുറുക്കാട്ടടങ്ങും പറമ്പത്തെങ്ങും
[2]ഈരേര്യലിക്കും കാതലുള്ളമരം
ഇടങ്ങായിക്കും ദശപ്പുള്ളമരം
ഒക്കെയിച്ചീക്കി കൊത്തിപ്പോയെ
പൊരുന്നമര്യെടപ്പണിക്കാനെചാപ്പാ
അയ്യൂരുമലപ്പാടി കുഞ്ഞിക്കോമെ
[3]ഒക്കെക്കെയിച്ചീക്കി കൊത്തിച്ചീക്ക്
അന്നേരംചാപ്പെപറയ്ന്നല്ലോ
പറമ്പീക്കുറുക്കാട്ടതെന്റെയേട്ട
ഞാനൊരപിലാവുണ്ട്[4]കണ്ടിക്കേട്ടാ
പിലാവ്[5]കയിച്ചിക്ക്യാകൊത്തിച്ചോട്ടേ
ചോദിക്ക്നന്നേരത്തങ്ങ്ന്നല്ലേ
എവിട്യാനെന്റാമനകുഞ്ഞിചാപ്പാ
[6]പുത്തെതെരുവൂലങ്ങാനെഏട്ടാ
കല്ലുംപൊറത്ത് തിരുമുററത്തെ
[7]മണ്ണുകവാത്ക്കലൊനേഏട്ട
പകരംപറഞ്ഞല്ലയ്യങ്ങ്നാനേ
അറഞ്ഞു അറിയ്യാണ്ടകുഞ്ഞിചാപ്പാ
പുത്തെതെരുവൂന്പോയേക്കല്ലേ

---

1. കേക്കേ-കേൾക്കുക.
2. ഈരേര്യല്-തലയിൽനിന്നു പേനെടുക്കുന്ന ഒരു നാടൻ ഉപകരണം. മരക്കഷണംകൊണ്ടാണിതുണ്ടാക്കുന്നത്.
3. ഒക്കെയിച്ചീക്കി-ഒക്കെ കഴിച്ചുനീക്കി.
4. കണ്ടിക്കേട്ടാ-കണ്ടിരിക്കുന്നു+ഏട്ടാ.
5. കയിച്ചീക്യാ-കഴിച്ചുനീക്കി ഞാൻ.
6. പുത്തൻതെരു-വില്യാപ്പള്ളിക്കടുത്തുള്ള ചാലിയസമുദായക്കാർ താമസിക്കുന്ന സ്ഥലം.
7. മണ്ണുകം-മണ്ഡപം.

കേട്ട്ധരിക്കേണകുഞ്ഞിചാപ്പാ
കുറുക്കാട്ടടങ്ങും പറമ്പേചാപ്പാ
നാലായിരത്തിനാന്തററെറിനാല്പത്പറമ്പുണ്ടല്ലോ
ഏതെല്ലാം നല്ലപറമ്പാനെന്ന്
ഇനിക്കുമെനകപത് കിട്ടില്ലാലൊ
[1]മറുവാട്ടെല്ലടാങ്ങനെകാണപാനുണ്ടേ
ഏതെല്ലാം നല്ലപറമ്പാനെന്ന്
ഇനിക്കുമെനകപത്കിട്ടീല്ലേലോ
പുത്തെതെരുവിലേ കുഞ്ഞിചാപ്പാ
നാല്പത്ത്നാല്തെരുക്കടിയാനെ
പണ്ടുമ്മള്കാരണോമ്മാറ്കാലം
ചങ്ങാരോനോമന[2]കുഞ്ഞ്യനന്തെ
[3]വെറുത്യോലുക്കം ചാർത്തിക്കൊട്ടത്തതാനെ
ചാല്യന് പൊന്നുംമെകച്ചതാനേ
ചങ്ങാരോനോമനയനന്തനയാനെ
കുറുക്കാട്ടിവിടെവരുത്തുംഞാനെ
വേണ്ടുംമരത്തിനങ്ങാനെചാപ്പാ
ഓനോട്ടുംക്രുടപറയും [4]ഞായെ
കേട്ടോണ്ടുപോരന്ന് കുഞ്ഞിചാപ്പെ
ഓനിന്ന്രാമത്ത്പോരന്നല്ലോ
കുളിച്ചിററക്കഞ്ഞികുടീച്ചേചാപ്പെ
നാലോളം നായ്മ്മാറെക്രുട്ടന്നോയെ
ബെയിലിന്കൊടയൊന്നെടുക്കുന്നല്ലോ
പുത്തെതെരുവീന്നും പോരന്നല്ലോ
പുത്തെതെരുവിന്ചെല്ലുന്നേരം

---

1. മറുവാട്ടെല്ലടാങ്ങനെ-മറുപാട്ടും ഇവിടെ.
2. കുഞ്ഞ്യനന്തെ-കുഞ്ഞനന്തന്ന്.
3. വെറുത്യോലുക്കും-വെറുതേ+അവക്കും.
4. ഞായെ-ഞാൻ.

ചാപ്പെതെരുവിലും കീയുന്നേരം
നാല്പത്ത്നാല്തെരുക്കുടിയിന്ന്
ചാലിയറങ്ങൊക്കയെങ്ങാനിപ്പള്
ഏണീററിററാചാരം ചെയ്താള്ന്ന്
[1]ബയ്യേന്നെപോര്ന്നച്ചാലിയേറ്
[2]അനന്തെതെരുവിലും പോരുന്നല്ലോ
അനെന്തതെരുവിലും ചെല്ലുന്നേരം
ചങ്ങാരോന്നോമനകുഞ്ഞ്യാനന്തെ
കസലവലിച്ചല്ലേവെക്ക്ന്നത്
കേട്ടോടെ വെത്തിലകൊണ്ടവെച്ച്
ചൂട്ട്യോടെ[3]പോയില കൊണ്ടവെച്ച്
കുണ്ണ്യോടേകരിമ്പയിക്കയും കൊണ്ടവെച്ച്
[4]കടലിപ്പുളിഞ്ചങ്കിററിത്തിപ്പൊടി
വെള്ളോട്ടടപ്പോട്ട്തൊട്ടും ചെന്ന്
ചിത്തിരത്തുണംമെയിമറഞ്ഞി
മോതിരക്കയ്യോലം [5]ബായും പൊത്തി
ചോദിക്ക്ന്നോമനകുഞ്ഞ്യനന്തേ
രാമത്തെളമയിലല്ലങ്ങ്ന്നോള്യേ
എന്തിത്തെരുവിനെഴ്നള്ള്യതേ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ചങ്ങാരാനോമനകുഞ്ഞ്യനന്താ
മററൊന്നുമല്ലഞാ[6]ബന്നിക്കതേ
ഞാനൊന്നെരന്നാതരുവോനന്താ
പകരംപറഞ്ഞല്ലോ കുഞ്ഞ്യനന്തേ

---

1. ബയ്യേന്നെ-പിന്നാലെ.
2. അനന്തെതെരുവൂലും-അനന്തൻതാമസിക്കുന്ന തെരുവിൽ.
3. പോയില-പുകയില.
4. നല്ല ചുണ്ണാമ്പ് നിറച്ച അടപ്പം(അടപ്പം-ചുണ്ണാമ്പ് ഇട്ടുവെക്കുന്ന ഓട്ടുകൊണ്ടുണ്ടാക്കിയ ഒരു സാനധം,)
5. ബായും-വായും,
6. ബന്നിക്കതെ-വന്നത്.

രാമത്തെളമ്മേലല്ലങ്ങേമ്മക്കാളേ്യ
ഉള്ളതെങ്ങെങ്കിത്തരുവേന്താനേ
പകരംപറഞ്ഞല്ലോ കുഞ്ഞിച്ചാപ്പെ
ഉള്ളതങ്ങല്ലേഞ്ഞാനെരക്കണനന്താ
കല്ലംപൊറത്ത്തിരുമുററത്ത്
മണ്ണകവാത്ക്കലെത്തിവരിക്ക
പിലാവ്കയിച്ച്മീക്കിഞ്ഞാങ്കൊത്തിക്കോട്ടെ
പകരംപറഞ്ഞല്ലോ കുഞ്ഞ്യനന്തേ
രാമത്തെളമയിലെ തമ്പായിയേ
കേട്ട്ധരിക്കണെത്തമ്പായ്യാന്
കല്ലംപൊറത്ത്തിരുമുററത്ത്
മണ്ണകവാത്ക്കലെത്തിവരിക്ക
കൊറച്ച്പിരിഞ്ഞാലൊര് രണ്ടായിരം
[1]അതികംപിരിഞ്ഞലൊര്നാലായിരം
[2]മുമ്പിനപിരിയും പനസംപോളേ്യ
ഗണപതിക്കും ബെച്ച്[3]നേദിച്ചോളും
പിന്നപ്പിരിയും പനസംപോളേ്യ
പറമ്പിക്കറുക്കാട്ടെ [4]നാടാലേല്
[5]കായിട്ടയച്ചോളും ഞാനിപ്പള്
പിന്നെപ്പിരിയും പനസംപോളി
നാല്പത്തിനാല്തെരുക്കുടിയില്യ്
ഞാളെകുടുംബം പൊലരപ്പാനല്ലോ
പിലാവ്കയിച്ച്മീക്കികൊത്ത്ന്നെങ്കി
ഞാളിത്തെരുവിനിരിപ്പില്ലേലോ
പകരംപറഞ്ഞല്ലോ കുഞ്ഞിച്ചാപ്പെ

1. അതികം - അധികം
2. മുമ്പിനപിരിയും - ആദ്യം ഉണ്ടാവുന്ന .
3. നേദിച്ചോളും - നിവേദിക്കും
4. നാടാലേല് – പത്തായപ്പുരയിൽ
കായിട്ടയച്ചോളും - കാവാക്കി (ചുമടാക്കി) അയച്ചുകൊള്ളും *36

ചങ്ങരോന്നോമനകുഞ്ഞ്യനന്താ
പറമ്പിക്കുറുക്കാട്ടതെൻെറയേട്ടെ
ഏട്ടൻരണ്ടമ്പലപ്പണിയെടുപ്പിച്ച്
കനകംകൊതിയെനക്കുണ്ടനന്താ
ഒന്നെയൊരമ്പലപ്പണിതീരപാനേ
പറമ്പിക്കുറുക്കാട്ടേ കുഞ്ഞ്യനന്താ
കുറുക്കാട്ടടങ്ങും പറമ്പത്തെങ്ങും
ഈറേല്യലിക്കും കാതലുള്ളമരം
ഇടങ്ങായിക്കും [1]ദെശപ്പുള്ളമരം
[2]അയ്യൂര് മലപ്പാടി കുഞ്ഞിക്കോമെ
ഓനൊട്ടുംബെച്ചിററതില്ലനന്താ
പൊന്മേരിടപ്പണീക്കാനിപ്പള്
കൈക്കെയിച്ചീക്കികൊത്തിപ്പോയി
രാമത്ത് മീത്തല് ബടക്കയില്
പുളിയങ്കോട്ടെന്നപറമ്പത്താനെ
അമ്പലത്തിന് [3]കററ്യാതറപ്പിച്ചിക്ക്
തഴ്തിന് മരമങ്ങെടുക്കുവായെ
കുറുക്കാട്ടടങ്ങും പറമ്പത്തെങ്ങും
[4]ഇന്നാണ്യനന്തോട്ടും ഇല്ലാന്യാന്
പകരംപറഞ്ഞതല്ലോ കുഞ്ഞ്യനന്തേ
രാമത്തെളമേലെ അങ്ങ്ന്നോള്ളേ
മരത്തിന് [5]വെശമപ്പെട്ടെണ്ടാലിപ്പം
പുത്തംതെരുവിലെ ചാല്യേറോട്

1. ദെശപ്പ് - കട്ടി
2. അയ്യൂര് - അഴിയൂർ [ഒരു സ്ഥലം]
3. കററ്യാ - കററി + ഞാൻ
4. ഇന്നാണ്യനന്തോട്ടും - നിന്നാണെ + അനന്താ + ഒട്ടും
5. വെശമം - വിഷമം

കമ്പ്ളുംകുത്തിപണംബാങ്ങപല്ലോ
ഞാനിപ്പംതന്ന്യങ്ങനെ ബാങ്ങുംപോളേ്യ
കേക്കമെലക്കേങ്ങാപോറുംഞാനേ
കേളക്കമെലക്കെങ്ങാമ്പോയിററാന്
നല്ലമരംനോക്കി കൊത്തികപല്ലോ.
ആയേനിയെന്നും പുളിന്തേക്കെന്നും
ജാതിയെന്നുംജാതിചന്ദനമെന്നും
[1]നാലൂട്ടംനല്ല മരംകൊത്തിക്കും
കൊത്തുംതോറുംമരം കൊറപ്പിച്ചിററ്
കൊറക്കുന്തോറുംമരേട്ടപ്പിച്ചിററ്
[2]കോട്ടപ്പൊായക്കേപാണ്ടതാത്തിക്കപല്ലോ
കോട്ടപ്പൊായക്കോണ്ടായിതാത്തിച്ചാവല
രാമത്ത്യാനാളാങ്ങയച്ചിതരും
[3]രാമത്ത്യാനാളാങ്ങയച്ചോണ്ടാല്
കുറുക്കാട്ട്ന്നാനേങ്ങയച്ചൂടണം.
കുറുക്കാട്ട്ന്നാനേങ്ങയച്ചൂട്ടാല്
ആനേന [4]കൂട്ട്യാംബലിപ്പിച്ചിററ്
രാമത്ത്മീത്തല് ബടക്കേയില്
പുളിയഃകാട്ടെന്നപറമ്പത്താന്
വേണ്ടുംമരം ഞാനങ്ങെത്തിച്ചോളും.
അന്നെരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഞാനെന്നാപോട്ട്യെൻ്റ കുഞ്ഞ്യനന്താ
ആഎന്നനുവാദം കുഞ്ഞ്യനന്തെ
പുത്തന്തെരുവ്കയിയോളമ്വേ
ബഋശ്യന്നനന്തനും പോരന്നല്ലോ.

---

1. നാലൂട്ടം - നാലുകൂടം, നാല് തരത്തിലുള്ള
2. കോട്ടപ്പൊായ - കോട്ടപ്പുഴ
3. രാമത്ത്യാനാള- രാമത്ത് + ഞാൻ + ആള
4. കൂട്ട്യാം - കൂട്ടി + ഞാൻ

പുത്തംതെരുവ്കയിയുന്നേരം
പറയുന്നുണ്ടോമന കുഞ്ഞിചാപ്പൻ
[1]ഇഞ്ഞ്യനിപ്പോടെന്റെ കുഞ്ഞ്യനന്താ
തൊഴ്ത്മടങ്ങ്ന്നേ കുഞ്ഞ്യനന്തേ
രാമത്തെളമേലെ കുഞ്ഞിചാപ്പേ
അന്നാടത്താലെനടന്നുട്ടിറേറ
പറമ്പിക്കരുക്കാട്ടെ തായകീഞ്ഞേ
പറമ്പിക്കരുക്കാട്ടെ തായേത്തുമ്മം
കരുക്കാട്ടുംകരനല്ല വണ്ണത്താനേ
[2]ഒല്യവേലലക്കന്നമ്പണ്ണത്താനോ
ചാപ്പനകണ്ടിററും കാണാവുമ്മം
തച്ചുതുണിയിന്നക്കല്ലുമ്മലേ
തലയിക്കെട്ടാചാരം ചെയ്യുന്നോനേ
ചാപ്പരൻറ്യരികത്തും ചെല്ല്ന്നല്ലോ
ചോതിക്ക്ന്നോമന വണ്ണത്താനേ
രാമത്തെളമേലെല്ലങ്ങ്ന്നോള്ളേ
പുത്തംതെരുവൃനും പോയോണ്ടിററ്
പിലാവ് കയിച്ചിക്കികൊത്ത്യോപോളി
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പേ
കരുക്കാട്ടുംകരനല്ലവണ്ണത്താനെ
പിലാവ്കയിച്ചീക്കി കൊത്തീററില്ല
ചങ്ങാരൊന്നോമന കുഞ്ഞ്യനന്തേ
എന്നോട്ടും കൂടപറഞ്ഞിക്കല്ലോ
പുത്തംതെരുവിലെ ചാല്യേറോട്
കമ്പിളുംകുത്തിപണംവാങ്ങീററ്

---

1. ഇഞ്ഞ്യനി - നീ ഇനി
2. ഒല്യവേലലക്കക - വിഴുപ്പലക്കക

കേക്കേമ്മെലക്കെണ്ടാം പോവ്വൂയെന്ന്

കേക്കേ[1]മലക്കവെ പോയിററാനെ

നല്ലമരംനോക്കികൊത്തിക്കൊന്ന്

കൊത്തുംതോറും മരം കൊറപ്പിച്ചിററ്

കൊറക്കുംതോറും മരെട്ടപ്പിച്ചിററ്

കോട്ടപ്പൊഴക്കൊണ്ടോയ് താത്തിക്കൊന്ന്

കോട്ടപ്പൊയക്കൊണ്ടോയ്താത്തിച്ചാല്

രാമത്ത്ന്നാളയയക്കവെന്നും

രാമത്ത്ന്നാളെയയച്ചൂട്ടാല്

കുറുക്കാട്ട്ന്നാനഅയച്ചൂടണം

കുറുക്കാട്ട്ന്നാനാങ്ങയച്ചൂട്ടാലേ

ആനേനക്കുട്ട്യാമ്പലിപ്പിച്ചോളും

ആനേനക്കുട്ടിബലിപ്പിച്ചിററ്

രാമത്ത്മീത്തല് ബടക്കയില്

പുളിയങ്കോട്ടെന്നപറമ്പത്താനേ

വേണ്ടുംമരഅവനെത്തിക്കൊന്നേ

പകരംപറഞ്ഞുല്ലോ വണ്ണുതാനോ

രാമത്തെളുമേലെല്ലങ്ങ്ന്നോള്യേ

പുത്തംതെരുവൂന് പോയിററാനേ

പീലാവ്[2]കുയിച്ചീക്കി കൊത്തിക്കൊണ്ട്

ചാല്യറെ[3]വാക്കേട്ടും പോന്നോപോളീ

മനസ്സില്നെനച്ചല്ലോകുഞ്ഞിചാപ്പെ

---

1. മലക്കവെ - മലത്ത് + അവൻ
2. കയിച്ചീക്കി - കഴിച്ചുനീക്കി
3. വാക്കേട്ടും - വാക്ക് കേട്ട്

[1]വണ്ണത്താമ്പറഞ്ഞത്ശരിയാനല്ലേ ാ
ചാല്യേറവാക്കങ്ങെടത്ത്ഞാനെ
[2]മീന്തിനടന്നല്ലോ കുഞ്ഞിചാപ്പെ
രാമത്തെളമയിചെന്നോള്ന്ന്
പറയുന്നുണ്ടോമനകുഞ്ഞിചാപ്പെ
പുത്തൂരൊതയോത്ത് കാര്യക്കാരാ
നാല്മഴ്ക്കാറ് തീയറെയാന്
തീയറബ്ളിച്ചൂടകൊണ്ട്വായെ
പോരന്നല്ലോമന കാര്യക്കാരെ
കല്ലേരി തണ്ടായെ തീയ്യനേയും
പൂതേയി മണ്ണമ്മെ തീയ്യനേയും
പൂവാടകണ്ടീലെ തണ്ടാനേയും
[3]ബേങ്ങോള്യെ തണ്ടായെ തീയ്യനേയും
നാല്മഴ്ക്കാറ് തീയ്യരെയാന്
രാമത്തെളമേയി കൊണ്ട്വന്ന്
ആര്യപ്പടിക്ക്തായ നിക്ക്ന്നോല്
ചോദിക്ക്ന്നോമന തീയ്യറല്ലേ
രാമത്തിളമേലെ തമ്പുരാനേ
എന്തിനടിയന [4]ചെല്യൂട്ടതേ
പകരം പറഞ്ഞല്ലോ കുഞ്ഞിചാപ്പെ
നാല്മഴ്ക്കാറ് തീയറെ കേക്കേ
പുത്തംതെരുവിനും പോയിററാനേ
കല്ലമ്പൊറത്ത് തിരുമുററത്ത്

---

1. വണ്ണത്താൻ (അലക്കുകാരൻ) പറഞ്ഞ വാക്കുകൾ ചാപ്പന്റെ അഭിമാനബോധത്തെ ഉണർത്തി. തെരുവിലെ ചാലിയർ പറഞ്ഞതനുസരിച്ച് പിലാവു വെട്ടാതെ തിരിച്ചു പോന്നുവെന്ന് നാട്ടുകാരറിഞ്ഞാൽ അതു് അഭിമാനക്ഷതമുണ്ടാക്കുന്ന കാര്യമല്ലേ.
2. മീന്തീനടന്നല്ലോ - വേഗത്തിൽ നടന്നല്ലോ.
3. ബേങ്ങോളെ – വേങ്ങോളിയിലെ ഒരു സ്ഥലപ്പേര്
4. ചെല്യൂട്ടതേ - ചൊല്ലിയയച്ചത്?

[1]മണ്ണകവാത്ക്കലത്ത്യരിക്ക
പിലാവ്കുയിച്ചീക്കി കൊത്തുവേണം
കുളിച്ചിററക്കഞ്ഞികുടിച്ചിററാനെ
ഞാനുംതെരുവിന് വന്നോളുല്ലോ
അത്കേട്ട് പോര്ന്ന്തീയ്യറല്ലേ
പുത്തൻതെരുവിനും പോര്ന്നോല്
പിലാവ്[2]മെരട്ടല്ലേ പോര്ന്നോല്
പിലാവ്മെരട്ടങ്ങനെ ചെല്ല്ംന്നരം
[3]ചാല്യത്ത്യേളും പിള്ളറും കീഞ്ഞോള്ന്ന്
ചാല്യരുംചെന്ന്[4]ബളഞ്ഞിട്ടല്ലോ
പിലാവ്ബളഞ്ഞിട്ടും ന്ക്ക്ന്നല്ലോ
അയ്യും ബ്ളിച്ചും പറയുന്നല്ലോ
പിലാവ്കുയിച്ചീക്കികൊത്താറ്തല്ലോ
രാമത്തിളമേലെ തമ്പായിക്ക്
വേണ്ടുംമരവൊന്നങ്ങാനിപ്പള്
പുളിയങ്കോട്ടെന്ന പറമ്പത്താന്
ചങ്ങാരനന്നെ പറഞ്ഞിററുണ്ട്
പിലാവ്കുയിച്ചീക്കികൊത്തണ്ടാലോ
പിലാവ്വളഞ്ഞിററുആളായിററ്
[5]പിലാഉൗക്ക് തിയ്യറ്ക്ക്ചെന്നൂടാലോ
ചങ്ങാരോനോമന കുഞ്ഞ്യനന്തോ
ഓനത്തെരുവിലൊട്ടില്ലതാനും
ഓനുംബെടകര പോയിക്കല്ലോ

---

1. മണ്ണകവാതില്ക്കലുള്ള വരിക്കപ്പിലാവ്
2. മെരട്ട് - മുരട്ട്
3. ചാല്യത്തേളും - ചാലിയസ്ത്രീകളും
4. ബളഞ്ഞിടുക-വളഞ്ഞിടുക
5. പിലാഉയക്ക് - പിലാവിൻെറ അടുക്കലേക്ക്.

പരത്തിക്കും നുലിനും പോയിക്കോയെ
നാല്മഴ്ക്കാറ് തീയറാനേ
ചോലതണക്കൊണ്ടിരിക്ക്ന്നല്ലോ
രാമത്തെളമേലെ കുഞ്ഞിചാപ്പെ
കുളിച്ചിററക്കഞ്ഞികുടിച്ചോണ്ടാരേ
ബെയിലീന്കൊടമെന്നെടുക്കന്നല്ലോ.
പുത്തംതെരുവിനും ചെല്ല്ന്നേരം
നാല്മഴ്ക്കാറ്തീയ്യറാനേ
ചോലതണക്കൊണ്ടിരിന്നിക്കല്ലോ
പുത്തംതെരുവിലെ ചാലിയറ്
പുത്തംതെരുവിലെ ചാല്യത്ത്യേളും
പിലാവ്വളഞ്ഞിട്ടും നിന്നിക്കല്ലോ
പാഞ്ഞെങ്ങ്ചെന്നല്ലോകുഞ്ഞിചാപ്പെ
പുത്തംതെരുവിലെ ചാല്യത്ത്യേളേ
പുത്തൻതെരുവിലെ ചാലിയറേ
പിലാവ്മെരട്ടുന്നും പോയില്ലെങ്കി
പിലാവോട്ക്രൂട്ടിത്തറിക്കുംഞാനെ
പേടിച്ച്ബെറക്ക്ന്നച്ചാല്യേത്ത്യള്
പേടിച്ചിബെറക്ക്ന്നച്ചാല്യേറാനേ
അനന്തെതെരുവിലൊട്ടില്ലതാനും
തെററിത്തെറിച്ചോക്കപൊഞ്ഞൂട്ട്ന്നേ
നാല്മഴ്ക്കാറ് തീയ്യറാനേ
പിലാവ്മെരട്ട്യെല്ലട്ടുക്ക്ന്നതേ
പിലാവ് കയിച്ചല്ലേ നീക്ക്ണത്
പിലാവ് [1]കയിച്ചീക്കി കൊത്ത്ന്നല്ലോ.
പിലാവ് കയിച്ചീക്കിക്കൊത്ത്യോണ്ടിറേ
കരഞ്ഞ് വിളിച്ചപ്പിലാവും വീണ്

---

1. കയിച്ചീക്കി - കഴിച്ച് നീക്കി

[1]മണ്ണുകൊരു് ഭാഗെടിഞ്ഞു്പോയി

[2]ചെറയ്യൊരെ് [3]ഭാഗെടിഞ്ഞു്പോയി

ആയിരം പോളക്ക് പൊറത്ത്ണ്ടല്ലോ

ആയിരം പോളക്കകെത്തുമുണ്ടേ

പുത്തംതെരുവിലെ ചാലിയേറ്

പരത്തീട്ടെ ചാക്കെല്ലൊയിച്ചൂട്ന്ന്

[4]ചക്കേല്ലം ബാരിനെറക്ക്ന്നല്ലോ

ചാക്കിലും ബാരിനെറക്ക്ന്നല്ലോ

[5]ബള്ളേല്ലം ബല്ലത്തില് ബാരിനെറക്ക്ന്നല്ലോ

ബള്ളിയും ബല്ലം തലയില് ബെച്ച്

ചക്കെയും ചാക്കം തലയില് ബെച്ച്

അയ്യും ബ്ളിച്ചോണ്ടും പോര്ന്നല്ലോ

പറമ്പിക്കറുക്കാട്ടം കൊണ്ട്ചെന്ന്

ചക്കയും ചാക്കെല്ലംബെച്ചൂട്ന്ന്

ബള്ളിയും ബല്ലവുംബെക്ക്ന്നല്ലോ

അയ്യും ബ്ളിച്ചുംപറയുന്നല്ലോ

പറമ്പിക്കറുക്കാട്ടെല്ലങ്ങ്ന്നോളേ്യ

രാമത്തെളമേലെല്ലങ്ങ്ന്നാനേ

ഞാളൊട്ചെയിതതും കാട്ടിയതും

---

1. മണ്ഡപത്തിന്റെ ഒരു ഭാഗം പൊളിഞ്ഞുപോയി.
2. ചെറയ്യ - ചിറയും
3. ഭാഗത്തെടിഞ്ഞു് - ഭാഗം ഇടിഞ്ഞു്
4. ചക്കേല്ലം - ചക്കയെല്ലാം
5. ബള്ളേല്ലം - വള്ളിയെല്ലാം. കുരുമുളക് ചാക്കിൽ വാരി നിറച്ചു.

*37

അങ്ങ്ന്ന്തന്ന്യങ്ങനെ കണ്ടോപോളീ
പകരം പറയ്ന്നല്ലങ്ങ്ന്നല്ലോ
പുത്തംതെരുവിലെ ചാലിയെറേ
രാമത്തെളമേലെ കുഞ്ഞിചാപ്പെ
എനക്കിന്നച്ചാപ്പനടങ്ങപ്പല്ലാലോ
[1]ഞാം പറഞ്ഞാ ചാപ്പനത് കേകപ്പല്ലാലോ
എന്നോടിപ്പൊന്നും പറയേണ്ടാലോ
പറയെണ്ടടത്ത് പറഞ്ഞേക്കിനേ
അത്തുരം [2]ബാക്കോല് കേക്ക്ന്നേരം
ചക്കയും ചാക്കും തലയില്‌വെച്ചി
ബള്ളിയും ബല്ലും തലയില്‌ബെച്ചി
അയ്യുംബീളിച്ചോണ്ടും പോര്ന്നല്ലോ
മയ്യന്നൂര് നല്ലനെരത്തിനെത്തി
ആയിരോട്ട്യോമന കുഞ്ഞിച്ചാപ്പേ
പാമ്പുങ്കുലുനല്ല കണ്ണനമാനേ
ബടകരപോയി ബരുന്നുണ്ടല്ലോ
ചോതീക്ക്ന്നോമനതീയ്യറല്ലേ
പുത്തംതെരുവ്വലെ ചെട്ടിയാറെ
ഇതിപ്പളെന്താനെ ചെട്ടിയാറെ
പകരം പറഞ്ഞല്ലോ ചാലിയറ്
പാമ്പുങ്കുലും നല്ല കുഞ്ഞിക്കണ്ണാ
ആയിരോട്ട്യോമനകുഞ്ഞിച്ചോയ്യേ
രാമത്തെളമേലെല്ലങ്ങ്ന്നാനേ
ഞാളൊട്ട് ചെയിതതും കാട്ടിയതും
പകരം പറഞ്ഞല്ലത്തീയ്യറാന്

1. ഞാം - ഞാൻ
2. ബാക്കോല് - വാക്ക് അവർ

ഞാളൊര്[1]കോപ്പ് കയിച്ചീനല്ലോ
ബപ്പടം നല്ല പയം [2]ബെളമ്പീറ്റ
കോയപ്പണ്ണേണ്യങ്ങ് [3]ബാങ്ങ്യാളോടേ
[4]രാമത്തെളമേലെ ചോരക്കണ്ണ
ഏട്ടേങ്കുംകൊണ്ടോയി ബലച്ചേക്കീനേ
അന്നാടത്താലെ നടന്നവര്
[5]അക്ലോത്ത്നല്ല നടകയരുമ്മം
ചങ്ങാരനോമന കുഞ്ഞ്യനന്തെ
പരത്തിയുംന്തുലപ്പുംകൊണ്ടാനിപ്പള്
ഓനോമടക്കത്തിന് പോര്ന്ന്ണ്ട്
ചക്കയും ചാക്കങ്ങ്കാണ്ന്നേരം
ബള്ളിയും ബല്ല്യവും കാണുന്നേരം
പരത്തിയും ന്തുലങ്ങ്ചാട്യൂട്ടല്ലോ
ചാക്കവുംചക്കയിങ്ങ് വാങ്ങിക്കൊണ്ട്
അപ്പാച്ചിലാട്ന്നും പാഞ്ഞൂട്ടിറ്റ്
കോടതിമിറ്റത്തങ്ങെത്തിപ്പോയി
ചക്കെയുംചാക്കാട ചാട്ന്നല്ലോ
ബള്ളിയും ബല്ല്യാടചാട്ന്നല്ലോ
അയ്യുംനെലവിളി കൂട്ട്ന്നല്ലോ
അയ്യുംനെലവിളികൂട്ട്ന്നേരം
താലൂക്കെജമാനെചോതിക്ക്ന്ന്

---

1. കോപ്പ് - വിവാഹാടിയന്തരം
2. ബെളമ്പീറ്റെ - വിളമ്പിയിട്ട്
3. ബാങ്ങ്യാളോടെ - വാങ്ങി + ഞങ്ങളോട്
4. അവക്കും രാമത്തെളമയോടു പകയുണ്ട്. വിവാഹാടിയന്തിരത്തിനു പപ്പടവും പഴവും വിളമ്പി എന്ന പേരിൽ അവരെ അയാൾ പിഴപ്പിച്ചിട്ടുണ്ടായിരുന്നു.
5. അക്ലോത്ത്നട - വില്യാപ്പള്ളിക്കും വടകരക്കും മദ്ധ്യത്തിലുള്ള ഒരു സ്ഥലത്തിന്റെ പേര്.

പാറാവിന്‌നിന്നോലെ [1]ചിപ്പായ്യേളേ
എന്തൊരലനെല കേക്ക്‌ന്നത്
പൊറത്ത്‌കീഞ്ഞറിയീനേ ചിപ്പായ്യേളേ
ഓലപ്പൊറത്തേക്ക് ചെല്ല്‌ന്നേരം
ചക്കേയുംചാക്കാട ചാട്യത്‌കണ്ട്
ബള്ളിയുംബല്ലവും ചാട്യത്‌കണ്ട്
പുത്തെതെരുവിലെ ചാല്യേറാനേ
റെപ്പോട്ടെഴ്‌തീങ്ങെട്‌ക്ക്‌ന്നോല്
യജമാനെന്നമ്പിലും കൊണ്ടവെച്ചി
റെപ്പോട്ടെട്ടത്തൊന്ന നോക്കുന്നേരം
താല്യക്കെജമാം [2]പൊറത്ത്‌കീഞ്ഞി
ചാല്യേറോടെല്ലാങ്ങനെ വിസ്തരിച്ചേ
താല്യക്കെജമാനേനാനിപ്പോള്
പറയുന്നല്ലോമനയെജമാനെ
പാറാവിന്‌നിന്നോലെ ചിപ്പായ്യെളെ
രാമത്തെളെമയിപോയിററാന്
രാമത്തെളമേലെ കുഞ്ഞിചാപ്പെ
[3]ഊടബടകര[4] ബെരുവാംപറ
കേട്ടോണ്ട്‌പോര്‌ന്നച്ചിപ്പായ്യേള്
പറമ്പിക്കറുക്കാട്ടത്തായേത്തുമ്മം
രാമത്തെളമേലെ കുഞ്ഞിചാപ്പെ
തെരുവ്‌ന്ന്‌തന്നെ മടക്കംബെച്ച്
കണ്ണാലെകണ്ടല്ലോ ചിപ്പായ്യേള്
പറയ്‌ന്ന്‌ണ്ടോമനചിപ്പായ്യേള്

---

1. ചിപ്പായ്യേളേ - ശിപ്പായിമാരെ
2. പൊറത്ത് - പുറത്ത്
3. ഊട - ഇവിടെ
4. ബെരുവാം - വരുവാൻ

പിടിപിടി ചാപ്പനപിടിച്ചോളീനേ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പാറാവിന്ന്നിന്നോലെ ചിപ്പായ്യേളേ
എന്നയിപ്പിങ്ങള് പിടിച്ചെങ്കില്
തിരിഞ്ഞ്ഞാം [1]ബാളേപാണ്ട്കൊത്തപല്ലുള്ളൂ.
അന്നടത്താലെ നടന്നുട്ടിററ്
രാമത്തെളമേലിങ്ങെത്തിക്കൊണ്ടു്
[2]ബയ്യേന്നച്ചിപ്പായ്യും ബന്നിക്കല്ലോ
ചോദിക്ക്ന്നോമനകുഞ്ഞിചാപ്പെ
വടകരതാലൂക്ക് ച്ചിപ്പായ്യേളേ
എന്തായിവന്നതേചിപ്പായ്യേളേ
പകരംപറഞ്ഞല്ലോ ചിപ്പായ്യേള്
താലൂക്കെജമാനെന്നാനിപ്പോള്
ഞാള്[3]കലുപ്പിച്ചയച്ചിക്കല്ലോ
രാമത്തെളമേലല്ല്യങ്ങ്ന്നാനെ
ഒന്ന്ബടകര ചെല്ലുവാനെ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ബടകരതാലൂക്ക് ചിപ്പായ്യേളെ
ബടകരനിങ്ങള്ള്യേജമാനനേ
[4]ഓനോരെജമാനത്താനേല്യുള്ളൂ
ഞാനൊര്നാട്വായിച്ചിങ്ങെല്ലെടോ
ഓനോരെജമാനത്താനാനെങ്കി
[5]ഉൗരാളിരാമെബ്ളിച്ചെടത്ത്

---

ബാളേപാണ്ട് - വാൾകൊണ്ട്
ബയ്യേന്നച്ചിപ്പായും - പിന്നാലെ ആ ശിപായിമാരും
കലുപ്പിച്ച് - കല്പിച്ച്
അവന്ന് ഒരു യജമാനസ്ഥാനമല്ലേയുള്ളൂ. ഇവിടെ ഞാനൊരു നാടുവാഴിയാണ്.
അന്നത്തെ താലൂക്ക് അധികാരി രാവാരിനായർ ഖാദത്തിൽ പെട്ട ആളായിരുന്നു. ഉരാളി രാവാരി നായർ ആണെങ്കിലും കല്ല് ചെത്തുന്ന ഊരാളിയല്ലേ?

ഞാനൊട്ടും ചെലപ്ല്ലേ ചിപ്പായ്യേളേ
ആര്ക്കാങ്കല്യൊത്തുന്നുരാള്യെല്ലേ
റെപ്പോട്ടെഴ്തീങ്ങെടുക്കുന്നോല്യ്
താല്യക്കെജമാനെ ചോദിക്ക്ന്നേ
ചാപ്പെനതിങ്ങളോടി പോന്നില്ലെടോ
റെപ്പോട്ട് വെച്ച്കൊട്ക്ക്ന്നല്ലോ
റെപ്പോട്ടെടുത്തല്ലേനോക്ക്ന്നത്
കിട്കിട വെറക്ക്ന്നെജമാനനെ
ഇത്തിര[1]കടിനനോ കുഞ്ഞിചാപ്പെ
നാലാള് [2]പോയ്യേരിംചിപ്പായ്യെളെ
ചാപ്പനപിടിച്ചുകെട്ടിക്കൊണ്ടേപാരീനെ
നാലാള് പോര്ന്നച്ചിപ്പായ്യേള്
ഓലിന്ന് രാമത്ത്ചെല്ല്ന്നേരം
ചോതിച്ചല്ലോമനകുഞ്ഞിചാപ്പെ
പാറാവിന് നിന്നോലേചിപ്പായ്യേളേ
എന്തായിവന്നതേചിപ്പായ്യേളേ
പകരംപറഞ്ഞെല്ല ചിപ്പായ്യേള്
താല്യക്കെജമാനെനാനിപ്പളേ
ഞാളകല്പ്പിച്ചയച്ചിക്കല്ലോ
ഒന്ന്ബടകര ചെല്ലുവാനെ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഉരാളി[3]രാമെബ്ളിച്ചെട്ത്തേ
ഞാനൊട്ടുംചെലപ്ല്ലേചിപ്പായ്യേളേ
ഓനെന്തെജമാനത്താനാണെടോ
ഓൻെറതെൻെറമ്മയുംപെങ്ങമ്മാരും

---

1. കടിനനോ - കഠിനനോ
2. പൊയ്യേരിം - പോയ്‌വരിൻ
3. തഹസിൽദാരുടെ പേർ രാമൻ എന്നായിരുന്നു

കാലികറന്നം[1]കയിയുന്നില്ലേ
ആര്‌ക്കാങ്കല്യെത്തുന്നുരാള്യെല്ലേ
ആര്‌ക്കാം [2]മോര്യെട്ടുന്നുരാള്യെല്ലേ
ഞാനൊര്‌നാട്‌വായിച്ചല്ലേഇപ്പോ
ഊരാളിരാമെബ്‌ളിച്ചെട്ടത്തേ
ഞാനൊട്ടുംചെല്ലുപല്ലേചിപ്പായ്യേള
[3]വേക്കംപടികീഞ്ഞിപ്പോയ്ക്കോളണം
റെപ്പോട്ടെഴ്‌തീങ്ങെടുത്തോണ്ടല്ലോ
ഓലമ്പടകരപോര്‌ന്നഃല്ലോ
റെപ്പോട്ട്‌വെച്ച്‌കൊട്‌ക്ക്‌ന്നല്ലോ
റെപ്പോട്ടെടുത്തല്ലേനോക്ക്‌ന്നത്‌
ചായകുടിക്കുന്നോര്‌ ചായക്കോപ്പ
മേശക്കെറിഞ്ഞുംപൊളിച്ചൂട്‌ന്ന്‌
ഉള്ളരിശംപല്ലാത്തരിക്കുകയും
എട്ടാള്‌പോയ്യേരിംശിപ്പായ്യേളേ
ചാപ്പനെപിടിച്ച്യെട്ടികൊണ്ടേപാരീനേ
പാന്തോംപൊളിച്ചിമ്പോട്ടികൊണ്ടേപായിററ്‌
[4]ചട്ടപംമറച്ച്യെട്ടികൊണ്ടേപരണം
എട്ടാള്‌ചെല്ല്‌ന്നച്ചിപ്പായ്യേളേ
ഓഘ്‌ന്നാരാമത്ത്‌ ചെല്ല്‌ന്നേരം
[6]ചെല്ല്‌വെളങ്ങ്‌ന്ന്‌ കുഞ്ഞിചാപ്പെ
ചോദിക്ക്‌ന്നോമനകുഞ്ഞിചാപ്പെ
വടകരതാലൂക്ക്‌ ചിപ്പായ്യേളേ
എന്തായീബന്നതേ ചിപ്പായ്യേളേ

---

1. കയിയുന്നില്ലെ - ജീവിക്കുന്നില്ലെ
2. ആക്കെങ്കിലും മോര്‌ കൊണ്ടുപോയി കൊടുക്കുന്നവനല്ലെ
3. വേക്കം - വേഗത്തിൽ
4. കൈരണ്ടും പിന്നിലാക്കി കെട്ടികൊണ്ടു വരണം
5. കുഞ്ഞിച്ചാപ്പൻ പല്ല തേക്കുകയാണ്‌

പകരംപറഞ്ഞല്ലോ ചിപ്പായ്യേള്
രാമത്തെളമേലെകുഞ്ഞിചാപ്പാ
താല്യക്കെജമാനെന്നാനിപ്പള്
ഞാളക്കല്യപ്പിച്ചയച്ചിക്കല്ലോ
ഇഞ്ഞന്നപ്പടകരചെല്ലുവായെ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
ഉൗരാളിരാമന് പണിയില്ലെങ്കി
[1]കമ്മള എട്ത്ത് ബരുവാംപറ
രാമത്ത്മീത്തല്ബടക്കേയില്
പുളിയങ്കോട്ടെന്ന പറമ്പത്താനേ
അമ്പലത്തിന് [2]കല്ലിണ്ട് ഞാങ്കൊത്തിച്ചിററ്
കല്ല്ചെത്തിക്കെട്ടപ്പാമ്പെരുവാമ്പറാ
പാറാവിന്നിന്നോലെ ചിപ്പായ്യേളേ
എല്ലാന്നുമെല്ലാന്നേപ്പ ചിപ്പായ്യേളേ
ഇങ്ങളിപ്പാട്ടടബേന്നോണ്ടാലേ
നായിത്തോലിട്ടൊര്പൊന്ത്യകൊണ്ട്
ഇങ്ങള ഞെരിമ്പട്ടടിക്കംഞാനെ
റെപ്പോട്ടെഴ്തീങ്ങെട്ടക്കന്നോലേ
ഓലമ്പടകര പോര്ന്നല്ലോ
യജമാനെന്നമ്പിലും കൊണ്ടബെച്ച്
റെപ്പോട്ടെട്ടത്തല്ലേ നോക്കുന്നത്
താല്യക്കെജമാനെ പറയുന്നല്ലോ
ഞാനിമ്പടകരിരികപ്പല്ലാലോ
എനിക്കിമ്പടകരപ്പണിബേണ്ടേലോ
ഞാനിപ്പളെന്തല്ലംബേണ്ട്ന്നതേ
കുമ്പ്ട്ട്ബീഴ്ന്നെജമാനനെ

1. കമ്മള - കമ്പഴ
2. കല്ലിണ്ട് - കല്ല് + ഉണ്ട്

ചാപ്പനോടാവതുംകൊതമില്ലേലോ
പാറാവിന്ന്നിന്നോലെചിപ്പായ്യേളെ
തലശ്ശേരികോട്ടക്കം കത്തെഴ്ത്തേ
ചെറിയോര്പട്ടാളം [1]കീക്കട്ട്യാട
തലശ്ശേരികോട്ടക്കം കത്തെഴതി
കത്തെഴതി ഞാണമ്മലിട്ടോള്ന്ന്
കത്ത്പറന്നോടിപോയേയിന്നേ
കത്ത്പറന്നോടിപോന്നേരത്തേ
ചന്ദരമരക്കൂട്ടപ്പൊായ്യക്കൂട്യേ
കത്ത്പറന്നോടിപോന്നേരത്തേ
ശ്ശുരികെതീയെ [2]കനിഷേപ്പളേ
ഏട്കനിഷേപ്പള് കട്ടിരാമെ
കീഴത്ത്രാമെ തലസ്സിദാരെ
വലിയപണിക്കാറ് തിയ്യറ്നാലെ
ചന്ദനമരക്കൂട്ടപ്പൊായേയിന്നേ
കാളേനമേക്ക്ന്നത്തീയ്യറല്ലേ
കത്തിങ്ങ് ഏന്തിപ്പിടിച്ചോള്ന്ന്
തലശ്ശേരീകോട്ടേലും കൊണ്ട്ചെന്നേ
തലശ്ശേരികോട്ടേലെ കോട്ടമ്മപ്പെ
കത്തിപ്പംതന്ന്യങ്ങനെ കാണ്ന്നേരം
[3]പാളിയം കീക്കപാനൊരുക്കംതന്നെ
ഏഡ്വെതീയെ കനിഷേവള്
[4]ഏഡ്കനിഷേപ്പള് കട്ടിരാമെ
കീഴത്ത്രാമെതലസിദാരെ
വലിയപണിക്കാറ് തിയ്യറ്നാലെ

---

1. കീക്കട്ട്യാട - അവിടത്തേക്ക് ഇറക്കട്ടെ
2. കനിഷേപ്പളെ - കോൺസ്റ്റബിൾ
3. പാളിയം - പട്ടാളം
4. ഹെഡ്ഡ് കൺസ്റ്റബിളായ തീയ്യൻ രാമൻ

*38

പറയ്ന്നല്ലോമന തീയ്യറാനേ
തലശ്ശേരികോട്ടേലെ കോട്ടമൂപ്പാ
ഞാളൊന്നരാമത്ത് [1]പോയ്യരട്ടേ
ഞാളോട്യച്ചാപ്പനോ പോന്നില്ലെങ്കി
ഞാള്മടക്കത്തിന്ബന്നീററാനെ
പാളയംകീക്കാലോ രാമത്തേക്കേ
ഓലിന്നൊര് നാലാള്പോരന്നല്ലോ
ചൂളംവിളിച്ചോണ്ടും പോരന്നോല്
അന്നടത്താലെ നടന്നൂട്ടീററ്
ഓലമ്പടകരചെല്ലുന്നേരം
താലൂക്കെജമാനനാനിപ്പള്
കുമ്പിട്ട്ബീണതും കണ്ടുടാലോ
ദായിച്ചോര്ബെള്ളം കുടിക്ക്ന്നില്ല
പറയ്ന്ന്ണ്ടോമന തീയ്യറാനെ
താലൂക്കെജമാനെ തമ്പുരാനെ
ഞാളൊന്ന് രാമത്ത്പോയ്യരട്ടേ
ഞാളോട്യചാപ്പനോ പോന്നില്ലെങ്കി
മടക്കം തലശ്ശേരി [2]പോളുംഞാള്
പാളയം കീക്കചല്ലോ ഞാളിപ്പള്;
[3]പാള്യേത്തിച്ചാപ്പനപിടിക്കും ഞാളെ
ചൂളവിളിച്ചോണ്ടും പോരുന്നാല്
അക്കളോത്ത്നല്ല നടയും കീഞ്ഞി
മയ്യണ്ണൂര്നല്ലനെരത്തുംകാരി
പറമ്പിക്കറുക്കാട്ടെത്തായക്കൂടി
രാമത്തെളമേലെതായേത്തുമ്മം
കണ്ണാലെകണ്ടല്ലോ കുഞ്ഞിചാപ്പ്പെ

---

1. പോയ്യരട്ടെ - പോയ് + വരട്ടെ
2. പോളും - പോവും
3. പാള്യേത്തി - പട്ടാളത്തിന്റെ സഹായത്തോടെ

ചൂളംബിളിച്ചാണ്ടും ചെല്ല്ന്നത്
പറയുന്നുണ്ടോമന കുഞ്ഞിചാപ്പെ
രാമത്തെളമേലിരിക്കുന്നോളേ [1]
[2]ഊടചെലറ് വര്ന്ന്ണ്ടല്ലോ
എന്നകൊണ്ടങ്ങനെ ചോതിച്ചാല്
ഇങ്ങള് പറഞ്ഞേക്കിരിക്ക്ന്നോലെ
ഇന്നെലെപൂക്കോട്ട് പോയിക്കെന്ന്
എടച്ചേരി പൂക്കോട്ട് കുഞ്ഞിമ്മാളു
ഓളെ [3]കയിയുംപിടക്ക്ന്നല്ലോ
കല്ലറമൂട് തൊറക്കുന്നല്ലോ
കല്ലറേക്കൂട്ന്നേകുഞ്ഞിചാപ്പെ
അപ്പളവര് പടികാര്യല്ലോ
ചോദിക്ക്ന്നോമനതിയ്യറല്ലേ
രാമത്തെളമേലിരിക്ക്ന്നോലെ
രാമത്തെളമേലെ കുഞ്ഞിചാപ്പെ
[4]എവിട്ത്താംപോയോണ്ടിരിക്ക്ന്നോലെ
പകരംപറഞ്ഞല്ലിരിക്ക്ന്നോല്
ഇന്നലെപൂക്കോട്ട് പോയിക്കല്ലോ
പകരംപറഞ്ഞല്ലോ തീയ്യറല്ലേ
രാമത്തെളമേലിരിക്കുന്നോലെ
ഞാളോടി[5]പ്പൂളം പറയ്ന്നേരം
നിങ്ങളെ മാറോടടുക്കും ഞാള്
കല്ലറവാത്ക്കച്ചെല്ല്ന്നല്ലോ

---

1. ഭാര്യ എന്നർത്ഥം
2. ഊട - ഇവിടെ
3. കയിയും - കയ്യും
4. എവീട്ത്താം - എവിടുത്തേക്ക്
5. പൂളം - കളവ്

ബ്ളിച്ച്പറയിന്നത്തീയ്യറല്ലേ
രാമത്തെളമയിലെ കുഞ്ഞിചാപ്പാ
കല്ലറവാതില് തൊറന്നില്ലേങ്കി
കല്ലറ കുത്തിക്കയരും ഞാള്
[1]ഇൻെറ്യമ്മാറാറേറാണ്ടോയിക്കല്ലറേല്
[2]അമ്മോറേമാറോടടുക്കം ഞാള്
അല്ലാ എന്നിഞ്ഞി കരുതറ് ചാപ്പാ
പറയുന്നല്ലന്നേരം കുഞ്ഞിചാപ്പെ
എടച്ചേരി പൂക്കോട്ട് കുഞ്ഞിമ്മാതേപാ
എന്ന ഒയിഞ്ഞോളേ കുഞ്ഞിമ്മാതേപാ
അല്ലേങ്കിപ്പൂക്കോട്ട് പോട്ടേ മാതേപാ
അല്ലേക്കറുക്കാട്ട് പോടേ മാതേപാ
[3]ഇനിക്കപാണ്ടും പൊന്നിഞ്ഞെടുപ്പിച്ചോളേ
പകരംപറഞ്ഞല്ലോ കുഞ്ഞിമ്മാതു
പൊന്ന്കൊതിച്ചിഞ്ഞാമ്പന്നിററില്ല
തിരുമെനി [4]കൊതിച്ച്യാഞ്ഞാമ്പന്നിക്കതേ
പായ്യാരംപറയല്ലേ കുഞ്ഞിമ്മാതേപാ
തിയ്യറ് കല്ലറേക്കട്ക്കേപമാതേപാ
വിളിക്കപയും [5]പറയ്യ്യയും തീയ്യറാനേ
കല്ലറബാതില് തുറന്നില്ലേങ്കേ
കല്ലറകുത്തിക്കലരേപചാപ്പാ
കല്ലറബാതില് തൊറന്നേ ചാപ്പെ
ചാപ്പനബ്ബാതില് തൊറക്ക്ന്നേരം
എടച്ചേരിപൂക്കോട്ട് കുഞ്ഞിമ്മാതു

---

1. നിൻെറ ഭാര്യയുണ്ടോ ഈ കല്ലറയിൽ
2. അമ്മാറെ - അമ്മയുടെ (നിൻെറ ഭാര്യയുടെ)
3. ഇനിക്കപാണ്ടും - നിനക്ക് വേണ്ടുന്ന
4. കൊതിച്ച്യാ - കൊതിച്ച ഞാൻ
5. പറയ്യ്യയും - പറയുകയും

[1]എളമാങ്കടവീന് ചാട്ടംമ്പോലേ
ഓളയ്യുകത്തേക്ക് ചാടിപ്പോയേ
വലിയപണിക്കാറ് തീയ്യറ്നാലും
കല്ലറക്കോനാക്കയറ്ന്നല്ലോ
ഒര്കാലകത്തും പൊറത്തുംബെച്ചി
കുട്ടമക്കെട്ടല്ലേ പിടികുന്നത്
കല്ലറക്കോനാലും ക്രൂട്ട്ന്നല്ലോ
കയ്യാമം ബെച്ചല്ലത്തീയ്യറാനേ
[2]നട്ടവൂലത്തങ്ങനെ കൊണ്ടചര്ന്ന്
അന്നടത്തോല് നടന്നൂട്ടിററ്
പറമ്പിക്കറുക്കാട്ടെ തായകീഞ്ഞി
കണ്ണാലെ കണ്ടല്ലോ പെറേറാരമ്മ
നെഞ്ഞത്തടിച്ചല്ലേ ബീണ്ടൂട്ന്ന്
പറമ്പിക്കറുക്കാട്ട് [3]കുഞ്ഞ്യാരപ്പാ
പൊന്നല്ലേ ഇഞ്ഞി കൊതിച്ചിററുള്ളു
ഉ ച്ചനതിഞ്ഞി കൊതിച്ചില്ലേലോ
ഉ ്യ്യറതിഞ്ഞി മടക്കീല്ലേലോ
ന ്യാണം കണ്ട് ധരിക്കയരപ്പാ
ഇ റയനിയനേ കുഞ്ഞ്യാരപ്പാ
ക ാമം ബച്ചതാ കൊണ്ട്പോന്നേ
അ മംപറഞ്ഞോര്[4]ബാക്കിനാനേ
ഒഃ അതിലേബ്ളിച്ചോള്ന്ന്
ഒഃ ്പടികാരീ ചെല്ല്ന്നേരം
രണ്ട്പെട്ടി പൊന്നിങ്ങെട്ത്തോള്ന്ന്

---

1. ഇളമാൻ കടവിൽ നിന്നു് ചാടുന്നതുപോലെ
2. നട്ടവൂലത്ത് - നടുവിലകത്ത്
3. കുഞ്ഞാരപ്പാ - കുഞ്ഞിരയരപ്പാ [കുറുക്കാട്ട് മൂപ്പിൽ സ്ഥാനിയുടെ പേര്]
4. ബാക്ക് - വാക്ക്

[1]ഓലുടെ മുമ്പിലും ബെച്ചോള്ന്ന്
കീഴത്ത്രാമെതലസ്സിദായര്
[2]ഇടങ്കയ്യുത്തട്ട് കൊട്ത്തോണ്ടിററ്
കെരട്ടിൻെറ പാവ്തെറികപ്പാനായി
ചോദിക്ക്ന്നോമനതീയ്യറല്ലേ
പറമ്പിക്കറുക്കാട്ടെ തമ്പുരാനെ
പതിനെട്ട്ജില്ലക്കപ്പെറീഞ്ഞേപ്പായീറേറ
ഞാള[3]ക്കയിക്കുലിബാങ്ങ്യോണ്ടാലേ
ഞാളേപണിയങ്ങനെ [4]പോളൂതല്ലേ
പകരം പറയ്ന്നയ്യുങ്ങ്നല്ലേ
കൈക്കൂലിബെച്ചതൊട്ടല്ലഞാനേ
അക്കളോത്ത്നല്ലനട[5]കയ്യോളം
ചാപ്പനക്കയ്യാമം ബെക്കറ്തല്ലോ
ആവാക്ക്കേട്ടുള്ള തീയ്യറാമെ
കയ്യാമം ബേക്കണ്ടെടുത്തുട്ന്ന്
പറമ്പിക്കറുക്കാട്ടെ തമ്പുരാനെ
തലശ്ശേരിക്കോട്ടക്കത്തായേത്തേപ്പാളെപ്പ
ഞാളക്കയിയാമം ബെക്കപ്പല്ലാലോ
പറമ്പിക്കറുക്കാട്ടെ പെറേറാരമ്മ
ഒര്പെട്ടിപൊന്നിങ്ങെടുത്തോള്ന്ന്
ഏഡ്കനിഷേബെള് കുട്ടിരാമെ
[6]ഓൻറുടെ നമ്പിലും ബെക്ക്ന്നല്ലേ
പറയുന്നല്ലോമന പെറേറാരമ്മ

1. ഓലുടെ - അവരുടെ
2. ആ പെട്ടി അവർ കൈകൊണ്ടു് തട്ടിക്കളഞ്ഞു.
3. കയിക്കുലി - കൈക്കൂലി
4. പോളൂ - പോവും
5. കയ്യോളം - കഴിയുവോളം
6. ഓൻറുടെ - അവൻെറ

എൻെറകയികൊണ്ടങ്ങാന്നിപ്പള്
ചാപ്പന് ഞാങ്കഞ്ഞി[1] കൊടുത്തുംകോട്ടെ
പറയ്ന്നല്ലന്നേരത്തീയറല്ല
കഞ്ഞിക്കെവിടയിരിക്ക്ന്നത്
ഞാള് കാണം കോനാലിരികവേണം
എടവട്ടംകോനാലിരുന്നങ്കോട്ടേ
അന്നേരം ചാപ്പപറയുന്നല്ലോ
കുളിക്കാതെകഞ്ഞികുടിക്കപല്ലാലോ
പറയ്ന്നല്ലന്നേരത്തിയ്യറല്ലേ
ഞാളക്കൊളങ്ങര[2] നിന്നങ്കോളും
ഓലക്കൊളങ്ങരനിക്കന്നല്ലോ
ചാപ്പെ[3] കുളിച്യാരിപോര്ന്നല്ലോ
എടവട്ടംകോനാലിരിക്കന്നോനെ
അമ്മേല്ലെകഞ്ഞികൊട്ക്ക്ന്നത്
അമ്മ്യോട[4] കഞ്ഞ്യായിക്കുടിച്ചു ചാപ്പെ
കയ്യാമംബെക്കാതെ കൊണ്ട്പോന്നേ
ഓലമ്പടകരചെല്ല്ന്നേരം
താല്യക്കെജമാനനാനിപ്പള്
എണീററിരിന്നിക്കെജമാനനെ
ചാപ്പനെകണ്ടിററും കാണാവുമ്മം
തെളിഞ്ഞൊരുരിയാട്ടപംതക്കാരപവേ
രാമത്തെളമേലെ കുഞ്ഞിചാപ്പാ
ഇഞ്ഞിചെയിതതും കാട്ടിയതും
ഇൻെറതിരുമുഖം കാണന്നേരം
ഇൻെറതിരുമേനി കാണന്നേരം

---

1. കൊടുത്തുംകോട്ടെ - കൊടുത്തുകൊള്ളട്ടെ
2. നിന്നങ്കോളും - നിന്നോളും
3. കളിച്ച്യാരി - കുളിച്ചു കയറി
4. കഞ്ഞ്യായി - കഞ്ഞിവാങ്ങി

ഇന്നാണെചാപ്പാമറന്നെന്നോടേ

ക്രൂട്ടമ്മക്കാര്യേനകുഞ്ഞിചാപ്പാ

ക്രൂട്ടമ്മക്കാര്ന്ന് കുഞ്ഞിചാപ്പെ

ഇന്റെചെറുവെരക്കെ പൊൻമോതിരം

[1]മേശപ്പൊറത്തുട ഉൗരിവെക്കേ

പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ

ഇന്റെമേശപ്പുറത്തുട വെക്കാനല്ല

[2]എനിക്കാണ്ടീറ്റാന്ഞാനിട്ടിക്കത്

[3]ബിപ്പന്ന്യോചാപ്പാ പറയ്ന്നത്

ബിപ്പന്നോന്നെന്തായിയൂരാളിയേ

[4]മറക്കണോചാപ്പാപറയ്ന്നത്

മറക്കണോന്നെന്തായിയൂരാളിയെ

പിന്നേയും ചോദിച്ചെജമാനനേ

രാമത്തെളമേലെ കുഞ്ഞിചാപ്പാ

[5]ഇഞ്ഞെത്തിരകുറ്റിപ്പിലാവ്കൊത്തി

പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ

[6]എനകാണ്ടുംകുറ്റിപ്പിലാവുകൊത്തി

എന്റുടെജമ്മത്ത്നാനിപ്പള്

താലൂക്കെജമാനെന്നാനിപ്പള്

പകരംപറയുന്നെജമാനെന്നോ

പാറാവിന് നിന്നോലെ ചിപ്പായ്യ്യേളേ

ചാപ്പെന്നൊടതൊട്ടും കൊതമില്ലേലോ

തലശ്ശേരി കോട്ടക്കും ക്രൂട്ടേ്യക്കണം

---

1. മേശപ്പുറത്തുട – മേശപ്പുറത്ത് ഇവിടെ
2. എനക്കാണ്ടീറ്റാന് - എനിക്കുവേണ്ടിയാണ്
3. ബിപ്പിന്ന്യം - തക്കുത്തരം
4. മറക്കണോ - എതിർപ്പ് (തക്കുത്തരം)
5. ഇഞ്ഞെത്തിര - നീ എത്ര
6. എനക്കാണ്ടും - എനിക്ക് വേണ്ടുന്ന

തലശ്ശേരി കോട്ടക്കും ക്രൂട്ട്യയച്ച്
തലശ്ശേരി കോട്ടക്ക് വെല്ല്ന്നോയേ
തലശ്ശേരി കോട്ടയിലെ കോട്ടമൂപ്പേ
ചാപ്പനെ കണ്ടിറവും കാണാവുമ്മം
ഇങ്ങോട്ട് ബായെൻെറ കുഞ്ഞിചാപ്പാ
ഇൻെറ ചെറുവെരക്കെ പൊൻമോതിരം
[1]മേശപ്പൊറത്തുടാങ്ങൂരിവെക്കേ
മേശപ്പുറത്താട ഊരിവെച്ചി
ക്രൂട്ടമ്മക്കാര്യേനെ കുഞ്ഞിചാപ്പാ
ക്രൂട്ടമ്മക്കാര്യേല്ലോ കുഞ്ഞിചാപ്പേ
തലശ്ശേരി കോട്ടയിലെ കോട്ടമൂപ്പേ
ചാപ്പനോടും ക്രൂടഃചാതിക്ക്ന്ന്
രാമത്തെളമേലെ കുഞ്ഞിച്ചാപ്പാ
എത്തിരകുററിപ്പിലാവ് കൊത്തി
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പേ
ഒന്ന്യോര് കുററി പിലാവ്കൊത്തി
മൂന്നായംകൊല്ലം [2]ബ്ദിച്ചിട്ടല്ലോ
തലശ്ശേരി കോട്ടയിലെ കോട്ടമൂപ്പേ
മൂന്നായങ്കൊല്ലംബ്ദിച്ചോണ്ടാരെ
പറയുന്നുണ്ടോമനകോട്ടമൂപ്പേ
പാറാവിന് നിന്നോലേ ചീപ്പായ്യേളേ
രാമത്തെളമയിലെ കുഞ്ഞിചാപ്പേ
യാതൊര്പണിയുമെടുക്കണ്ടാലോ
കസേല കൊട്ടക്കണം ചാപ്പനാന്
നെരത്ത് പണിയങ്ങെടുപ്പിക്കട്ടെ
കസേലമോളിലിരുന്നോ ചാപ്പാ

---

1. ഇവിടെ മേശപ്പുറത്ത് ഊരിവെക്കുക.
2. ബ്ദിച്ചിട്ടല്ലോ - വധിച്ചിട്ടല്ലോ

ചാപ്പന് മുത്താറി കൊട്ടക്കരുതേ
ചോറ്കൊട്ടത്തേക്കി ചാപ്പനാന്
കസെലട്ടിരിക്ക്ന്നേ കുഞ്ഞിചാപ്പെ
നെരത്ത്പണിയോയെട്ടപ്പിക്ക്ന്ന്
അങ്ങന്യവിടാട പാറത്തല്ലോ
മൂന്നായം കൊല്ലം [1]കയിയാനായേ
പറമ്പിക്കറുക്കാട്ടെ പെറേറാരമ്മ
പറയിന്നുണ്ടോമന പെറേറാരമ്മ
പറമ്പിക്കറുക്കാട്ട് കുഞ്ഞ്യമ്മാളേപാ
മാളികപടികാരി ചെന്നിററാനെ
കാലംപതിററാണ്ടല്ലേറപ്പോരും
[2]ഊർവേശികാവില് ഞാമ്പോവാത്തത്
ഊർവേശികാവിലും പോണേനക്ക്
അവ്ടകുളിച്ചും [3]കയിതൊവ്വണം
മാളികപടികേറിപോന്നമ്മാള്
ചെന്നിററ് ചോതിച്ചു കുഞ്ഞ്യമ്മാള്
പറമ്പിക്കറുക്കാട്ടെതെൻെറയച്ഛാ
അമ്മപറഞ്ഞതും കേട്ടോ അച്ഛേ
എന്ത്പറഞ്ഞെതൻെറ കുഞ്ഞ്യമ്മാളേപാ
കാലം പതിററാണ്ടല്ലേറെപ്പോരും
ഊർവേശികാവിനും പോവാത്തത്
അവിടകുളിച്ചും കയിതൊവ്വാനേ
പകരം പറയ്ന്നയ്യങ്ങ്ന്നല്ലേ
ഊർവേശികാവിന് [4]പോവ്വാമ്പറ
നീക്കൂടിപോടെൻെറ കുഞ്ഞ്യമ്മാളേപാ

1. കയിയാനായെ - കഴിയുവാനായി
2. ഊർവേശിക്കാവ്-ഊർപ്പേശിക്കാവ്
3. കയിതൊവ്വണം-കൈതൊഴണം
4. പോവ്വാമ്പറ-പോകവാൻ പറ

പിററന്നപുല്ല്യാണ്ടാപൊലന്നേരേ
പറമ്പിക്കരുക്കാട്ട് പെറേറാരമ്മ
ഉൗർപേശികാവിന് പോറ്റ്വാനാന
അമ്മമരിങ്ങിപൊറപ്പെട്ടല്ലോ
പറമ്പിക്കരുക്കാട്ട് കുഞ്ഞ്യമ്മാളു
ഓളും പൊറപ്പെട്ട്പോര്ന്നല്ലോ
വേണ്ടുന്ന നായമ്മാറക്കൂട്ടിക്കൊണ്ട്
[1]വേണ്ട്ന്നോര്ത്ത്യേള കൂട്ട്ന്നല്ലോ
ആര്യപ്പടികീഞ്ഞിപോര്ന്നേരം
വിളിച്ച്പറയിന്നയ്യുങ്ങ്ന്നല്ലേ
പറമ്പിക്കരുക്കാട്ട്കുഞ്ഞ്യമ്മാളേചാ
തലശ്ശേരി നല്ലനെരത്തിനാനെ
ഇൻെറളയച്ച്യന്ണ്ടാര്യേകുഞ്ഞ്യമ്മാളേചാ
എളയച്ച്യനെ കാണണേ കുഞ്ഞ്യമ്മാളേചാ
ആ എന്നനവാദം മൂള്ന്നോള്
അന്നടത്താലെ നടന്നൂട്ടിററ്
തലശ്ശേരിനല്ലനെരത്തിനെത്തി
കണ്ണാലെകണ്ടല്ലോ കുഞ്ഞിചാപ്പെ
പാഞ്ഞങ്ങ്ചെന്നല്ലോ കുഞ്ഞിചാപ്പെ
ചോദിക്ക്ന്നാമന കുഞ്ഞിചാപ്പെ
പറമ്പിക്കരുക്കാട്ടെൻെറട്ടത്ത്യമ്മോ
ഉൗർപേശികാവിന് പൊറപ്പാടാന്ന
ആ എന്നനവാദം മൂള്ന്നോള്
പാരംബെശക്ക്ന്നെൻെറട്ടത്ത്യമ്മേ
പകരംപറഞ്ഞല്ലോളേട്ടത്ത്യമ്മ
[2]പയിക്ക്ന്നേനെന്ത് തെരുവാചാപ്പാ
മടക്കത്തിനീലെവരട്ടെ ഞാള്

---

1. വേണ്ട്ന്നോര്ത്ത്യേള-വേണ്ടപ്പെട്ട ദാസിമാരെ
2. വിശക്കുന്നതിന്ന് എന്തു തരുവാനാണ്

ഊർപേശികാവിലും പോര്ന്നോള്
അവിടകുളിച്ചും കയിതൊഴ്ത്
ഓലമ്മടക്കത്തിന്പോര്ന്നല്ലോ
നോക്കീററിരിക്ക്ന്ന്കുഞ്ഞിചാപ്പെ
ഏട്ടത്തിയമ്മവര്ന്നത്താനെ
ലെയിപ്പുംകണ്ടിററും കാണാവുമ്മം
പാഞ്ഞങ്ങ്ചെന്നല്ലോ കുഞ്ഞിചാപ്പെ
പറമ്പികുറുക്കാട്ടെ കുഞ്ഞ്യമ്മാളേപാ
പാരംബെശക്ക്ന്നേ കുഞ്ഞ്യമ്മാളേപാ
അന്നേരംപറഞ്ഞല്ലോളേട്ടത്ത്യമ്മ
ബെശക്ക്ന്നേനെന്ത്[1]തരുവാഞ്ചാപ്പാ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
പറമ്പകുറുക്കാട്ടെൻേറട്ടത്ത്യമ്മോ
പറമ്പികുറുക്കാട്ട്കുഞ്ഞ്യമ്മാളു
കുഞ്ഞെകഴ്ത്തിലെ പൊന്നെല്ലാന്
കോയേന്നൊര്പൊന്നുരിതന്നെങ്കില്
മൂന്നായംകൊല്ലം ബിദിച്ചിട്ടിററ്
എന്ന്യോര് മൂന്ന്ദിവസേനക്ക്
മൂന്നംപൊററ്ത്തിററന്നാലിനോട്
[2]എൻെറകുറുക്കാട്ട്യാനെത്ത്യാണ്ടാല്
ഒന്നിന്രണ്ട്തര്ന്ന്ഞാനെ
പകരംപറഞ്ഞല്ലോളേട്ടത്ത്യമ്മ
ഒന്നുണ്ടോകേക്കണ്ടേ കുഞ്ഞിചാപ്പാ
കോയേന്ന്പൊന്ന് ഞാനുരപല്ലാലോ
കുറുക്കാട്ടെകോവാല്ലേ കുഞ്ഞിചാപ്പാ
എരവ്വാങ്ങ്യപൊന്നാനെ കുഞ്ഞിചാപ്പാ

---

1. തരുവാഞ്ചാപ്പാ—തരുവാൻ + ചാപ്പാ.
2. കുറുക്കാട്ട്യാനെത്ത്യാണ്ടാല്-കുറുക്കാട്ട് ഞാൻ എത്തിക്കഴിഞ്ഞാൽ

പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
[1]അവിണ്ണാരിച്ചിഓമന കുഞ്ഞാത്തേയ്യേ
എന്റെ കുറുക്കാട്ട് പൊന്നില്ലായിറേറാ
ഇഞ്ഞിന്നിറ്റെപ്പോന്നങ്ങെരറ്റ്യാങ്ങ്യേതേ
പകരംപറഞ്ഞല്ലോളേട്ടത്ത്യമ്മ
ഉൗർപേശികാവിന്ഞാമ്പോര്ന്നേരം
ഇന്റേട്ടെകുറുക്കാട്ടൊട്ടില്ലാഞ്ഞല്ലോ
ഏട്ടന്റെപെട്ടീലും പൊന്നൊക്കെയ്യും
അത്കൊണ്ടെരറ്റ്യാങ്ങ്യേതാനേചാപ്പാ
പകരംപറഞ്ഞല്ലോ കുഞ്ഞിചാപ്പെ
അവിണ്ണാരിച്ച്യോമന കുഞ്ഞാത്തേയ്യേ
ബെങ്ങലനല്ലെപൂതിയോട്ടില്
എരട്ടക്കല്ലിട്ടോട്ടെ കെട്ടിക്കട്ടെ
മൂന്നായംകൊല്ലം ബിതിച്ചിട്ടിററ്
എനിയൊര് മൂന്ന്ദിവസേനക്ക്
മൂന്നംപൊറ്ത്തിററന്നാലിനോട്
[2]എന്റെകുറുക്കാട്ട്യാനെത്ത്യാണ്ടാല്
ബെങ്ങാലനല്ലപൂതിയോട്ടില്
എരട്ടക്കല്ലിട്ടോട്ടെ കെട്ടിച്ചിക്കി
ഞാനോബെരിത്തീന്നെ കുഞ്ഞാതയ്യേ
[3]അടിച്ചാറചൂട്ടോന്നൊയിക്കുംഞാനേ
ഓല്മടക്കത്തിന്പോര്ന്നല്ലോ
ഓലക്കുറുക്കാട്ട്ബന്നോള്ന്ന്
ഓലക്കുറുക്കാട്ട്ചെല്ല്ന്നേരം
പറമ്പിക്കുറുക്കാട്ട്യെല്ലങ്ങ്ന്നാന്

---

1. അവിണാരിച്ചി-അവിണഎന്ന കുലത്തിൽ പിറന്നവൾ
2. എന്റെ കുറുക്കാട്ട് ഞാൻ എത്തിയാൽ
3. ഞാനവിടത്തേക്ക്‌വരുമ്പോൾ വീട്ടിന്ന് തീവെക്കും എന്നർത്ഥം.

ഓല്‌വര്‌ന്നമ്പരവുംനോക്കി
നോക്കീററിരിക്ക്‌ന്നയ്യങ്ങ്‌ന്നാനേ
[1]ഓലേപ്പം കണ്ടിററുംകാണാവുമ്മം
ചോതിക്ക്‌ന്നോമനയ്യങ്ങ്‌ന്നല്ലേ
പറമ്പിക്കറുക്കാട്ട്‌ കുഞ്ഞ്യമ്മാളേ ാ
ഇൻെറളയച്ചനെ കണ്ടീനോ കുഞ്ഞ്യമ്മാളേ ാ
പകരംപറഞ്ഞല്ലോ കുഞ്ഞ്യമ്മാള്ള
എളയച്ചനെ കണ്ടിക്കതെൻെറയച്ചാ
എളയച്ചനെന്ത്‌ പറഞ്ഞമ്മാളേ ാ
അമ്മേ്യാട്ടുംക്രൂടപറഞ്ഞേ അച്ചാ
പറമ്പിക്കറുക്കാട്ടെൻെറട്ടത്ത്യമ്മോ
പാരംബെശക്ക്‌ന്നെനാനിപ്പോള്‌
അമ്മപകരംപറഞ്ഞേ അച്ചാ
പൈക്ക്‌ന്നേനെന്ത്‌ തരുവാനെന്ന്‌
[2]അന്നേരളയച്ചെ ചോദിച്ചല്ലോ
പറമ്പിക്കറുക്കാട്ടെൻെറട്ടത്ത്യമ്മോ
പറമ്പിക്കറുക്കാട്ടെ്‌ കുഞ്ഞ്യമ്മാളേ ാ
കുഞ്ഞെകഴ്‌ത്തിലെ പൊന്നെല്ലാന്‌
ഒന്ന്യാര്‌ പൊന്നുരി തന്നോണ്ടാല്യ്‌
മൂന്നായം കൊല്ലം വിതിച്ചിട്ടിററ്‌
എനിയൊരു മൂന്ന്‌ദിവസേ ഉള്ളേ
മൂന്നംപൊറത്തിററന്നാലിനോട്‌
എൻെറ കുറുക്കാട്ട്യാനെ്യുത്ത്യാണ്ടാല്‌
ഒന്നിന്‌ രണ്ട്‌ തരുന്നുണ്ടെന്ന്‌
അന്നേരത്തമ്മ പറഞ്ഞേ അച്ചാ

1. ഓലേപ്പം-അവരെ അപ്പോൾ
2. അപ്പോൾ ഇളയച്ചൻ

[1]എരവാങ്ങ്യപൊന്നാണേ കുഞ്ഞിചാപ്പ്യാ
കോയേന്ന് പൊന്ന് ഞാന്തരചല്ല്യാന്ന
അന്നേരളയച്ചെ ചോദിച്ചല്ലോ
അണിവാര്ചേ്യാമന കുഞ്ഞ്യാതയ്യേ
എന്റെ കുറുക്കാട്ട് പൊന്നില്ലായിറോ
ഇഞ്ഞിന്നപ്പൊന്നെരവ്വാങ്ങേ്യത്
ബങ്ങാല നല്ല പുതിയോട്ടില്
എരട്ടക്കല്ലിട്ടേട്ടെ കെട്ടിക്കട്ടെ
എന്റെ കുറുക്കാട്ട്യാനെരത്ത്യാണ്ടാല്
അടിച്ചാറമൂട്ടോന്നൊയിക്കുംഎന്ന്
പകരം പറയ്ന്നയ്യങ്ങ്ന്നല്ലേ
ഉറയ്യന്റെ റവൂലെ കുഞ്ഞ്യമ്മാളേചാ
കോയ്യോടെ കയിച്ചും കൊട്ക്കണ്ടാഞ്ഞോ
ഉൗട്ത്തെപൊന്നെല്ലേ കുഞ്ഞ്യമ്മാളേച
ചാപ്പന്റെ പൊന്നല്ലേ കുഞ്ഞനെയിപ്പ്യോ
അടിച്ചാറമൂട്ട ഒയിക്കും ചാപ്പ്യേ
ചാപ്പ്യേനൊടാവതും കൊതവുല്ലാലോ
നാട്മുടിച്ചില്ലേ കുഞ്ഞ്യമ്മാളേചാ
പറമ്പിക്കറുക്കാട്ട് പെറോരമ്മ
ഓളെ പടിഞ്ഞാറെ പോര്ന്നോള്
കുമ്പ്ട്ടയക്കൊണ്ടും ബീണ്ടട്ന്നേ
ദായിച്ചോര്ബെള്ളംകുടിക്ക്ന്നില്ല
ആതികുനിയിലെ [2]കുഞ്ഞീക്കരെ
ഓനക്കറുക്കാട്ട് ചെല്ല്ന്നല്ലോ
പടിഞ്ഞാററകത്തല്ലേ ചെല്ല്ന്നത്

---

1. എരവാങ്ങ്യ - ഇരവ് വാങ്ങിയ
2. കുഞ്ഞീക്കരെ - കുഞ്ഞിവിക്കരൻ. ഒരാളുടെ പേര്. ഇയാൾ കറുക്കാട്ടെ കാര്യസ്ഥനായിരുന്നു.

ചോദിക്ക്ന്നോമന കുഞ്ഞീക്കരെ
പറമ്പിക്കറുക്കാട്ട് പെറേറാരമ്മേ
എന്തോര് സങ്കടം പെററമ്മക്കേ
കരഞ്ഞിപറയ്ന്നേ പെറേറാരമ്മ
ബറത്താനംപോലെ പറയ്ന്നല്ലോ
ബറത്താനംപോല്യെല്ലം കേട്ടോണ്ടാരെ
ചോതിക്ക്ന്നോമന കുഞ്ഞീക്കരെ
പറമ്പിക്കറുക്കാട്ട് പെറേറാരമ്മോ
രാമത്തെളമേലെല്ല്യങ്ങ്ന്നാനെ
ഞാനോചതിച്ചിങ്ങ് പോന്നോണ്ടാലേ
എനിക്കിപ്പളെന്ത് തര്ന്നതമ്മ
പകരംപറഞ്ഞല്ലോ പെറേറാരമ്മ
ഉയിയെൻേറാമന കുഞ്ഞീക്കരാ
ആതികുനിയിപ്പറമ്പാനല്ലോ
ഇനിക്ക്[1]ഞാഞ്ചെമ്മം തരിയിക്കാല്ലൊ
പറയുന്നുണ്ടോമന പെറേറാരമ്മ
പറമ്പിക്കറുക്കാട്ട് പെറേറാരമ്മ
ഒന്നണ്ടോ കേട്ടക്കണ്ടും കുഞ്ഞീക്കരാ
ബെങ്ങലനല്ലപുതിയോട്ടില്
ഇഞ്ഞിപ്പുതിയോട്ടിപ്പോയിററാനേ
പടിഞ്ഞാററപോയിത്തൊറന്നിററാനേ
[2]കേട്ടക്കബാളയോടെ കുഞ്ഞീക്കരാ
[3]ബരണ്യതാ തൂക്കീക്കെ കുഞ്ഞീക്കരാ
ബരണീകയിച്ചിങ്ങെടുത്തൻേറടാ
ബാതില്യ്ം പൂട്ടീങ്ങ് പോരീക്കരാ

1. ഞാഞ്ചെമ്മം - ഞാൻ ജന്മം.
2. കേക്കെ ബളയോടെ - കിഴക്കുഭാഗത്തുള്ള വളയോടെ.
3. ബരണ്യാതാ - ഭരണി അതാ.

പോര്ന്നല്ലോമന കുഞ്ഞിക്കരെ
ബൈങ്ങലനല്ല പുതിയോട്ടില്
ചെന്നേമ്മലചെന്ന് പടിഞ്ഞാററക്ക്
പടിഞ്ഞാററമ്പാതില് തൊറക്ക്ന്നോയെ
കേക്കെബൈളയെ ഋന്നാനിപ്പള്
ബരണികയിച്ചല്ല്യെട്ക്ക്ന്നത്
ബാതിലും [1]പൂട്ട്യവെപോര്ന്നല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
പറമ്പിക്കരുക്കാട്ടിങ്ങെത്തിക്കൊണ്ടു്
അമ്മേന്റെകൊണ്ടക്കൊട്ക്ക്ന്നല്ലോ
പറമ്പിക്കരുക്കാട്ട് പെറേറാരമ്മ
[2]മൂറ്ക്കെന്നെയ്യുംക്കൂട്ട്യപ്പംചുട്ട്
പിറേറന്നാപുല്ല പൊലര്ന്നേരം
[3]ബിക്കരെനാത്ത്ബിളിച്ചോള്ന്ന്
തൈരുഅച്ചാറ്കൊട്ക്ക്ന്നല്ലോ
വയര്നെറയോളഞ്ചോറുംതിന്നേ
[4]അപ്പോവ്വെടുത്തവെപോര്ന്നല്ലോ
അന്നടത്താലെ നടന്നൂട്ടിററ്
തലശ്ശേരിനല്ലനെരത്തിനെത്തി
കണ്ണാലെകണ്ടല്ലോ കുഞ്ഞിചാപ്പെ
പാഞ്ഞങ്ങരിയത്ത്ചെറ്റ്യ്ന്നല്ലോ
ആതികുനിയിലെ കുഞ്ഞീക്കരാ
വെശക്ക്ന്നേനെന്ത്ണ്ട് കൊണ്ടപാനിക്കേ
പകരംപറയിന്ന് കുഞ്ഞീക്കരെ

---

1. പൂട്ട്യവെ - പൂട്ടി അവൻ.
2. മൂർഖൻ നെയ്യ് കൂട്ടി അപ്പം ചുട്ടു.
3. ബിക്കരെനാത്ത് - വക്കരെനെ അകത്തേക്ക്
4. അപ്പോവ്വെടുത്തവെ - അപ്പവും എടുത്ത് അവൻ.

അങ്ങേക്ക് ഞാനീപ്പം കൊണ്ടുപരാണ്ട്
ഞാനിത്തലശ്ശേരി വരുവല്ലാലോ
കൊണ്ടക്കൊട്ക്ക്ന്ന് കുഞ്ഞീക്കരെ
കെട്ട്കയിച്ചല്ലേ നോക്ക്ന്നത്
ചോതിക്ക്ന്നോമനകുഞ്ഞിചാപ്പ
എന്നെച്ചതിക്കൊഞ്ഞ് കുഞ്ഞീക്കരാ
അന്നേരംചോതിച്ച്കുഞ്ഞീക്കരെ
അങ്ങേന ഞാനോ ചതിച്ചാണ്ടാല്
എനക്കാര് ബെള്ളംതരുവേപോളേ്യ
[1]കുറുക്കാട്ടെചോറല്ല്യാന്ത്ന്ന്നതേ
[2]പട്ടാങ്കം ന്തുറ്ത്തേകുഞ്ഞിചാപ്പ
അപ്പോഎട്ടുത്തങ്ങനെ ത്ന്ന്നല്ലോ
അപ്പോഇത്തങ്ങനെ ത്ന്ന്നേരം
എന്നെയിച്ചതിച്ചാഞ്ഞികുഞ്ഞീക്കരാ
ബിക്കരെനന്ന്മടങ്ങിക്കൊണ്ട്
രാമത്തെള്ളേമലെ കുഞ്ഞിച്ചാപ്പൻ
ചോര [3]ചറത്തിച്ച് മരികുംചെയ്ത്.

---

1. കുറുക്കാട്ടെ ചോറല്ലേ ഞാൻ തിന്നുന്നത്?
2. പട്ടാങ്കം ന്തുറ്ത്തെ - നേരെന്ന് വിചാരിച്ച്.
3. ചറത്തിച്ച് - ഛർദ്ദിച്ച്.



